Licence No 592. Dated 20th July 1948. Reg. No. T. 189.

Phone No. 72.

17

# ഗ്രന്ഥാലോകം

## തിരു: കൊച്ചി

ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.





ഗ്രന്ഥാലോകം

വരിസംഖ്യ

വാർഷികവരിമുൻകൂർ രൂ. 5.

ഒററപ്രതി  അണ 8.

# ഗ്രന്ഥാലോകം

## പത്രാധിപസമിതി

ശ്രീ. എസ്. ഗുപ്തൻനായർ എം. എ.
(പ്രധാന പത്രാധിപർ)

,, എം. പി. പോൾ എം. എ.

,, കെ. രാമകൃഷ്ണപിള്ള ബി. എ. എൽ. എൽ. ബി.

,, എം. തോമസ് എം. എ. എൽ. റ്റി.

## വിഷയവിവരം



മുഖചിത്രം:—പി. കെ. മെമ്മോറിയൽ ലൈബ്രറി & റീഡിംഗ്റൂം, അമ്പലപ്പുഴ

തിരുവിതാംകൂർ-കൊച്ചി ഗ്രന്ഥശാല പ്രവർത്തനത്തെ സംഘടിപ്പിക്കുന്നതിലും ഇന്നത്തെ തോതിൽ വികസിപ്പിക്കുന്നതിലും മുൻകൈയ്യെടുത്തതു് ഈ ഗ്രന്ഥശാലയാണു്.

# ഗ്രന്ഥാലോകം

---

## ഗ്രന്ഥാലോകം അടുത്ത ലക്കം മുതൽ മൂന്നാം വയസ്സിലേക്കു് പ്രവേശിക്കുകയാണ്

**അടുത്ത ലക്കം മുതൽ** കഥാപംക്തി, കവിതാപംക്തി, ശാസ്ത്രപംക്തി, സിനിമാപംക്തി തുടങ്ങിയ പുതിയ പംക്തികൾ ആരംഭിക്കുന്നതാണ്.

തിരുവിതാംകൂറിലേയും കൊച്ചിയിലേയും മലബാറിലേയും പ്രസിദ്ധ ലേഖകന്മാരുടെ തൂലികാവിലാസം ഈ പംക്തികളിൽ എല്ലാ ലക്കത്തിലും പ്രതീക്ഷിക്കാം.

ലേഖകന്മാരുടേയും പ്രസിദ്ധ സംഭവങ്ങളുടേയും കേരളത്തിലെ മനോഹര സ്ഥലങ്ങളുടേയും ചിത്രങ്ങൾ തുടർച്ചയായി പ്രസിദ്ധപ്പെടുത്താൻ ഞങ്ങൾ ആഗ്രഹിക്കുന്നുണ്ട്.

ഉള്ളടക്കത്തിലും ഗെററപ്പിലും ഗ്രന്ഥാലോകം അടുത്ത ലക്കം മുതൽ പൂർവ്വാധികം മെച്ചപ്പെട്ടിരിക്കുമെന്ന് ഉറപ്പു പറയാം.

ഗ്രന്ഥാലോകം അടുത്ത ലക്കം മുതൽ ആവശ്യമുള്ളവർ ചുവടെയുള്ള ഫാറം പൂരിപ്പിച്ച് അയക്കുക.

വാർഷിക വരിസംഖ്യ 5 രൂപാ — 6 മാസത്തേക്ക് 3 രൂപാ.

---

*To,*

*The Manager*

**GRANDHALOKOM**

TRIVANDRUM.

സർ,

ഗ്രന്ഥാലോകത്തിന്റെ മൂന്നാംവാല്യം ഒന്നാം ലക്കം മുതൽ ചുവടെ ചേർത്തിട്ടുള്ള മേൽവിലാസത്തിൽ അയച്ചുതരണം. ആയതിലേക്ക് ഒരു വർഷത്തെ/ആറുമാസത്തെ വരിസംഖ്യയായ Rs.........ഇതു സഹിതം അയയ്ക്കുന്നു.

എന്ന്

മാസിക അയക്കേണ്ട വിലാസം

..........................................................................................

..........................................................................................

..........................................................................................

# ഗ്രന്ഥാലോകം

തിരു: കൊച്ചി ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം

വാല്യം 2 | ജൂലൈ, ആഗസ്റ്റ് 1950 | ലക്കം 11&12


## ★ കുറിപ്പുകൾ ★

### പ്രത്യവലോകനം

ഗ്രന്ഥാലോകം, അതിന്റെ ജീവിതത്തിലെ ആദ്യത്തെ രണ്ടുവർഷം ഇതാ തരണം ചെയ്തുകഴിഞ്ഞിരിക്കുന്നു. ഒരു മലയാളമാസികയെ സംബന്ധിച്ചിടത്തോളം രണ്ടുവർഷം ഒട്ടും ചെറുതായ ഒരു കാലഘട്ടമല്ല. പുറകിലേക്കൊന്നു നോക്കുമ്പോൾ കാണാം ഇതിനകം തുടങ്ങുകയും മുടങ്ങുകയും ചെയ്ത മാസികകളുടെ എണ്ണം എത്ര വലുതാണെന്ന്. ഗ്രന്ഥാലോകത്തിന്റെ മിക്ക ലക്കങ്ങളിലും, 'മാസികകളിലൂടെ ഒരു പര്യടനം' എന്നൊരു പംക്തി ഉണ്ടായിരുന്നതു് വായനക്കാർ ശ്രദ്ധിച്ചിരിക്കുമല്ലോ. അതൊന്നു മറിച്ചുനോക്കുമ്പോഴറിയാം ഈ പരമാർത്ഥം. വജ്രസൂചി, അമൃതവാണി, ശിവജി, ഉദയം, പുരോഗതി, കേരളോദയം, ചൈതന്യം, അയ്യപ്പൻ, ചൈത്രപ്രഭ, പ്രവാഹം, യുവകേരളം, ചിത്രകേരളം, കഥ, ടാഗോർ ഇവയെല്ലാം ഇതിനിടെ നിന്നുപോയ മാസികകളാണ്. ഇവയിൽ ചിലതിനുപകരം ചിലതുണ്ടായിട്ടുണ്ട്. എങ്കിലും നമ്മുടെ നാട്ടിലെ മാസികാവ്യവസായം രുഗ്ണശിശുക്കളുടെയും ബാലമരണങ്ങളുടെയും ഒരു നീണ്ട കഥയാണ്. അപൂർവ്വം ചില വിനോദമാസികകളും സിനിമാമാസികകളും ഈ നിയമത്തിന് അപ്പുറത്തായി വർത്തിക്കുന്നുണ്ട്. ഈ രണ്ടു മണ്ഡലങ്ങളിലും മുമ്പ് ഇത്രയേറെ മാസികകൾതന്നെ ഉണ്ടായിരുന്നില്ല. ഇപ്പോൾ ആ മണ്ഡലങ്ങൾ രണ്ടും ഏറെ സമ്പുഷ്ടമാണ്. ഗുണത്തേക്കാളധികം ദോഷംചെയ്യുന്ന മാസികകൾ അക്കൂട്ടത്തിലുണ്ടെന്നു പറഞ്ഞാൽ ചിലർ കയർത്തേക്കാം. എങ്കിലും അതൊരു പരമാർത്ഥം മാത്രമാണ്. വിനോദം നീചമായ വ്യക്തിവിദ്വേഷമായും, മലിനതമമായ പരാമർശങ്ങളായും മാറാതിരിക്കാൻ ശ്രമിക്കുന്ന വിനോദ മാസികകൾ ചുരുക്കംതന്നെ. ദിനപ്പത്രങ്ങൾപോലും അത്തരം വഴികളിലേയ്ക്ക് ആവേശത്തോടെ കുതിച്ചു പായുമ്പോൾ വിനോദമാസികളെ മാത്രമായി കുറ്റപ്പെടുത്തീട്ടും കാര്യമില്ല.

ഇതുപോലെതന്നെ സിനിമാമാസികളും. അങ്ങങ്ങോളുള്ള ചില നടികളെക്കുറിച്ച് ഉന്മാദകരങ്ങളായ വാർത്തകളെഴുതിപ്പിടിപ്പിച്ച് നമ്മുടെ നാട്ടിലെ പാവപ്പെട്ട വായനക്കാരെ ഭ്രാന്തെടുപ്പിക്കുകയായിരിക്കരുതു അവയുടെ ലക്ഷ്യം. ഉത്തമവും ഉയർന്നതോതിലുള്ളതുമായ കലാവിമർശമായിരിക്കണം സിനിമാമാസികകളുടെ ലക്ഷ്യം. നമ്മുടെ വായനക്കാരും അന്തസ്സുള്ള മാസികകളെ

മാത്രമേ പ്രോത്സാഹിപ്പിക്കൂ, എന്നു് നിർബ്ബന്ധംവയ്ക്കണം. അതു നില്ക്കട്ടെ. ഗ്രന്ഥാലോകം ഇത്രയുമെങ്കിലും കാര്യക്ഷമമായി നടന്നുപോകുന്നതു്, അതിൻെറ പിന്നിൽ ഉറച്ച ഒരു സംഘടനയുള്ളതുകൊണ്ടുകൂടിയാണു്. കഥകളും കവിതകളും കാര്യമായി ചേർക്കാതെയാണു് ഗ്രന്ഥാലോകം കഴിഞ്ഞുപോകുന്നതു്. ഇതിൽ ചിലർക്കു് വിപ്രതിപത്തി ഉണ്ടെന്നു ഞങ്ങൾക്കറിയാം. ധാരാളം കഥ വായിക്കണമെന്നുള്ളവരോടു് 'ചെറുകഥ' 'കലാനിധി' ഈ മാസികകൾകൂടി ശുപാർശചെയ്യുകയാണു് ഞങ്ങൾചെയ്യാവുള്ളതു്. അതുപോലെ കവിത വേണ്ടവർക്കു് ധാരാളം ആഴ്ചപ്പതിപ്പുകൾ കിട്ടും. കുറെ ഉയന്നതലത്തിൽ ചിന്തിക്കണമെന്നും, ഉത്തമങ്ങളായ ഗ്രന്ഥങ്ങളും ഗ്രന്ഥകാരന്മാരുമായി സമ്പക്കം പുലത്തണമെന്നും, ഭാഷയിൽ അന്നന്നുണ്ടാകുന്ന പുസ്തകങ്ങളെക്കുറിച്ചു് വിവേചനംചെയ്തു് പഠിക്കണമെന്നും മററും ആഗ്രഹമുള്ളവക്കു വേണ്ടിയാണു് ഗ്രന്ഥാലോകം നിലനിന്നിട്ടുള്ളതു്. ഇനി മുതൽ അല്പം ചില മാററങ്ങൾ ഉണ്ടാകും. 'ഡൈജസ്ററും' 'ലിററററി സപ്ലിമെൻറും' ചേന്നവിധത്തിലൊരു മാസിക എന്ന ആദ്യത്തെ പ്രഖ്യാപിതാദർശത്തിൽനിന്നു് കുറേ മാററത്തോടുകൂടി മൂന്നാംവർഷത്തിലേയ്ക്കു് ഞങ്ങൾ പ്രവേശിക്കുന്നു.

ഒന്നാം വർഷത്തിനു ശേഷമെന്നതുപോലെ രണ്ടാം വർഷത്തിനു ശേഷവും മാനേജുമെൻറിൽ ചില മാററങ്ങൾ വരുത്തുന്നുണ്ടു്. കൂടുതൽ കാര്യക്ഷമമായ നടത്തിപ്പിനു് വേണ്ടിയാണു് ആ മാററം എന്നു പറയേണ്ടതില്ലല്ലോ. അച്ചടിസംബന്ധമായ കാലതാമസംകൊണ്ടു് മാസിക ചിലപ്പോഴൊക്കെ മുറതെററി പുറത്തു വന്നിട്ടുണ്ടു്. ഇനിമേലാൽ അങ്ങിനെ വരാതിരിക്കാൻ തക്കഎല്ലാ വ്യവസ്ഥകളും ചെയ്തിട്ടുണ്ടു്.

## ചരമങ്ങൾ

ഈ കഴിഞ്ഞ ഒരുവർഷം അനവധി മഹാന്മാരുടെ ചരമം കൊണ്ടു് കറുപ്പിക്കപ്പെട്ട ഒരു കാലഘട്ടമാണു്. അവരെപ്പററിയെല്ലാം അപ്പഴപ്പോൾ കുറിപ്പുകളും ലേഖനങ്ങളും ഗ്രന്ഥാലോകം പ്രസിദ്ധപ്പെടുത്തിയിരുന്നു. ഏററവും അടുത്ത കാലത്തായി കേരളത്തിനു സംഭവിച്ച നഷ്ടം സംഗീതവിദ്വാൻ ടി. ലക്ഷ്മണൻ പിള്ളയുടേയും മഹാകവി പള്ളത്തുരാമൻേറയും ചരമം കൊണ്ടു് ഉണ്ടായിട്ടുള്ളതാണു്. ടി. ലക്ഷ്മണൻ പിള്ള അവർകൾ, ചെയ്യേണ്ട ജോലിയൊക്കെ ചെയ്തു്, ആയിരം പൂർണ്ണചന്ദ്രന്മാരേയുംകണ്ടു്, പരിതൃപ്തനായിട്ടാണു് മരിച്ചതു്. ശ്രീമാൻ പള്ളത്തുരാമനാകട്ടെ, പല പുതിയ ഉദ്യമങ്ങളിലും കാൽവച്ചു്, ഇനിയും ഒട്ടവളരെ ചെയ്യാൻ ആരോഗ്യവും ആയുസ്സും ശേഷിച്ചിട്ടുണ്ടെന്നു് ആശിച്ചിരിക്കവേയാണു് മരിച്ചതു്. അദ്ദേഹം അല്പകാലംകൂടി ജീവിച്ചിരുന്നെങ്കിൽ, പത്രപ്രവത്തനം, ചലനചിത്രം, കവിത ഇങ്ങനെ നാനാമുഖമായി നേട്ടങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നേനേ. ഏതായാലും അദ്ദേഹത്തെ സംബന്ധിച്ചാണെങ്കിൽ ഒന്നു പറയാം. സുഖമായി ജീവിക്കുക എന്നതു് ഒരു കലാവിദ്യയെന്നോണം വശമാക്കിയിരുന്ന അദ്ദേഹം സുഖമായി തന്നെ മരിച്ചു (ഹൃദയസ്തംഭനം കൊണ്ടാണല്ലോ മരണം സംഭവിച്ചതു്.)

ഈ രണ്ടു കലാകോവിദന്മാരുടെയും ആത്മാവിനു് നിത്യശാന്തി പ്രാത്ഥിക്കുന്നു.

——

# കല എന്തിനു്?

സുകുമാർ അഴിക്കോട്ടു്

[ധാരാളം വായിക്കുകയും ആഴത്തിൽ ചിന്തിക്കുകയും ചെയ്യുന്ന ഒരു യുവസാഹിത്യകാരനാണു്, സുകുമാർ അഴിക്കോട്ടു്. കച്ചവടസംബന്ധമായ ഒരു ബിരുദം (ബി. കോം) കൈക്കലാക്കിയെങ്കിലും സാഹിത്യത്തോടുള്ള അഭിനിവേശംനിമിത്തം ഒരു അദ്ധ്യാപകനായി ജോലി ചെയ്യുകയാണിദ്ദേഹം. ചിറയ്ക്കൽ രാജാസ് ഹൈസ്കൂളിൽ ഇപ്പോൾ ജോലി നോക്കുന്നു ]

1. 'കല കലയ്ക്കുവേണ്ടി' എന്ന പക്ഷത്തിന്റെ സുവിദിതവക്താവായ ഓസ്കാർ വൈൽഡു് ഇങ്ങിനെ വാദിച്ചിരിക്കുന്നു: "കലാവൈശിഷ്ട്യം പ്രദർശിപ്പിക്കുന്ന ചില മനോഹര കവികളെ ചിലപ്പോൾ ജനങ്ങൾ അപവദിയ്ക്കാറുണ്ടു്. ആ കവികൾക്കു ഒരു സന്ദേശവും നൽകാനില്ലെന്നതാകുന്നു ഇതിന്നവർ പറയുന്ന സർവ്വസാധാരണവും വിവേകവിഹീനവുമായ ഹേതു. വല്ല സന്ദേശവും പ്രദാനംചെയ്യാനുണ്ടെങ്കിൽ അവർ, ഒരുവേള, അങ്ങിനെ ചെയ്യുമായിരുന്നു. അതിൻഫലം വിരസവുമാവും. സുന്ദരകൃതികൾ പ്രണയനം ചെയ്യുവാൻ സാധിച്ചതുതന്നെ അവർക്കു യാതൊരു നൂതന സന്ദേശവും നൽകാൻ ഇല്ലായ്കയാലാണു്." മറെറാരു സന്ദർഭത്തിൽ, അദ്ദേഹം ഈ വിധത്തിലും പ്രസ്തുതവാദം വിശദീകരിച്ചിരുന്നു: "മഹത്തായ കലാസൃഷ്ടികളൊഴികെ മറെറാന്നും നിലനില്ക്കുകയില്ല.................. ജീവിതത്തോടു നാം ആനന്ദമാവശ്യപ്പെട്ടപ്പോൾ അതു നമുക്കു നിരാശയത്രെ നൽകുന്നതു്..................എല്ലാററിനും നാം കലയുടെ സന്നിധിയെ പ്രാപിക്കണം; ഒരു കലയും ധാർമ്മികമല്ല. കാരണം വികാരത്തിനുവേണ്ടിയുള്ള വികാരമാണു കലയുടെ ലക്ഷ്യം. സൌന്ദര്യതത്വങ്ങളാണു് സദാചാരതത്വങ്ങളെക്കാൾ ഉൽകൃഷ്ടം."

2. "പതംഗങ്ങൾ മധുരമായി കൂജനം ചെയ്യുന്നതിന്നും കുസുമങ്ങൾ കമനീയമായി വികസിക്കുന്നതിന്നും വല്ല അർത്ഥവുമുണ്ടോ?" എന്ന പ്രശ്നത്തോടെ ഇംഗർസോൾ പ്രസ്തുത കലാർത്ഥവാദത്തെ ഇങ്ങിനെ സാധൂകരിക്കുവാൻ യത്നിക്കുന്നു: "സന്മാർഗ്ഗവും കലയും തമ്മിൽ നേരിട്ടൊരു ബന്ധവുമില്ല കല അതിന്നുവേണ്ടി ഉളവായി, അതിന്നുവേണ്ടിത്തന്നെ വർത്തിക്കുന്നു."

3. ഒരു പ്രശസ്ത പാശ്ചാത്യ ചിത്രകാരനായ ഹസ്സ്ലർ ഇങ്ങിനെയും ഉദ്ഘോഷിച്ചിരിക്കുന്നു: "കലയെസ്സംബന്ധിച്ചു നമ്മുടെ ഉത്തരവാദിത്വത്തിന്റേയും സഹചാരിത്വത്തിന്റേയും ക്ലേശാവഹമായ ഭാരം ദൂരെത്തള്ളി, നമ്മുടെ നന്മകളും തിന്മകളും കലയുടെ മാഹിത്യത്തെ സാധിക്കുകയില്ലെന്നു് അറിയേണ്ട അവസരം അതിക്രമിച്ചിരിക്കുന്നു."

സമാഹരിച്ചു പറഞ്ഞാൽ, കല ജീവിതപരതന്ത്രമല്ലെന്നും നിഷ്പ്രയോജനമാണെന്നും സദാചാരപരമല്ലെന്നും ആനന്ദാത്മകം മാത്രമാണെന്നും ആകുന്നു, 'കല കലയ്ക്കുവേണ്ടി' എന്ന വാദത്തിന്റെ പ്രഘോഷകന്മാർ ഉദ്ദേശിക്കുന്നതു്. ഏകൈകമായി നമുക്കീവാദഖണ്ഡങ്ങളെ വിശകലനം ചെയ്യാം—

(ക) കല ജീവിതവിധേയമല്ലേ?—മാനുഷ വ്യക്തികളിലും തൽസമൂഹത്തിലുംപരിനിഷ്ഠിതമത്രെ കല; അനിഷേദ്ധ്യമായൊരു പരമാൎത്ഥം മാത്രമാണിതു്. മാനവ ജീവിതത്തെ സുഗമവും സുഖദവും ആക്കുവാനുള്ള അനന്തവിവിധങ്ങളായ മാൎഗ്ഗപ്രഭേദങ്ങളിലൊന്നുമാത്രമാകുന്നു കല. അത്രത്തോളം അതു ജീവിതവിധേയവുമാകുന്നു. "മഹത്തായ കലാസൃഷ്ടികളൊഴികെ മറ്റൊന്നും നിലനില്ക്കുകയില്ല" എന്ന ഓസ്കാർ വൈൽഡിൻെറ വാദത്തിൻെറ ഉപപത്തി കലാസൃഷ്ടിയുടെ കൎത്താവായ മനുഷ്യൻെറ ജീവിതമണ്ഡലപ്രഭാവത്തിലാണല്ലോ ചെന്നവസാനിക്കുന്നതു്. എന്നുവെച്ചാൽ, കലാസൃഷ്ടിയുടെ അനശ്വരത, പ്രത്യക്ഷമായും പരോക്ഷമായും, തൽസൃഷ്ടികൎത്താവിൻെറ മഹത്വത്തിൻെറ നിരാവൃതമായ നിദൎശനമാകുന്നു. ഇതിലേറെ, കലാനിൎമ്മിതിയുംകാലാധൃഷ്യമായി പരിലസിയ്ക്കുന്നുവെങ്കിൽ അതിന്നും മൂലകാരണം, കലാവിലാസത്തിൻെറ കാല്യചാരുത്വം അഭിദൎശിച്ചാസ്വദിക്കുവാൻ ശക്തരായ മനുഷ്യവ്യക്തികളുടെ ജീവിതസത്തയാകുന്നു. കലാസൃഷ്ടികൾ നില്ക്കുന്നുപോലും! എന്തുകൊണ്ടു്? എന്തിന്നു്? വെറുതെയല്ല, എന്തായാലും അനുവദിക്കാം അപ്പോൾ കൎത്താവില്ലെങ്കിൽ സൃഷ്ടിക്കു സാംഗത്യമൊ, ആസ്വാദകനില്ലെങ്കിൽ ആസ്വാദ്യവസ്തുവിന്നു പ്രസക്തിയോ ഇല്ലെന്നിരിക്കെ, കലയുടെ സൃഷ്ട്യാസ്വാദകേന്ദ്രമായ മനുഷ്യജീവിതത്തിന്നു വിധേയമാണു് കല എന്നു വ്യപദേശിക്കുന്നതു അപാൎത്ഥമല്ല. ഈ ജീവിതവിധേയത്വമത്രെ കലക്കു ജീവിതാൎത്ഥത്വമേകുന്നതു് എങ്ങിനെയെന്നാൽ, ജീവിതവിധേയമായ സൎവ്വവും ജീവിതാൎത്ഥമാണെന്നതു മനുഷ്യജീവിതത്തിലെ ഒരനാച്ഛാദ്യതത്വമാകുന്നു. മറിച്ചുനോക്കുമ്പോൾ, ജീവിതാൎത്ഥമല്ലാത്തതു് ജീവിതവിധേയമല്ലെന്നതും സത്യമായി സമീക്ഷിക്കാം. ഒരു ദൃഷ്ടാന്തത്താലിതു വ്യക്തമാക്കികൊള്ളട്ടെ. ശാസ്ത്രംമനുഷ്യജീവിത വിധേയമാണു്, അതായതു് അതിൻെറ സൃഷ്ടിയും നിയന്ത്രണവും സൎവ്വവും മനുഷ്യാധിഷ്ഠിതമാകുന്നു. മനുഷ്യൻ ശാസ്ത്രത്തെ സൃഷ്ടിച്ചു നിയന്ത്രിക്കുന്നതെന്തിനെന്നചോദ്യത്തിൻെറ സംക്ഷിപ്തമായ സമാധാനം, അവൻെറജീവിതത്തിന്നു വേണ്ടിയെന്നുമാത്രമാകുന്നു. അഥവാ, ജീവിതാൎത്ഥമല്ല ശാസ്ത്രമെങ്കിൽ മനുഷ്യൻ അതിൻെറ നിൎമ്മാണനിയന്ത്രണാദികളിൽ ഉന്മുഖനാവേണ്ടതില്ലെന്നുംകരുതാം. ഈ ദൃഷ്ടാന്തത്തിലെ ശാസ്ത്രത്തിൻെറ സ്ഥാനത്തു് കലയെ പ്രതിഷ്ഠിച്ചാൽ, സമാനയുക്തിയോടെ കലയുടെ ജീവിതാൎത്ഥത്വം വിശദീഭവിക്കുന്നതാണല്ലോ. കല കേവലം ഒരു പ്രാകൃതിക പ്രതിഭാസമാണെങ്കിൽ ജീവിതബാഹ്യമാണതെന്ന വാദം അനുവദിക്കാം, എന്നാലതൊരു വൈയക്തികസ്ഫുരണമാണെന്നിരിക്കെ അതിൻെറ ജീവിതസംബന്ധം നിരാകരണീയമല്ലാതെയവശേഷിക്കുന്നു.

(ഖ) കല സോപയോഗമല്ലേ?—മനുഷ്യവൃത്തികളെക്കുറിച്ചെല്ലാം കൂലങ്കഷമായി പഠനംചെയ്യുമ്പോൾ സൎവ്വോപരിയായി ഗ്രഹിക്കാവുന്ന സത്യം, ഒരു ബോധനീതവൃത്തിയും ജീവിതപരിധിക്കുള്ളിൽ പ്രയോജനവിഹീനമല്ലെന്നാകുന്നു. ജീവിതപരിധിക്കുള്ളിൽ മാത്രം—കാരണം, ജീവിതാതിരിക്തമായ ബ്രഹ്മാണ്ഡമണ്ഡലത്തിൽ വ്യക്തിജീവിതത്തിന്നു വല്ല അൎത്ഥമൊ ഉദ്ദേശമോ പ്രയോജനമോ ഉണ്ടോ ഇല്ലയോ എന്ന പ്രശ്നം അസമാധേയമത്രേ. പക്ഷെ, ജീവിതപരിധിക്കകത്തെ സൎവ്വവിധസ്പന്ദനങ്ങൾക്കും സപ്രയോജനത സനാതനധൎമ്മമാകുന്നു. [1] "പ്രയോജനമനുദ്ദിശ്യ

1 ശ്ലോകവാൎത്തികം

ന മന്ദോപി പ്രവൎത്തതേ" അവിമൃശ്യകാരിയായ ഒരു ബുദ്ധിഹീനന്റെ പ്രവൃത്തികൾപോലുംവല്ല പ്രയോജനവുമുന്നിയെന്നേ ഭവിക്കാവുള്ളു—ആ പ്രയോജനം എത്രമേൽ അനഭീഷ്ടമോ അഹേതുകമോ ആവട്ടെ. എന്നിരിക്കെ, മനുഷ്യമനോമണ്ഡലത്തിന്റെ മഹാൎഹവൃത്തികളിലൊന്നായ കല മാത്രം നിഷ്പ്രയോജനമാവാനിടയില്ല. കല നിഷ്പ്രയോജനമെങ്കിൽ, നിഷ്പ്രയോജനമായ ഒരൊററപ്രവൃത്തിയും യുഗയുഗാന്തരങ്ങളായി ചെയ്യത്തക്കവണ്ണം മനുഷ്യൻ വിവേചനാശൂന്യനായി ഭവിച്ചിട്ടില്ലെന്ന സത്യം പുരസ്കരിച്ചു നമുക്കു ചോദിക്കാം. 'എന്തുകൊണ്ടു നിഷ്പ്രയോജനമായ കല ഇതിനകം സമ്പൂൎണ്ണനാശം അടഞ്ഞില്ല' എന്നു്. കലയുടെ സമ്പൂൎണ്ണനാശത്തെ തടയാതിരിക്കുകമാത്രമല്ല, അതിന്റെ പ്രവൃദ്ധവികാസത്തെ സാധിച്ചുമായ ഗുണവിശേഷമത്രേ അതിന്റെ സോപയോഗത്വം. 'എല്ലാററിനും നാം കലയുടെ സന്നിധിയെ പ്രാപിക്കണം' എന്നു് ഓസ്കാർ വൈൽഡ് എഴുതിയപ്പോൾ ആ വാക്യം കലയുടെ പ്രയോജനപരതയുടെ വ്യാപ്തിയുംകൊള്ളുന്നുണ്ടെന്നു അദ്ദേഹം ധരിച്ചിട്ടില്ലെന്നുവരാം. പക്ഷേ, വാചയിതാക്കളായ നമുക്കു് ആ അൎത്ഥം തോന്നുകതന്നെ ചെയ്യും. ഏതായാലും, 'സുമവികാസനംപോലെയും പതംഗകൂജനംപോലെയും നിരൎത്ഥകമല്ലെ കലാപ്രസരണം' എന്ന ഇംഗർസോളിന്റെ പ്രശ്നത്തിനു സമുചിതമായൊരു സാൎത്ഥകസമാധാനമായിത്തീൎന്നു പ്രസ്തുതവാക്യമെന്നു കാണാം. ചുരുക്കത്തിൽ, കലയെപ്പോലുള്ളൊരു അനൎഘകൃത്യം പ്രയോജനവിധുരമാണെങ്കിൽ, മനുഷ്യസമുദായം അതുകൊണ്ടു ഉൽബുദ്ധമായിത്തീരുന്നതു ഒരു വിരോധാഭാസമായിത്തോന്നിപ്പോകുന്നു. കലാസ്വാദനത്തിനു വെമ്പുന്നാ വമ്പിച്ചോരു ഭാവുകസമൂഹത്തിന്റെ സത്തതന്നെ ഈ പ്രയോജനപരതയെ അപേക്ഷിക്കുന്നു. അതായതു്, നിഷ്പ്രയോജനമാണു് കലയെങ്കിൽ തദാസ്വാദനോന്മുഖരായ സഹൃദയരുടെ അസ്തിത്വത്തിനാൎത്ഥമില്ല. സഹൃദയസമുദായത്തിനു സാൎത്ഥകതയുണ്ടെന്നാണെങ്കിൽ, കലയുടെ പ്രയോജനാപേക്ഷതയെ തിരസ്കരിക്കാവുന്നതുമല്ല.

(ഗ) കല സന്മാൎഗ്ഗപരമല്ലേ?—ഇവിടെ, കലാപ്രവൎത്തനം ശാഖാബഹുലമായ ജീവിതത്തിന്റെ ഒരു ഘടകം മാത്രമാണെന്നു സുസ്മരിക്കേണം. ഈ ബഹുമുഖജീവിതത്തിൽ അനപേക്ഷണീയമായ ഒരു പ്രമാണമാകുന്നു ധൎമ്മം. സന്മാൎഗ്ഗത്തിന്റെ വൃത്തപരിധിയാണതു്. ജനംപ്രതിയൊ കാലംപ്രതിയൊ ദേശംപ്രതിയൊ സദാചാരത്തിന്റെ സ്ഫുരണങ്ങൾ വിഭിന്നങ്ങളാണെന്നുവരാം എന്നാൽ, സദ്ധൎമ്മത്തെ നിഷേധിക്കുവാനുള്ള ഒരു യുക്തിദണ്ഡമായി ഈ സംഗതിയെ ഉപയോഗിക്കുന്നതു് ആശ്ചൎയ്യാവഹമത്രേ! ഒരുദാഹരണം കാണിക്കാം:—ഭരണകൂടത്തിന്റെ ലക്ഷ്യം ജനക്ഷേമമാണെന്ന തത്വം സൎവ്വാനുമതമാകുന്നു. പക്ഷേ ജനക്ഷേമത്തിന്റെ സ്വരൂപസ്വഭാവങ്ങളെപ്പററി രാഷ്ട്രമീമാംസകരുടെയിടയിൽ അസംഖ്യങ്ങളായ വാദവിധങ്ങൾ നിലവിലുണ്ടു്. ഈ വിഭിന്നതയെ മുൻനിൎത്തി, ഭരണകൂടത്തിന്റെലക്ഷ്യം ജനക്ഷേമമല്ല, ജനദ്രോഹമാണു്, എന്നാരും വാദിച്ചുകണ്ടിട്ടില്ല. അപ്പടിത്തന്നെ, ധൎമ്മമാൎഗ്ഗങ്ങളുടെ വൈവിധ്യം ധൎമ്മത്തിന്റെ നിരാകരണീയതയെയല്ല ഉപലക്ഷിക്കുന്നതെന്നു ഉറച്ചു ധരിക്കേണ്ടവർ പലരുണ്ടു കലാലോകത്തിൽ. അവനവനു വിശ്വാസസംഗ്രഹപരമായി തോന്നുന്നതുതന്നെ അവനവന്റെ ധൎമ്മം. അതിനെ നിഷേധിച്ചു കലാപ്രവൎത്തനം ചെയ്യരുതെന്നോ കലാസാന്മാൎഗ്ഗികമാണെന്നു

പ്രസ്താവത്തിലന്തർനിഹിതമായുള്ളു. കാരണം, അതിന്റെ നിരാകരണം ആത്മവഞ്ചനയ്ക്കു സമാധാനമാകയാൽ; കലാകാരന്റെ ആത്മാർത്ഥതയെ നിഹനിക്കുകൂടി ചെയ്യും. അത്തരംകൃത്യം ജീവിതപ്രവൎത്തനങ്ങളുടെ സനാതന വലയമാകുന്ന ധൎമ്മാനുശാസനം. "സ്ഥലകാലാദിസീമാബദ്ധമല്ലാത്തതും വിപൎയ്യയാനധീനവുമായ ഒരു വിശ്വധൎമ്മസംഹിതയുടെ സ്വാധീനതാപരിധിക്കകമേ കലാകാരൻ ചരിക്കാവൂ; തെമ്മാടിയല്ലാത്ത, സംസ്കൃതനായ, കലാകാരൻ അത്രയെ ചരിക്കയുമുള്ളു." എന്നു ഈ ലേഖകൻ സന്ദൎഭാന്തരത്തിൽ പ്രസ്താവിച്ചിരുന്നു. അത്തരമൊരു അസീമാവൃതമായ ധൎമ്മപ്രവണതയുണ്ടെന്നു വോഴ്സ്ഫോൎഡ് തുടങ്ങിയ നിരൂപകന്മാർ കുറിച്ചിട്ടുമുണ്ട്. അതിനുപുറമെ—അല്ലാ, അതിലും ഉപരിയായി—നൈസൎഗ്ഗികമായും പ്രാഥമികമായും ആന്തരികമായും മനുഷ്യൻ ശുദ്ധനും സത്യശുദ്ധനും ധൎമ്മയുക്തനുമാണെന്നു മാനവീയ വിജ്ഞാനങ്ങൾ (The Humanities) വെളിപ്പെടുത്തിയിരിക്കുന്നു. സുപ്രശസ്തപരിണാമവാദിയായ ഡോ: ഡബ്ളിയു ജെ. പെറി 1917-ൽ 'ഹിബ്ബട്ട് ജൎണലി'ൽ (Hibbert Journal) പ്രസിദ്ധീകരിച്ച ഒരു പ്രബന്ധത്തിൽ "പ്രാചീന സമുദായങ്ങളുടെ പ്രശാന്തസ്വഭാവങ്ങൾ" എന്നാണതിന്റെ തലക്കെട്ട്. 2 ഈ ശാസ്ത്രീയവാസ്തവം സയുക്തികം വിശദീകരിച്ചിട്ടുകാണാം. വിശ്വവ്യാപ്തമായ ഈ ധാൎമ്മികാന്ദോളനം ശരീരഘടനാപരമായ ഒരദൃശ്യപ്രതിഭാസമാണെന്നത്രേ ഇന്നത്തെ ജന്തുശാസ്ത്രവും ശരീരശാസ്ത്രവും തെളിയിക്കുന്നതു്. നിവേദനാത്മകങ്ങളായ സിരകൾ (Sensory Nerves) തലച്ചോറിലെ 'മാസ്തിഷ്കചൎമ്മത്തിൽ (Cerebral Cortex) എത്തുന്നതിനുമുമ്പെ സ്പൎശിക്കുന്ന ഇടനിലയായ 'തലാമസ്സി'ന്റെ Thalamus) പ്രവൎത്തനം, മൗലികമായും സാകലികമായും, സതോപാമീലിതവും നിസൎഗ്ഗധാൎമ്മികവുമാണെന്നു നരവംശശാസ്ത്രത്തിൽ (Anthropology) അവഗാഹം നേടിയ ജി. എലിയട്ട് സ്മിത്ത് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. 3 അതേ ഗ്രന്ഥത്തിൽ സുമാത്രയിലെ കബു, ബോൎണ്ണിയോവിലെ പുനാൻ, ബ്രിട്ടീഷ് കൊളമ്പിയയിലെ സാലീഷ്, മലയായിലെ ഡെമാങ്ങ് തുടങ്ങിയ വിവിധങ്ങളായ പ്രാകൃതമനുഷ്യവൎഗ്ഗങ്ങളുടെ സ്വഭാവാദികളെ ശാസ്ത്രീയമായി അപഗ്രഥിച്ചു പഠിച്ചതിനുശേഷം, മനുഷ്യന്റെ സ്വതസ്സിദ്ധമായ ശീലശുദ്ധത അനിഷേധ്യമായ ഒരു യാഥാൎത്ഥ്യമാണെന്നു ആ ഗവേഷകൻ പ്രഖ്യാപിച്ചും ഇരിക്കുന്നു. ഡോക്ടർ പെറിയും ഇതേ നിഗമനത്തിലാകുന്നു അനേകം നിരീക്ഷണവിചിന്തനങ്ങൾക്കുശേഷം എത്തിച്ചേരുന്നതു്. 4 ശാസ്ത്രാനുമതമായ ഈ വാസ്തവികതകളൊക്കെ വെളിവാക്കുന്നതു മനുഷ്യനു ധാൎമ്മികമായ ഒരു മാനസികാധിഷ്ഠാനമുണ്ടെന്നാത്രേ. ജി. ഇ. സ്മിത്തിന്റെ ഭാഷയിൽത്തന്നെ പറയുകയാണെങ്കിൽ, പ്രസന്നവും പ്രശാന്തവുമായ മനഃക്രമമത്രേ യഥാൎത്ഥമായി മനുഷ്യവ്യക്തികളുടെ സ്വാഭാവികസ്ഥിതി. ഹിംസയുടെയും ക്രോധത്തിന്റെയും സ്ഫുരണങ്ങൾ സ്വാഭാവികമൊ ആരോഗ്യാവഹമോ അല്ല. വ്യക്തിയിൽ വിദ്വിഷ്ടമായ ശാരീരികഫലങ്ങളെ അവ സൃഷ്ടിച്ചുവിടുന്നു. കോ

2 'The Peaceful Habits of Primitive Communities.'

3 Human History G. Elliot Smith—P—193—

4 The children of the Sun by Dr. W j Perry.

പം മുതലായ വികാരങ്ങളുടെ പ്രഭാവാദനത്താൽ സംഭവിക്കുന്നതും കലഹത്തിൽ അനിവാര്യവുമായ 'അഡ്രിനലി'ന്റെ[5] ട്ടരിസ്രവണം, ജീവികൾക്കു ഒട്ടും നന്നല്ല," ഇത്യാദ്യം ഉദാഹരണങ്ങളും നിദർശനങ്ങളും ഇവിടെ നിർദ്ധാരണം ചെയ്യുന്നതു് നമ്മുടെ ചില കലാകാരന്മാരുടേയും കലാനിരൂപകന്മാരുടേയും കണ്ണുതുറപ്പിക്കണമെന്ന ഏകോദ്ദേശം പുരസ്കരിച്ചുമാത്രമാകുന്നു. "കാലാതീതവം, ദേശാതീതവം ആയിരിക്കുന്ന സാന്മാർഗ്ഗികതയെ കലാകാരൻ പരിഗണിക്കേണ്ടതില്ല" എന്നവർ മേനി നടിക്കാതിരിക്കട്ടെ അവർ ധരിച്ചുവെച്ചതിന്നനുരോധമല്ല യാഥാർത്ഥ്യം. നിയതവും നിരാമയവും അനിരോദ്ധ്യവുമായ ഒരു ധാർമ്മിക സൌധം നമ്മുടെ മാനസികവും ശാരീരികവുമായ സ്വാഭാവികഘടനയുടെ നിത്യധർമ്മമത്രെ. അതിനെ അവഗണിക്കുന്നതു, എത്രയായാലും, മനുഷ്യനെന്നനിലയിൽ നല്ലതിന്നല്ല. അതിനെ അതിലംഘിക്കരുതെന്നേയുള്ളൂ, പ്രഘോഷിക്കേണമെന്നല്ല, കലാകാരനോടുള്ള നമ്മുടെ ഉപദേശം. സന്മാർഗ്ഗപ്രബോധകമായാലെ കല കലയാവൂ എന്നല്ല, മറിച്ചു സന്മാർഗ്ഗനിരോധകമോ ദുർമ്മാർഗ്ഗോൽബോധകമോ ആവരുതു് കല എന്നു മാത്രമെ അനുശാസിയ്ക്കുന്നുള്ളൂ. ഈ തത്വാനുഷ്ഠാനം കലാകാരന്റെ നിലയ്ക്കല്ല, മനുഷ്യന്റെനിലയ്ക്കാണു്, കലാകാരൻ ചെയ്യേണ്ടതു്. അതായതു്, കല സന്മാർഗ്ഗപരമെന്നതിന്നർത്ഥം കല അസാന്മാർഗ്ഗികമാവരുതെന്നു മാത്രമാകുന്നു. The standpoint of art may be un-moral or a-moral (i.e ethically neutral), but it can never be immoral. കലാകാരനു സന്ദേശമൊന്നും നല്കാനില്ലെന്നു വരാം. സന്ദേശദാനമല്ല കലാധർമ്മമെന്നും പറയാം; സൌന്ദര്യാവിഷ്കരണമാണല്ലോ കലാകാരകൃത്യം. പക്ഷെ, 'സന്ദേശം എന്നതിനു സൽസന്ദേശം എന്നുമാത്രം അർത്ഥനിഷ്പാദനം ചെയ്തു, 'സന്ദേശദാനമല്ല കലാവൃത്തി' എന്നതിനു പ്രതിലോമവീക്ഷണത്തിലൂടെ 'ദുസ്സന്ദേശദാനമാകുന്നു കലാകാരകൃത്യം' 'എന്ന സാരം സ്വീകരിയ്ക്കുന്നവരുടെ യുക്തിബോധവും സന്ധിതവും പരിതാപകരമാമ്മാറു് അധഃപതിച്ചതത്രേ. 'സന്ദേശദാനം' സദസദ്വ്യത്യാസവിഹീനമായ സന്ദേശത്തിന്റെ പ്രദാനത്തെയാകുന്നു വീക്ഷിക്കുന്നതു്. കലാകാരന്റെ പ്രാഥമിക കൃത്യം സന്ദേശദാനാതിരിക്തമായ സൌന്ദര്യപ്രകടനമാണല്ലോ. അപ്പോൾ, ദുസ്സന്ദേശത്തെ ദാനംചെയ്യുന്നവർക്കെതിരായ സിദ്ധാന്തമാണു് വാസ്തവത്തിൽ 'സന്ദേശദാനമല്ല കലാവൃത്തി' എന്ന പ്രസ്താവത്തിലുള്ളതെന്നാണർത്ഥം വരിക. പിന്നെ, ദുർമ്മാർഗ്ഗപ്രബോധകമായ കലാഭാസങ്ങളെ ഖണ്ഡനം ചെയ്യുകയും സന്മാർഗ്ഗോൽഘോഷകമായ കലാസൃഷ്ടികളെ മണ്ഡനം ചെയ്യുകയും ചെയ്യുന്ന വിമർശകൻ, ജീവിതത്തിന്റെ വിശാലവ്യാപ്തമായ ധാർമ്മികവേദിയിൽ വെച്ചാണു്, കലാതത്വങ്ങളുടെ കേവലസങ്കേതത്തിൽ നിന്നല്ല, അപ്രകാരം നിരൂപണം ചെയ്യുന്നതെന്നും ധരിക്കേണ്ട

---

5 'അഡ്രിനലിൻ'—മനുഷ്യശരീരത്തിലെ അന്തഃസ്രോതസ്സുകളായ ഗ്രന്ഥികളിൽ (Endocrine Glands) ഒന്നിന്റെ ദ്രവസ്രാവമാകുന്ന 'അഡ്രിനലിൻ'

5 (Adrenalin കോപാദികളായ വിക്ഷുബ്ധവികാരങ്ങൾ വ്യക്തിയെ ക്ഷോഭിപ്പിക്കുമ്പോൾ, ഇതുധാരാളം സ്രവിച്ചുതുടങ്ങും. അഡ്രിനിലിന്റെ അതിപ്രസരണം ശരീരാരോഗ്യത്തെ വികലമാക്കുന്നു. ദേഹംപോലും മാനസികമായ വിഷമസ്ഥിതിക്കു വിരുദ്ധമാണെന്നു താല്പര്യം.

തായാകുന്നു. കലാകാരതത്വത്തിലുമതീതമത്രേ മനുഷ്യത്വം. ആ മനുഷ്യത്വം ഹേയമെന്നു കണ്ട കലാസൃഷ്ടി, കലയുടെ പേരിൽ ഒരിക്കലും ഹേയമാവാനിടയില്ല. സാമഗ്ര്യേണ പ്രസ്താവിച്ചാൽ, കലാസന്മാർഗ്ഗസംബന്ധം പ്രയോഗപരമാകുന്നു, കേവലം താത്വികമല്ല.

(ഘ) കല ആനന്ദാത്മകമല്ലെ? പ്രായോഗികമായി അവലോകനം ചെയ്താലും താത്വികമായി പരിചിന്തനം ചെയ്താലും, ജീവിതകർമ്മങ്ങളുടെ പ്രവാഹലക്ഷ്യം ആത്മപ്രീണനമാണെന്ന നിഗമനത്തിലേ ആ അവലോകനപരിചിന്തനങ്ങൾ അവസിതമാകയുള്ളു. സർവ്വകർമ്മനിയാമകമാണ് ഈ തത്വം. അപ്പോൾ, കല ആദർശാത്മകമോ ആനന്ദാത്മകമോ എന്ന പ്രശ്നത്തിന്നു, ഈ ജീവിതവ്യാപ്തിസത്യത്തെ വിഗണിച്ചു ഒരു സമാധാനം ഉപാദേയമല്ലേ. വിശേഷിച്ചു, ആത്യന്തികമായി ആദർശസ്വീകരണം പോലും ആനന്ദപര്യവസിതമാകയാൽ, പൂർവ്വകൃതപ്രശ്നം ഒരു തരത്തിൽ വിരർത്ഥകവുമാണെന്നു വരുന്നു കലയുടെ ലക്ഷ്യവും മാർഗ്ഗവും, ഉദ്ദേശവും പ്രയോജനവും, പ്രഭവവും പ്രഭാവവും ആനന്ദാത്മകമാണെന്നതു പതിരില്ലാത്ത പ്രസ്താവം മാത്രമാകുന്നു. നൈമിഷികമൊ ദൈഹികമൊ അല്ല, അനർഗ്ഗളവും ആത്മവശ്യകരവുമാണ്, കലയിലെ ആനന്ദം. ഭാവദ്രവീകരണമാണതിന്റെ പ്രകാശനപരിപാടി. ചിത്തവിസ്ഫുരണമാണതിന്റെ നിയതധർമ്മം. സമുദായപരിഷ്കരണമാണതിന്റെ വ്യാപകഫലം. ഇങ്ങിനെയാകുന്നു കലയിലെ ആനന്ദപദ്ധതി, വ്യക്തിവിമലീകരണത്തിൽ നിന്നു വിശ്വസംഗ്രഹത്തിലെത്തിച്ചേരുന്നതു്. ആകയാൽ, ആനന്ദാത്മകമാണെങ്കിൽ കലകലയല്ല. കല ആനന്ദാത്മകമാണെങ്കിൽ, 1 കല ജീവിതാർത്ഥമോ 2 സോപയോഗമോ, 3 സാന്മാർഗ്ഗികമോ എന്നീ—ഇതിനകം ഉപപാദിക്കപ്പെട്ട—പ്രശ്നശകലങ്ങൾക്കെല്ലാം തല്ലാംബിതമായ ഉചിതോത്തരങ്ങൾ നിഷ്പ്രയാസം നിർദ്ധാരണം ചെയ്യാം. എങ്ങിനെയെന്നാൽ— 1 ആനന്ദം ആനുഭവികമായും അധിഷ്ഠാനപരമായും ജീവിതമഗ്നമാണെന്നതുകൊണ്ടു ആനന്ദാത്മകമായ കല ജീവിതാർത്ഥമാകുന്നു. 2 ആനന്ദം കലയുടെ മൗലികോപയോഗമാകയാൽ ആനന്ദാത്മകമായ കല സപ്രയോജനമത്രേ 3 ആനന്ദം ഹൃദയമഥനത്താൽ വ്യക്തികളിലൂടെ സമുദായസംസ്കാരം സാധിക്കുന്നതു ധാർമ്മികമാകയാൽ, ആനന്ദാത്മകമായ കല സാന്മാർഗ്ഗികവുമാകുന്നു. നോക്കുക:! ഇത്രത്തോളം ജീവിതവേഷ്ടിതമായ ആനന്ദാത്മകതയെപ്പുരസ്കരിച്ചാകുന്നു ഓസ്കാർ വൈൽഡ് പ്രഭൃതികൾ 'കല കലയ്ക്കുവേണ്ടി' എന്നു വാദിച്ചതെന്നോർക്കുമ്പോൾ ചിരിയടക്കുവാൻ പലർക്കും കഴിഞ്ഞില്ലെന്നു വരാം. ജീവികൾക്കുമാത്രമുള്ള ഒരു പ്രവണതയാണല്ലൊ ആനന്ദപരത. എന്നിട്ടു, ആ പ്രവണതയുടെ ചുമലിലേറി, ആ പ്രവണതയ്ക്കുപോലും അടിസ്ഥാനമായ ജീവിതത്തെ കലാമേഖലയിൽ നിന്നു നിഷേധിച്ചകററുവാൻ ഒരുമ്പെട്ടാൽ, അത്തരം കാപട്യാത്മകമായ 'കണ്ണടച്ചിരുട്ടാക്കൽ നയം' ഒട്ടുപേരും പുച്ഛിച്ചുകളയും എന്നു തീർച്ച.

(ആനന്ദാത്മകതയാൽ ജീവിതനിഷ്ഠവും സോപയോഗവും ധാർമ്മികവുമായ കല, അപ്പോൾ, മനുഷ്യന്റെ ആഭരണമല്ല, ആവശ്യമാണെന്നു വ്യക്തം.) ഏതായാലും 'കല കലയ്ക്കുവേണ്ടി' എന്നുച്ചത്തിലുൽഘോഷിക്കുവാൻ കുറെ മനുഷ്യജീവിതങ്ങൾ തന്നെ യത്നിച്ചുവെന്നു കാണുമ്പോൾ, അതു

ത്തോളവും കലയുടെ ആമഗ്നജീവിതത്വമാകുന്നു. സ്ഫുടീഭവിക്കുന്നതു ജീവിതത്തിൽ നിന്നുദിച്ചു ജീവിതത്തിലൂടെകടന്നുപോകുന്ന കല ജീവിതത്തെ ഭാവഭാസുരമാക്കുന്നുവെന്നതിലെ പരസ്പരാശ്രയീഭാവം, കല ജീവിതബാഹ്യമല്ലെന്നു മാത്രമല്ല, ജീവിതമർമ്മസ്ഥം കൂടിയാണെന്നു പ്രത്യക്ഷപ്പെടുത്തുന്നുണ്ടു്. ഇത്തരം മാർമ്മികമായ മനുഷ്യകഥാനുഗാനം ലാവണ്യോന്മുഖതയാൽ കലാരൂപത്തിലാവിഷ്കൃതമാവുമ്പോൾ സത്യസൌന്ദര്യങ്ങൾ അതിൽ സമ്മേളിയ്ക്കുകയും, തന്നിലീനമായ ആനന്ദം ദ്വിഗുണീഭവിയ്ക്കുകയും ചെയ്യുന്നു ഇതത്രേ വിഖ്യാതനായ സ്പെൻസർകവി ഇങ്ങിനെ പാടുന്നതു്.

സത്യമേകുന്ന മധുരവിഭൂഷയാൽ എത്ര മേൽ സൌന്ദര്യം രുചികരമാവുകയില്ല!

(ശിവജിയിൽനിന്നു്)

---

# നിരൂപണങ്ങൾ എന്തിന്?

കുട്ടികൃഷ്ണമാരാര്

മനുഷ്യർക്കു കവിതയും കഥയും നാടകവും മററും വായിച്ചു രസിക്കുകയും സംസ്കാരം നേടുകയും പുരോഗമിക്കുകയും ചെയ്താൽപ്പോരേ? അവയുടെമേൽ പിന്നെ നിരൂപണങ്ങളുടെ ആവശ്യമെന്തു്?

ഒന്നാമതു്, എല്ലാ ഗ്രന്ഥകാരന്മാരും—കവികളായാലും കഥാകാരന്മാരായാലും നാടകകാരന്മാരായാലും ആരായാലും—തങ്ങളുടെ കൃതികളെപ്പററി ആളുകൾ എന്തു പറയുന്നു എന്നറിവാൻ അത്യുൽകണ്ഠിതരാകുന്നു. അവർ തങ്ങളുടെ കൃതികളെ അച്ചടിക്കുംമുമ്പു സ്നേഹിതന്മാരെ കാണിച്ചു് അഭിപ്രായം തേടുന്നു—എഴുത്തുകാരുടെ സ്നേഹിതന്മാരായവർക്കെല്ലാം പലപ്പോഴും ബോറായിത്തീർന്നിട്ടുള്ള ഒരനുഭവമാണിതു്. അച്ചടിച്ചു കഴിഞ്ഞാലുടൻ പത്രമാസികകൾക്കയച്ചുകൊടുത്തു് അവയുടെ അഭിപ്രായം പ്രസിദ്ധീകരിക്കുന്നതും കാത്തിരിക്കുന്നു. സ്വന്തം കൃതിയെപ്പററി ആളുകൾ നല്ലതു പറയുമെന്നാണു് എല്ലാവരും ആശിക്കുക; അതു ന്യായ്യമാണുതാനും. എന്തുകൊണ്ടെന്നാൽ, പ്രായേണ എല്ലാവരും കൃതി ചമയ്ക്കുന്നതു് താന്താങ്ങൾക്കുള്ള കഴിവുകളെ നൂറുശതമാനവും ഉപയോഗിച്ചു നന്നാവണമെന്നു കരുതിക്കൊണ്ടാണല്ലോ. എന്നിട്ടും ആളുകൾ അതിനെപ്പററി മറിച്ചാണു പറയുന്നതെന്നു വരുമ്പോൾ അവർ വ്യസനിക്കും, ശുണ്ഠിയെടുക്കും, അതിനപ്പുറവും കടന്നേയ്ക്കും. ഈ വികാരഭേദത്തെ അടക്കി ഒതുങ്ങിയിരിപ്പാൻ തന്റേടമുറച്ച അല്പം ചിലർക്കേ സാധിക്കുകയുള്ളു. അവർപോലും ചീത്തയായാലും വേണ്ടില്ല, ആളുകൾ തങ്ങളുടെ പുസ്തകത്തെപ്പററി എന്തെങ്കിലുമൊന്നു പറഞ്ഞുകേൾക്കുവാൻ ഉൽക്കണ്ഠയുള്ളവരായിരിക്കും. നിലവരപ്പെട്ട ആശയങ്ങളെ എതിർത്തുകൊണ്ടു കൃതികൾ രചിക്കുന്നവരാകട്ടെ, മിക്കവാറും ശകാരത്തെയാണു പ്രതീക്ഷിക്കുന്നതെന്നു പറയാം. ചിലർ ഘോഷിക്കാറുണ്ടു്, ആരെന്തു പറയുന്നു എന്നറിവാനല്ല, പരസ്യക്കൂലികൊടുക്കേണ്ടാത്ത പരസ്യത്തിനുവേണ്ടിയാണു തങ്ങൾ പത്രങ്ങൾക്കു പുസ്തകം അഭിപ്രായത്തിന്നയച്ചുകൊടുക്കുന്നതെന്നു്. അതു വെറും വീമ്പിളക്കലാണു്. അയച്ചുകൊടുത്ത പുസ്തകത്തിനു പത്രങ്ങളിൽ അഭിപ്രായം വരാതിരിക്കുമ്പോൾ അവർ വ്യസനിക്കുകയും ക്ഷോഭിക്കുകയും ചെയ്യുന്നതു കൂലികൊടുക്കാതെ പരസ്യം പററിക്കുക എന്ന ലോഭം നിറവേറാത്തതുകൊണ്ടുതന്നെയാണോ എന്നു് അവർ ചുഴിഞ്ഞാലോചിക്കട്ടെ. സ്വന്തം കൃതി ലോകരാൽ അവഗണിക്കപ്പെടുന്നതാണു് എല്ലാവർക്കും ഏററവും ദുസ്സഹം. നമ്മുടെ പത്രപ്രവർത്തകന്മാർ ഒത്തുചേർന്നു് ഇനിമേൽ തങ്ങളുടെ പത്രങ്ങളിൽ ഒരു പുസ്തകത്തെപ്പററിയും, നല്ലതാവട്ടെ, ചീത്തയാവട്ടെ ഒരക്ഷരവും എഴുതില്ല എന്നു തീരുമാനിക്കുന്നു എന്നു വിചാരിക്കുക, അപ്പോൾ കാണാം, ഗ്രന്ഥകാരന്മാർക്കു് അതിൽ എത്ര മാത്രം പ്രതിഷേധമുണ്ടാവുമെന്നു്.

അതുകൊണ്ടു സാഹിത്യത്തിൽ പുസ്തകനിരൂപണം നടക്കുന്നതിന്റെ ഒന്നാമത്തെ ആവശ്യം പുസ്തകമെഴുത്തുകാർക്കുതന്നെയാണെന്നു തെളിയുന്നു. രണ്ടാമത്തെ ആവശ്യം നിരൂപണമെഴുത്തുകാർക്കുതന്നെ

കവികൾക്കും മററുമെന്നപോലെ, അവരിൽച്ചിലക്കുമുണ്ടായിരിക്കും തങ്ങളുടെ ജീവിതാനുഭൂതികളേയും ആശയാദർശങ്ങളേയും ആവിഷ്കരിക്കാൻ ഔത്സുക്യം. എന്നാൽ അതാവിഷ്കരിക്കത്തക്ക ഒരു കലാരൂപം കല്പിച്ചുണ്ടാക്കുവാൻ വേണ്ടുന്ന ജന്മവാസന കുറവായിരിക്കുകയും ചെയ്യും. അതുകൊണ്ടു് അവർ സ്വാശയാവിഷ്കരണത്തിനു മററു സാഹിത്യകൃതികളെ അവലംബമായെടുക്കുന്നു. ഈ നിലയ്ക്കു നിരൂപകന്മാർ പരോപജീവികളാണെന്നു പറഞ്ഞുകൂടായ്കയില്ല. എന്നാൾ ആ പദത്തെ അധിക്ഷേപപരത്തിൽ ഉച്ചരിക്കുമ്പോൾ സൂക്ഷിക്കണം; കവികൾ തുടങ്ങിയ മററു സാഹിത്യകാരന്മാരും ഒട്ടും കുറയാതെ പരോപജീവികൾ തന്നെയാണെന്നോക്കണം. പ്രാചീനരായ കവികൾ ഉണ്ടാക്കിട്ടുപോയ കലാമൂശകളെ എടുത്തുപയോഗിച്ചിട്ടില്ലാത്ത കവികൾ എത്രപേരുണ്ടു്? വ്യാസവാത്മീകിപ്രഭൃതികളെ ഉപജീവിച്ചുകൊണ്ടു സ്വാശയങ്ങളെ ആവിഷ്കരിച്ചതിൽ ഭാസകാളിദാസാദികൾക്കു് അഭിമാനിപ്പാനേ ഉള്ളുവെങ്കിൽ, അവരെല്ലാവരേയും ഉപജീവിച്ചുകൊണ്ടു സ്വാശയാവിഷ്കരണം നടത്തുന്നതിൽ നിരൂപകന്മാർക്കു ലജ്ജിപ്പാനെന്തുള്ളു?

മൂന്നാമത്തെ ആവശ്യം വായനക്കാർക്കാണു്. ഒരു സാഹിത്യ കൃതി എങ്ങിനെ ആസ്വദിക്കപ്പെടണമെന്നും, അതിൽനിന്നു സാംസ്കാരികമായി എന്തെന്തു് എങ്ങിനെ എങ്ങിനെ നേടിവയ്ക്കണമെന്നും വായനക്കാർക്കു മനസ്സിലാക്കിക്കൊടുക്കുകയാണതു്. വെറും ജനകീയ സാഹിത്യങ്ങളെ സംബന്ധിച്ചു് ഇതാവശ്യമില്ലെന്നു്, പക്ഷെ, പറയാം; എന്നാൽ നമുക്കു ജനകീയസാഹിത്യങ്ങൾ മാത്രമല്ലല്ലോ ഉള്ളതു്. ഗഹനങ്ങളും ആലോചനാമൃതങ്ങളുമായ കൃതികളിൽ പ്രവേശം ലഭിപ്പാൻ സാമാന്യക്കാർക്കു നിരൂപണങ്ങളുടെ ഹസ്താവലംബം ആവശ്യമാണു്. അങ്ങിനെ പൊതുസംസ്കാരത്തെ പതുക്കെപ്പതുക്കെ ഉയർത്തിക്കൊണ്ടുവരുന്ന കാര്യത്തിൽ നിരൂപണത്തിനുമുണ്ടു് അതിന്റെ ഒരു പങ്കു നിർവഹിപ്പാൻ.

പുസ്തകനിരൂപണത്തിനു് ഇത്രയെല്ലാം ആവശ്യങ്ങൾ ഉണ്ടെന്നിരിക്കിലും, നിരൂപകന്മാരിൽനിന്നു് വല്ലൊരനിഷ്ടവും കേൾക്കുമ്പോഴെല്ലാം കവികൾ തിരിഞ്ഞുനിന്നു കയർക്കും: "ഞങ്ങൾക്കു ഞങ്ങളുടെ ജനങ്ങളുമായിടപെടുവാൻ നടുക്കൊരു നിരൂപകനുണ്ടായിട്ടു് ഒരാവശ്യവുമില്ല, ദ്രോഹമേ ഉള്ളു. ദയവിചാരിച്ചു മാറിനിന്നാൽ മതി" എന്നു്. ചില വായനക്കാർ ഇതേററുപറകയും ചെയ്യും. അവരിങ്ങിനെ പറയുന്നതിൽ ഒട്ടൊരു വാസ്തവമില്ലായ്കയില്ല. ഇയ്യിടെ തലശ്ശേരി ബ്രണ്ണൻ കോളേജിൽ യശശ്ശരീരനായ എം. ആർ, നായരുടെ—സഞ്ജയന്റെ—ചിത്രം അനാഛാദനം ചെയ്യുമ്പോൾ അദ്ദേഹത്തിന്റെ ഒരു സ്നേഹിതൻ ഇതിങ്ങിനെ ചന്തത്തിൽ പ്രതിപാദിക്കയുണ്ടായി: "സാഹിത്യരസികന്മാരും ആസ്വാദകന്മാരും നിപുണന്മാരും നിരൂപകന്മാരുമാണു നമ്മളെന്നു സ്വയം സമാശ്വസിച്ചു സംതൃപ്തിയടയുന്ന നമ്മളിൽ ച്ചിലരുടെ അഭിനന്ദനംകൊണ്ടോ ആശീർവാദംകൊണ്ടോ ആശ്ലേഷംകൊണ്ടോ അല്ല സഞ്ജയസാഹിത്യത്തിനു പ്രതിഷ്ഠ കിട്ടീട്ടുള്ളതും ആ പ്രതിഷ്ഠ സ്ഥിരമാകാൻ പോകുന്നതും." (മാതൃഭൂമി ആഴ്ചപ്പതിപ്പു് മാർച്ച് 12, 1950) ഒരിക്കലുമല്ല. സഞ്ജയസാഹിത്യത്തിനു മാത്രമല്ല, അർഹതയുള്ള എല്ലാ സാഹിത്യത്തിനും ലോകത്തിൽ പ്രതിഷ്ഠ കിട്ടീട്ടുള്ളതൊന്നും നിരൂപക നിപുണന്മാരുടെ അഭിനന്ദനാശീർവാദാശ്ലേഷങ്ങളെക്കൊണ്ടല്ല—അവയുടെ സ്വന്തം മെച്ചം

കൊണ്ടും, ചിലപ്പോൾ പൊതുജനങ്ങളുടെ ശുദ്ധാത്മതകൊണ്ടുമാണ്; അർഹതയില്ലാത്തവ വഴുതിപ്പോകുന്നതു് അവരുടെ അപഹാസാധിക്ഷേപങ്ങളെക്കൊണ്ടുമല്ല. മറിച്ചെങ്കിൽ, തന്റെ കാലത്തെ നിപുണനിരൂപകന്മാരാൽ അഭിനന്ദിക്കപ്പെടുകയോ ആശീർവ്വദിക്കപ്പെടുകയോ ആശ്ലേഷിക്കപ്പെടുകയോ ചെയ്യാതിരുന്ന—നേരെമറിച്ച് അവരാൽ ആവോളം അപഹസിക്കപ്പെടുകയും അധിക്ഷേപിക്കപ്പെടുകയും ചെയ്തുപോന്ന—ചങ്ങമ്പുഴസ്സാഹിത്യം ഇന്നോളം വല്ല ചവററുകുണ്ടിൽ നിന്നും തോണ്ടിയെടുക്കപ്പെടേണ്ടി വരുമായിരുന്നില്ലേ!

അങ്ങിനെ നിരൂപണത്തിനുണ്ടെന്നു പറഞ്ഞ ആദ്യത്തെയും ഒടുക്കത്തെയും ആവശ്യങ്ങൾ തമ്മിൽ പിൻവലിഞ്ഞു പോകുന്നതുകൊണ്ട് നമുക്കിവിടെ നിരൂപകന്റെ സ്വാത്മാവിഷ്കരണമെന്ന രണ്ടാമത്തെ ആവശ്യത്തെ മാത്രംമുഖ്യമായി കരുതിയാൽ മതി. അപ്പോൾ നിരൂപകനു സ്വാതന്ത്ര്യം കുറേക്കൂടുന്നു, അതോടൊപ്പം ചുമതലയും വർദ്ധിക്കുന്നു. നിരൂപണം, നന്നായി എഴുതപ്പെട്ടാൽ ഒരു കലാവിദ്യയാണ്; ഏതെങ്കിലും പുസ്തകത്തിലെ ഭാവനിർഭരമായ ഒരു സന്ദർഭമെടുത്തു് നല്ലൊരു ചിത്രകാരനെഴുതിയ ചിത്രംപോലെ, ഒരു സ്വതന്ത്രകലയായി നില്പാൻ കെല്പുള്ളതാണ്, അതിനും നിരൂപിക്കപ്പെട്ട കൃതിയുടെ അഭാവത്തിലും നിരൂപണം ആസ്വാദ്യമാമ്മാറ് നിരൂപകൻ സ്വാത്മാംശത്തെ അതിലുൾക്കൊള്ളിക്കണം. സ്വന്തമായ ഒരാശയഗതിയും, അതാവിഷ്കരിക്കത്തക്ക കെല്പുള്ളവനേ നിരൂപണത്തിനൊരുങ്ങേണ്ടു എന്നു ചുരുക്കം.

ഇവിട ചിലർ ഒരു പുഞ്ചിരിയോടേ ചോദിച്ചേക്കാം: "കവികളും കഥാകാരന്മാരും നാടകകാരന്മാരും പറഞ്ഞതിൽച്ചിലതു സംക്ഷേപിച്ചോ മാററി മാറിച്ചോ പകർത്തിയിടുക, അതോടൊപ്പം ചില അലങ്കാരശാസ്ത്രപ്രമാണങ്ങളെ എടുത്തുപറയുക, ഒടുക്കം ചില വാചകത്തെററുകളോ പദപ്പിഴകളോ പെറുക്കിനിരത്തുക, പുസ്തകത്തിന്റെ വില പേശുക—ഇത്രയൊക്കെയല്ലാതെ നിരൂപകന്മാർക്ക് എന്താണാവോ ഒരു സ്വാത്മാംശം വെളിപ്പെടുത്തുവാനുള്ളതു്!" എന്നു്. മേൽവിവരിച്ചവിധം നിരൂപണമെഴുതുന്ന ആളുകൾ, നിരൂപണപ്രസ്ഥാനത്തിന്റെ അവമാനത്തിന്നായി, നിലകൊള്ളുന്നുണ്ടെന്നതു വാസ്തവം തന്നെ. സാഹിത്യകൃതികൾ വായിച്ചാൽ, സാമാന്യജനങ്ങൾക്കു സാധിക്കുന്നതിലധികം ആസ്വദിപ്പാനും ആലോചിപ്പാനും കാര്യം ഗ്രഹിപ്പാനും കഴിവുനേടിയവനായിരിക്കണം, ആദ്യമായി, ഒരു നിരൂപകൻ. അങ്ങിനെയുള്ള ഒരാൾക്കു നിരൂപണ വിഷയത്തോടനുബന്ധിച്ചു ജനങ്ങളെ പലതും പറഞ്ഞു മനസ്സിലാക്കാനുണ്ടാവും. ഉദാഹരണമായി, പ്രചാരവും പ്രതിഷ്ഠയും നേടിയ ചില കൃതികൾക്കുതന്നെ വാസ്തവത്തിലുള്ള മേന്മയെന്തെന്നു ഗതാനുഗതികരായ ലോകർ വേണ്ടുംവിധം മനസ്സിലാക്കുന്നില്ലെന്ന് അയാൾ തോന്നാം; മറിച്ച് ആ കൃതികൾക്കു ലോകർ മതിക്കുന്നത്ര മേന്മയില്ലെന്നു തോന്നാം; അവർ അവയുടെ താഴ്മയെപ്പോലും മേന്മയായിഗ്ഗണിച്ചു ശീലിച്ചിരിക്കുന്നു എന്നു തോന്നാം; അവർ ഒരു കൃതിയെ അതിന്റെ മേന്മയറിയാതെ അവഗണിക്കുന്നു എന്നും തോന്നാം—സ്വാത്മസംസ്കാരത്തിന്റെ നിലയനുസരിച്ചു തനിക്കു തോന്നുന്ന ഈ അഭിപ്രായങ്ങളെ, ചിലരെങ്കിലും കേട്ടു മനസ്സിലാക്കാനുണ്ടാ

വാതിരിക്കില്ലെന്നവിശ്വാസത്തോടെ, എഴുതുന്നതാണു ശ്രദ്ധേയമായ നിരൂപണം.

ഇപ്പറഞ്ഞതരം നിരൂപണങ്ങളെപ്പററി ചില വലിയ ആളുകൾക്കു് അഭിപ്രായഭേദമുണ്ടു്. പ്രതിഷ്ഠനേടിക്കഴിഞ്ഞ പുസ്തകങ്ങൾ നിരൂപണാതീതങ്ങളാണെന്നാണത്രെ അവരുടെ പക്ഷം—അവയെ പുകഴ്ത്തുന്നതിനു വിരോധമില്ല, ഇകഴ്ത്താൻപാടില്ലെന്നുമാത്രം! 'ഇന്ദുലേഖ'യെ ആക്കും എത്രയെങ്കിലും വാഴ്ത്തിപ്പറയാം; കൂട്ടത്തിലൊരാൾ താഴ്ത്തിപ്പറഞ്ഞുപോയാൽ, അപ്പറഞ്ഞവൻെറ നേരേ എന്തനീതി ചെയ്യുന്നതിലും തെററില്ലെന്നുകൂടി അവർ വിശ്വസിക്കുന്നു, എന്നാൽ ഒരു കൃതി എത്രമേൽ പ്രതിഷ്ഠനേടിയതായാലും, സൎവ്വബഹുമതി കിട്ടിക്കഴിഞ്ഞതായാൽപ്പോലും, നിരൂപണാതീതമാവില്ലെന്നതാണു് നിരൂപണപ്രസ്ഥാനത്തിൻെറ സിദ്ധാന്തം. ഇതുപോലെ വേണ്ടത്ര ജനസമ്മതിനേടാത്ത കൃതികളെ, വേണമെന്നു തോന്നിയാൽ, ആൎവാളം വാഴ്ത്തിപ്പറയുന്നതിലും ഒരു തെററുമില്ല........

(അരുണോദയം)

---

# മറാത്തിസാഹിത്യം

## ആധുനിക പ്രവണതകളെക്കുറിച്ചു് ഒരു അവലോകനം

(പ്രഭാകർ ബി. മച്ച്വെ)

മറാത്തിസാഹിത്യത്തെ അഭിനന്ദിക്കുകയോ ആസ്വദിക്കുകയോ ചെയ്യുന്നതിനുമുമ്പായി മറാത്തിഹൃദയം സാത്വികമായ സത്യത്തിൽ അധിഷ്ഠിതമായിരിക്കുന്നുവെന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഒരു കാലത്തെ സാഹിത്യപ്രവണതകളെക്കുറിച്ചു വ്യക്തമായി പഠിക്കുന്നതിനു്, സാമുദായിക പരിവർത്തനങ്ങൾ സംഭവിച്ചതിന്റെ ചരിത്രപരമായ കാരണങ്ങളേയും ആരായേണ്ടതാവശ്യമാണു്. എന്തുകൊണ്ടെന്നാൽ എഴുത്തുകാരനെ നയിക്കുന്നതു് പൊതുജനങ്ങളുടെ വാസനയല്ലെങ്കിലും, ഒരു സമുദായജീവി എന്ന നിലക്കു് അവനു് സമുദായത്തിന്റെ പരിധിയിൽ ഒതുങ്ങിനിന്നു് സാഹിത്യസേവനം ചെയ്യാതെ നിവൃത്തിയില്ല. മറാത്തിസാഹിത്യകാരൻ പ്രത്യേകമായും സാമൂഹ്യമനോഭാവത്തോടുകൂടിയവനാകയാൽ, അവന്റെ എഴുത്തുകളിൽ ആ രാജ്യത്തിന്റെ സ്വഭാവവിശേഷങ്ങൾ എല്ലാം തന്നെ അന്തർലീനമായിരിക്കുന്നു. നാല്പതുകൊല്ലങ്ങൾക്കു മുമ്പു് ഗാഡ്കാരി എന്ന കവി മഹാരാഷ്ട്രദേശത്തെ 'പാറകളുടേയും പുഷ്പങ്ങളുടേയും നാടു്' എന്നു് അഭിസംബോധന ചെയ്യുകയുണ്ടായി. ഗാഡ്കാരി പ്രസ്താവിച്ച വിധമുള്ള വൈപരീത്യം മറാത്തിസാഹിത്യത്തിൽ ഇന്നും വ്യക്തമായി കാണുന്നുണ്ടു്. ഒരിടത്തു മൺമറഞ്ഞ തലമുറകളുടെ സാഹിത്യയത്നങ്ങളെക്കുറിച്ചു് ഗാഢവും വിശ്രമരഹിതവുമായ ഗവേഷണം നടന്നുകൊണ്ടിരിക്കുമ്പോൾ, മറ്റൊരിടത്തു വിദേശങ്ങളിലെ ഏററവും നവീനമായ സാഹിത്യപ്രസ്ഥാനങ്ങളെപ്പോലും കവച്ചുവയ്ക്കാനുള്ള ശ്രമവും നടന്നുകൊണ്ടിരിക്കുന്നതായിക്കാണാം.

ഗോവാ മുതൽ ഗോണ്ഡ്വാനവരെയുള്ള ഭൂവിഭാഗത്തു ചിന്നിച്ചിതറിത്താമസിക്കുന്ന 200 ലക്ഷം ജനങ്ങൾ സംസാരിക്കുന്ന ഭാഷയാണു് മറാത്തി. മറാത്തി ഭാഷാസാഹിത്യം എ. ഡി. 983 മുതൽ സമാരംഭിച്ചതായി കണക്കാക്കപ്പെടുന്നു. അതിനു മുമ്പെ സാഹിത്യപരമായ ആലേഖ്യങ്ങളടങ്ങിയ ചില താമ്രരേഖകൾ നിലനിന്നിരുന്നതായി പ്രസ്താവിക്കപ്പെട്ടിട്ടുണ്ടു്. പുരാതന മറാത്തിസാഹിത്യത്തെ നാലു കാലഘട്ടങ്ങളായി തരം തിരിക്കാം—ജ്ഞാനേശ്വര, മഹാനുഭവി എന്നീ ആദ്ധ്യാത്മിക കവികൾ ജീവിച്ചിരുന്ന യാദവന്മാരുടെ കാലം (1250-1350 എ. ഡി.); ഏകനാഥ്, ദാസോബന്ധ് എന്നിവരുടെ (1350-1600 എ.ഡി) കാലം; രാമദാസും, തുക്കാറാമും പ്രദ്യോതിയാജ്ജിച്ച (1600-1700 എ. ഡി.) ശിവാജി കാലം; രാംജോഷി, മോറോപന്ത് എന്നിവരുടെ (1700-1800 എ. ഡി.) കാലം. പേഷ്വാമാരുടെ അധഃപതനത്തോടെ എ. ഡി 1818 ലാണു് ആധുനികമറാത്തി സാഹിത്യം ഉദയംചെയ്തതെന്നു പറയാം. എന്നാൽ 1856-ൽ 'നിബന്ധമാല' എന്ന ഗ്രന്ഥം പ്രസിദ്ധം ചെയ്തതോടുകൂടിയാണു് യഥാർ

ത്ഥമായ ഒരു നൂതനരൂപം മറാത്തിസാഹിത്യത്തിൽ ദൃശ്യമായതെന്നും അഭിപ്രായമുണ്ട്. എങ്ങിനെയായാലും കഴിഞ്ഞ ഒരു നൂററാണ്ടുകാലമായി അവിടത്തെ സാമുദായികവും രാഷ്ട്രീയവുമായ മണ്ഡലങ്ങളിൽ ഒട്ടവളരെ പുരോഗമനം വന്നുചേർന്നിട്ടുള്ളതായി കാണാം. ലോകഹിതവാദി, അഗർക്കർ, സെയിൻഗുരുജി എന്നിവർ ഇംഗ്ലീഷ് ഭാഷയെ മറാത്തിയുമായി കൂട്ടിത്തൊട്ട അശുദ്ധപ്പെടുത്തരുതെന്നു വാദിച്ചു നോക്കി. പക്ഷേ തിലക്, സവക്കർ എന്നിവരുടെ നേതൃത്വത്തിൽ യുവാക്കളായ ഒട്ടവളരെ എഴുത്തുകാർ ഇംഗ്ലീഷു ഭാഷ പഠിക്കുവാനും അനുകരിക്കുവാനും മുതിന്നു.

വിഷ്ണുശാസ്ത്രി ചിപ്ലുങ്കർ ആംഗലഭാഷയെ വളരെ അധികം അധിക്ഷേപിച്ചു. ഒരവസരത്തിൽ അദ്ദേഹം ആ വിദേശഭാഷയെ പുലിപ്പാൽ എന്നുകൂടി വിളിക്കുകയുണ്ടായി. ഇംഗ്ലീഷ്ഭാഷമൂലം ഇന്ത്യൻ സംസ്കാരത്തിനു ഉലച്ചിൽ തട്ടുന്നുവെന്നതായിരുന്നു അദ്ദേഹത്തിൻെറ പ്രധാന ആരോപണം. ബ്രിട്ടീഷ് ഭരണത്തെ എതിർത്തുകൊണ്ട് അദ്ദേഹം എഴുതിയിരുന്ന ഒരു ഗ്രന്ഥം 1937–വരെ നിരോധനത്തിൻെറ പിടിയിലകപ്പെട്ടിരുന്നു.

ആചാരങ്ങളുടെ പേരിൽ നടമാടുന്ന സ്വേച്ഛയേയും, അനീതികളേയും ലോകഹിതവാദി തൻെറ "ശതപത്ര" എന്ന ഗ്രന്ഥത്തിൽ എതിർക്കുകയുണ്ടായി. പുരോഗതിയാണ് അദ്ദേഹം അഭിലഷിച്ചതു്. ചരിത്രത്തിനു ജനതയെ ആവേശഭരിതരാക്കുവാൻ സാധിക്കുമെങ്കിലും, ചരിത്രനിയമങ്ങളെ പ്രായോഗികമാക്കുവാനോ ജീവത്താക്കി മാററുവാനോ സാദ്ധ്യമല്ലെന്ന് അദ്ദേഹം ഊന്നിപ്പറഞ്ഞു. പേഷ്വാമാരുടെ കീഴിൽ തങ്ങളുടെ മുൻഗാമികൾ വഹിച്ചിരുന്ന ഭരണപരമായ അധികാരം വീണ്ടുകിട്ടുമെന്നു വ്യാമോഹിച്ചിരുന്ന ആളുകൾ ലോകഹിതവാദിയുടെ ഈ തത്വത്തെ അവഗണിക്കയാണുണ്ടായതു്.

കേൽക്കർ, സവക്കർ, കരാൻഡീക്കാർ തുടങ്ങിയ സാഹിത്യ നേതാക്കളുടെ നേക്കു ജനങ്ങൾക്കുണ്ടായ അന്ധമായ വീരാരാധനയാണ്, ഈ നൂററാണ്ടിലെ ഏററവും വലിയ ദുരന്തമായ ഗാന്ധിവധത്തിനുതന്നെ വഴിതെളിച്ചതു്. മേല്പറഞ്ഞ എഴുത്തുകാർ സങ്കുചിതമായ വർഗ്ഗീയസ്വപ്നങ്ങൾ ജനങ്ങളിൽ കുത്തിവെയ്ക്കുവാൻ പരിശ്രമിച്ചതിൻെറ ഫലം ജനങ്ങൾ മനസ്സിലാക്കിക്കഴിഞ്ഞു. ഈ എഴുത്തുകാരുടെ യുക്തിവാദം മഹാരാഷ്ട്രത്തിലെ മററു സാഹിത്യകാരന്മാരായ ഖാദിൽക്കാർ, സെയിൻ ഗുരുജി * കലേൽക്കാർ, ജവ്ദേക്കാർ, വിനോബാഭാവെ, ധർമ്മാധികാരി എന്നീ ഗാന്ധിഭക്തന്മാരിൽനിന്നും തികച്ചും വിഭിന്നമായിരുന്നു.

ഒന്നാംലോക മഹായുദ്ധത്തിനുശേഷം മറാത്തിസാഹിത്യകാരന്മാരുടെ ഫ്യൂഡൽ മനോഭാവം അല്പാല്പം ദൂരീകൃതമാവുകയും, അവരുടെ തൂലിക യാഥാർത്ഥ്യ ചിത്രീകരണങ്ങളിലേക്കു തിരിയുകയും ചെയ്തു. ഇംഗ്ലീഷ് സാഹിത്യത്തിൻെറ സ്വാധീനശക്തിയാണ് ഈ പരിവർത്തനത്തിനു വഴിതെളിച്ചതു് എന്നുവേണം പറയുവാൻ. മിസ്റ്റിക്കും; റൊമാൻറിക്കും രീതികൾ അവഗണിക്കപ്പെട്ടു. ഇക്കാലത്തു പ്രസിദ്ധീകൃതമായ പി കെ. ആത്രെയുടെ "ഝെണ്ടുചി ഫൂൽ" (മല്ലികാച്ചെണ്ട്) എന്നു വിനോദ കവിതാസമാഹാരം വളരെയേറെ പൊതുജനപ്രീതിയാർജ്ജിക്കുകയുണ്ടായി. മറാത്തിഭാഷയിലെ ഏററവും പുത്തനായ പ്രസ്ഥാനവും വളരെ വിവാദങ്ങൾക്കിടയാക്കിയ ഒന്നുമാണ് 'നവമതവാദം' അഥവാ സാമൂഹ്യവി

* ഈയിടെ അന്തരിച്ച ദേശീയോദ്ധ്യക്ഷിസ്റ്റ് നേതാവു്.

പ്പവപ്രസ്ഥാനം. 'കലയും സന്മാർഗ്ഗവും' 'സൌന്ദര്യവും നന്മയും' 'കല കലയ്ക്കുവേണ്ടി' എന്നീ വിഷയങ്ങൾ വളരെക്കാലം മറാത്തിസാഹിത്യത്തിൽ വമ്പിച്ച കോളിളക്കങ്ങളുണ്ടാക്കിക്കൊണ്ടിരുന്നു. കല കലയ്ക്കുവേണ്ടിയാണ് എന്ന വാദം സ്ഥാപിക്കുന്നതിനായി എൻ. എസ്. ഫഡ്കെ ശബ്ദമുയർത്തിയപ്പോൾ, കല ജീവിതത്തിനുവേണ്ടിയാണെന്ന തത്വം പ്രകാശിപ്പിച്ചുകൊണ്ട് വി. എസ്. ഖണ്ഡേക്കർ "ഡോൺഡ്‌വവാ" എന്നൊരു നോവൽ രചിക്കുകയുണ്ടായി.

രാഷ്ട്രീയസമരങ്ങൾ അതിവേഗത്തിൽ ഉയർന്നുവന്നതിനാൽ അതു മറാത്തിസാഹിത്യത്തിലും പ്രതിഫലിക്കുകയുണ്ടായി. ഇതിനും പുറമെ ഒരു വിഭാഗം ആദ്ധ്യാത്മിക പ്രബുദ്ധവാദികളായും മറെറാരുവിഭാഗം മതേതര ജനാധിപത്യവാദികളായും വേർതിരിഞ്ഞുനിന്നു. ഇന്നു ഈ എതിർപ്പ് കുറെക്കൂടി മുന്നോട്ടു പോയിട്ടുണ്ട്. അതു് ഹ്യൂമനിസ്റ്റ്—സോഷ്യലിസ്റ്റ് വാദഗതിയിലേയ്ക്കു് പുരോഗമിച്ചുകൊണ്ടിരിക്കയാണ്.

## കവിത

കവിത, നോവൽ, നാടകം, ഉപന്യാസം എന്നീ സാഹിത്യവിഭാഗങ്ങളിലുള്ള പുരോഗതിയിൽനിന്നും ഒരാൾക്ക് ഒരു ഭാഷയിലെ എഴുത്തുകാരുടെ മനോഗതത്തെയും ജനങ്ങളുടെ വാസനയേയും മനസ്സിലാക്കുവാൻ കഴിയും. ആധുനിക മറാത്തി കവിതാരീതിയിൽ മൂന്നു പ്രത്യേക വിഭാഗങ്ങൾ നിലകൊള്ളുന്നതായി കാണാം—സൌന്ദര്യം സൌന്ദര്യത്തിനുവേണ്ടി എന്നു വാദിക്കുന്ന രസജ്ഞാനവാദികൾ (Aesthetics) കവിതയെ സാമൂഹ്യ പരിഷ്ക്കരണത്തിനു ഉപയോഗിക്കണമെന്നു വാദിക്കുന്ന മനുഷ്യസ്നേഹികൾ; ജീവിതം വൈരുദ്ധ്യങ്ങളുടെ ആകത്തുകയാണെന്നു വാദിക്കുന്ന സർ-റിയലിസ്റ്റുകൾ. ബാ ല ക വി (1890-1915) ഗാഡ്കാരി (1885-1919) താംബെ (1874-1941) എന്നിവരിൽത്തുടങ്ങി മാധവ ജൂലിയനിൽ അവസാനിക്കുന്ന വിഭാഗക്കാരെ രസജ്ഞാനവാദികൾ എന്നുവിളിക്കാം. ബാലകവി പ്രകൃതിഭംഗികളെ ഏററവും ഹൃദയാകർഷകമായി ചിത്രീകരിക്കുകയുണ്ടായി. ഗാഡ്കാരി, ബൈറണെപ്പോലെ തൻെറ വികാരങ്ങൾക്കു വിവിധങ്ങളായ നിറങ്ങൾ നൽകി. താംബെയാകട്ടെ സാഹിത്യത്തിൽ കീർത്തനകാവ്യങ്ങൾ കൊണ്ടുവന്നു. മാധവ ജൂലിയൻ ഈ റൊമാൻറിക് കവിതാപ്രസ്ഥാനത്തിന് ഒരു മാർഖയ്യാമിൻെറ 'റുബായിയാത്തിൽ' നിന്നുള്ള ചില ഇംഗ്ലീഷ് ഗീതകങ്ങളുടെ തർജ്ജിമകൊണ്ട് അഴകും വണ്ണപ്പകിട്ടും നൽകി.

ഹിന്ദിയിൽ ഭാരതേന്ദു ഹരിശ്ചന്ദ്രനെപ്പോലെ മറാത്തി സാഹിത്യത്തിൽ ഒരു നവോത്ഥാനത്തിനു വഴിതെളിച്ചതു് കേശവസത്ത് എന്ന കവിയായിരുന്നു. അദ്ദേഹം സ്വാതന്ത്ര്യത്തിൻേറയും ദേശപ്രേമത്തിൻേറ നൂതനമായ ഒരു യുഗത്തെ പ്രകീർത്തിച്ചുകൊണ്ടു കാഹളമൂതി. സ്വദേശപ്രേമത്തെക്കുറിച്ച് എഴുതിയ ഗോവിന്ദ്, വിനായക്, ആനന്ദ്, കാനേക്കർ, സവർക്കർ, യശ്വന്ത് തുടങ്ങിയവർ മഹാരാഷ്ട്ര ചരിത്രത്തിൽ നിന്നുമാണ് തങ്ങളുടെ കവിതകൾക്കു ജീവനും ജിഹ്വയും നൽകിയതു്. ഒരു വിധവയുടെ വിധിയിൽ ഒരു കാലത്തു ദുഃഖം പ്രകടിപ്പിച്ച കവി, ഇപ്പോൾ അവളെ വിധവയായി നിർത്തുവാനിടവരുത്തിയ സമൂ

ദായ നിയമങ്ങളെ ചോദ്യം ചെയ്യുവാനിട യായി. കവി അങ്ങിനെ വിപ്ലവപരമായി മുന്നേറി. കസുമാംഗരാജ ഒരു കവിതാഖ ണ്ഡത്തിൽ ഇങ്ങിനെ എഴുതി. "അല്ലയോ ദേവീ, അവിടന്ന് എൻെറ ഗളത്തിൽ ചു റ്റിയിട്ടുള്ള ചന്ദ്രികയാകുന്ന കരവലയം എടുത്താലും. അതാ, പുലരിയുടെ ദൂതൻ ആഗതനായിക്കഴിഞ്ഞു." ഈ പുലരിയുടെ സന്ദേശവാഹകൻെറ' ആഗമനം കവിക ളിൽ നൂതനമായ പ്രചോദനം ബീജാവാ പം ചെയ്യുവാൻ കാരണമായി. അനിൽ "മാതവതാ" എന്ന തൻെറ കവിതയിൽ ഒരിടത്തു ഇങ്ങിനെ പറഞ്ഞുകാണുന്നു.

"മർദ്ദനം എവിടേയും ഉണ്ടായിക്കൊള്ള ട്ടെ; അതു നമ്മെ കോപാവിഷ്ടരാക്കിത്തീർ ക്കും.

എന്നാൽ,

മർദ്ദനം എവിടെയുണ്ടായാലും അതി ൻെറ അനന്തരഫലങ്ങൾ നമുക്ക പങ്കുത്ത നുഭവിക്കാം........"

കസുമാംഗരാജാവും സ്വാതന്ത്ര്യത്തേയും സമത്വത്തേയും കറിച്ചു പാടിയിട്ടുണ്ട്. അ ദ്ദേഹത്തിൻെറ "പൂർവ്വദേശത്തേക്ക്" എന്ന കവിത 1937-ൽ ജാപ്പാനീസ് ആക്രമണ ത്തിനു വിധേയമായ ചൈനയെക്കുറിച്ചു ള്ളതാണ്. അനിലിൻെറ 'സപ്തജ്വാലമു ഖി,' ശ്രീകൃഷ്ണ പോവേലിൻെറ 'പാഹരവ ത്,' എൻ. ജി. ജോഷിയുടെ "വിശ്വമാ നവ" എന്നീ കവിതകൾ സ്വാതന്ത്ര്യത്തേ യും സമത്വത്തേയും ഉൽബോധിപ്പിക്കുന്ന വയാണ്. ഈ കവികളെല്ലാം തന്നെ ഇ ഇപ്പോൾ സാമൂഹ്യ വിപ്ലവത്തിലാണ് വി ശ്വസിക്കുന്നതു്. എലിയട്, റിൽകെ, ഏഡൻ, തുടങ്ങിയ പാശ്ചാത്യകവികളും മ റാത്തികവികളുടെ രചനയിൽ സ്വാധീന ശക്തി ചെലുത്തിയിട്ടുണ്ടെന്നു വേണം പ റയുവാൻ;

പ്രചോദനത്തിനു നിദാനമായ മാർഗ്ഗം എന്തുതന്നെയായാലും, വി. എസ്. മാർ ദ്ദേക്കർ, മൽ മോഹൻ, വൈ. ഡി. ഭാവെ എന്നിവരെ സർ. റിയലിസ്റ്റ് കവികളെ ന്നു വിളിക്കാം. 'സ്വന്തം ശ്വാസകോശ ത്തിൻെറ ശവപ്പെട്ടിയിൽ ആത്മാവിനെ വഹിക്കുന്നവനായും' പ്രതികൂലസാഹചര്യ ങ്ങളുടെ സമ്മർദ്ദനത്താൽ അസ്ഥിപഞ്ജരം ഒ ടിഞ്ഞു നുറുങ്ങിയ വിധത്തിലും അവർ ഇ ന്നത്തെ സാധാരണക്കാരൻെറ ജീവിത ത്തെ യാഥാതഥമായി വിവരിക്കുന്നു. മറാ ത്തിഭാഷയിൽ കവിതയിലൂടെ പാലും തേ നും ഒഴുകിയിരുന്ന കാലം അസ്തമിതമാവു കയും, ആസ്ഥാനത്തു് റീയലിസ്റ്റ് സാങ്കേ തികരീതി ഉയന്നു വരുകയുമാണു ചെയ്തിട്ടു ള്ളതു്.

## നോവൽ

മറാത്തിയിൽ നോവലുകൾ ആവിർഭ വിക്കുവാൻ തുടങ്ങിയിട്ട് ഏതാണ്ട് നൂറു വർഷങ്ങളേ ആയിട്ടുള്ളു. 1854-ൽ ബാ ബാ വദമൻജി പ്രസിദ്ധപ്പെടുത്തിയ 'യമു നാപര്യടൻ' ആണ് മറാത്തിയിലെ പ്രഥ മ നോവൽ. ബാബാ വദമൻജിക്കുശേഷം ബാണഭട്ടൻ എഴുതിയ അനേകം നോവലു കൾ മറാത്തി ഭാഷാസാഹിത്യത്തെ അലങ്ക രിക്കുന്നു. ഹൽവെ, രസിബൂഡ എന്നിവ രും പുരോഗമനകാരികളായ നോവലുക ളെഴുതി പേരെടുത്തവരാണ്.

സാമുദായികം, ചരിത്രപരം എന്നീ രണ്ടു വിഭാഗങ്ങളിലായി മറാത്തി സാഹി ത്യത്തിലെ ഒട്ടുമിക്ക നോവലുകളും നില കൊള്ളുന്നതു്. എന്നാൽ സാഹിത്യത്തിൽ ആദ്യമായി സോഷ്യലിസ്റ്റ് റീയലിസം നോവലുകളിലൂടെ ഹരിനാരായൺ ആപ്റ്റെ പ്രകാശിതമാക്കി. മിക്കവാറും ചാററത്

ഡിക്കെൻസിനെപ്പോലെ അക്ലിഷ്ടമായിരുന്നു അദ്ദേഹത്തിൻെറ പ്രതിപാദനരീതി. മാറിക്കൊണ്ടിരിക്കുന്ന സാമുദായിക നിയമങ്ങളെ തത്വചിന്തകൻെറ വീക്ഷണകോണിലൂടെ പ്രകടമാക്കുവാൻ വാമനമൽഹർ ജോഷിക്കും ശ്രീധരകെൽക്കർക്കും കഴിഞ്ഞിരുന്നു എന്നാൽ ഇന്നു മറാത്തി നോവൽ പ്രസ്ഥാനത്തിനു ജീവനും ചൈതന്യവും പകർന്നുകൊടുക്കുന്നതു് ഫഡ്കേ, ഖണ്ഡേക്കർ, ദേശപണ്ഡെ, മഡ്ഖോൽക്കർ എന്നീ വിശ്രുതരായ എഴുത്തുകാരാണു്.

ഇവരിൽ എന്തുകൊണ്ടും മുൻപന്തിയിൽ ഫഡ്കേ നിലകൊള്ളുന്നു. അദ്ദേഹത്തെ ഒരു റൊമാൻറിക് നോവലെഴുത്തുകാരൻ എന്നു വിളിക്കാം. എങ്കിലും രാഷ്ട്രീയ സാമൂഹ്യവുമായ പ്രശ്നങ്ങളെ ക്രോഡീകരിച്ചു് അദ്ദേഹം മനഃശാസ്ത്രപരമായ ചില നോവലുകൾ രചിച്ചിട്ടുണ്ടു്. എങ്കിലും പ്രണയപാരവശ്യങ്ങളെ ചിത്രീകരിക്കുന്ന അദ്ദേഹത്തിൻെറ നോവലുകളുമായി തുലനം ചെയ്യുമ്പോൾ ഇവ കേവലം നിഷ്പ്രഭമാണെന്നു വേണം പറയുവാൻ.

കല ആനന്ദത്തിനുവേണ്ടി എന്ന മുദ്രാവാക്യത്തെ മുൻനിറുത്തിയാണു് ഫഡ്കെ നോവലുകൾ രചിച്ചതു്. എന്നാൽ ഖണ്ഡേക്കറിൽ നാം കാണുന്നതു് കലാസ്ദ്ദേശകമാവണം എന്ന വാദമത്രെ. നിത്യജീവിതപ്രശ്നങ്ങളെ പ്രതിപാദിക്കുന്നവയാണു് ഖണ്ഡേക്കറുടെ ഒട്ടുമിക്ക നോവലുകളും. നോവൽ സാഹിത്യത്തിൽ റിയലിസത്തിൻെറ ശരിയായ പന്ഥാവു വെട്ടിത്തുറന്നതു് ദേശ്പണ്ഡെയായിരുന്നു. അദ്ദേഹത്തിൻെറ ഒട്ടുമിക്ക നോവലുകളും സ്വാനുഭവങ്ങളിൽനിന്നും രൂപമെടുത്തിട്ടുള്ളവയാണു്. 'സുകലേലേം ഫൂൾ' 'വിശാലജീവൻ' തുടങ്ങിയ അദ്ദേഹത്തിൻെറ നോവലുകളെല്ലാം തന്നെ സ്വന്തം ജീവിതാനുഭവങ്ങളാണു്.

സാമന്ത, ബോക്കീൻ, കവഠേക്കർ എന്നീ നോവലെഴുത്തുകാർക്കും അനുവാചകരുടെയിടയിൽനിന്നും ഒട്ടേറെ ആരാധകന്മാരെ ലഭിക്കുകയുണ്ടായി. ബോക്കീലിയെ ഒരു ഹാസ്യനോവലെഴുത്തുകാരൻ എന്നു വിളിക്കാം. സാമന്ത എന്ന നോവലെഴുത്തുകാരൻ കുടുംബജീവിതകഥകളെ വള്ളുപ്പുകിട്ടിലൂടെ ചിത്രീകരിച്ചു ബോക്കീലിയുടെ 'ധഃധാവത' എന്ന നോവലിൽ സാധാരണക്കാരൻെറ യാതനകളും കണ്ണുനീരും ഇഴകിപ്പിടിച്ചിട്ടുള്ളതായിക്കാണാം. പക്ഷെ അവയിൽ വിപ്ളവാത്മകത കണ്ടില്ലെന്നു വന്നേക്കാം. ഇന്നു മറാത്തിസാഹിത്യം വിപ്ലവപരമായി മുന്നേറിക്കൊണ്ടിരിക്കുകയാണു്. നൗഖാലിയിൽ നടന്ന ഭീകരമായ കൂട്ടക്കൊലകളെ പശ്ചാത്തലമാക്കി രചിച്ചിട്ടുള്ള വിവൽക്കറുടെ 'സുനീത' എന്ന നോവൽ ഈ വിഷയത്തിൽ നല്ലൊരു ഉദാഹരണമത്രെ. അങ്ങിനെ മറാത്തി നോവൽ പ്രസ്ഥാനം ഒരു നവോത്ഥാനത്തിലേക്കു കുതിച്ചു പായുകയാണു്.

## നാടകം

ആറുകൊല്ലങ്ങൾക്കുമുമ്പു് മറാത്തി നാടകത്തിൻെറ ശതവാർഷികം ആഘോഷിക്കുകയുണ്ടായി. ആദ്യകാലത്തു് നാടകത്തിൽ സംഗീതം അതിയായ സ്വാധീനശക്തി ചെലുത്തി. ഗാഡ്കാരി സുന്ദരമായ ഒരു ശൈലി നാടകത്തിൽ ഉൾപ്പെടുത്തുകയും, ഖാദിൽക്കർ രാഷ്ട്രീയപ്രശ്നങ്ങൾ നാടകങ്ങളിൽ ആവിഷ്കരിക്കുകയും ചെയ്തു. മറാത്തി നാടകത്തിൻെറ രചനക്കു്

സംസ്കൃതകൃതികളുടെ പരിഭാഷകളും, ഷെക്സ്പീയർ മോളിയർ എന്നിവരുടെ നാടകങ്ങളും പ്രചോദനം നല്കി. ഗാഡ്കാരി സാമുദായിക പ്രശ്നങ്ങളെ നാടകലോകത്തു കൊണ്ടുവന്നുവെങ്കിലും അവ അധികവും റൊമാൻറിക്കായിരുന്നു. എന്നാൽ മാമാവരേർക്കറം, ആത്രേയും നാടകവേദിക്കു വിപ്ലവാത്മകമായ പരിവർത്തനം വരുത്തുകയുണ്ടായി. ഇബ്സൻേറയും, ഷായുടേയും നാടകങ്ങളെ അനുകരിച്ചു് ആദ്യമായി മറാത്തിയിൽ നാടകമെഴുതിയതു് ഈ രണ്ടു നാടകകൃത്തുക്കളായിരുന്നു. വിവാഹത്തിൻെറ വലയത്തിൽനിന്നും പുറത്തു ചാടുന്ന സ്ത്രീകളുടെ ജീവിതത്തെ ചില എഴുത്തുകാർ ഫ്ളോബർട്ടിനെപ്പോലെ നാടകത്തിൽ എടുത്തുകാട്ടി. ഒടുവിൽ ഇന്നത്തെ മറാത്തി നാടകപ്രസ്ഥാനം സാമുദായിക ജീവിതത്തിൻെറ കണ്ണാടിയായി പരിലസിക്കുന്നു.

പൊതുവെ മറാത്തിസാഹിത്യത്തിൻെറ പുരോഗതിയെക്കുറിച്ചു പറയുമ്പോൾ വൈദേശികഭാഷാസാഹിത്യത്തിനു മറാത്തിയുടെമേലുള്ള സ്വാധീനശക്തിയെ വിസ്മരിക്കാവതല്ല. പാശ്ചാത്യസാഹിത്യത്തിൽ നിന്നും ഒട്ടുവളരെ തർജ്ജിമകൾ മറാത്തിയിൽ ആവിർഭവിച്ചിട്ടുണ്ടു്. ഒരിടത്തു് വീരാരാധനയിൽ അധിഷ്ഠിതമായ രാഷ്ട്രീയ സങ്കുചിതഭാവഗതിയും, മറുഭാഗത്തു് ജനകീയമായ നിലപാടിനേയും ഹ്യൂമനിസത്തേയും പുണരുവാനുള്ള ഉൽക്കണ്ഠയും നാം കാണുന്നു. പൊതുവെ സാഹിത്യകാരന്മാരെല്ലാം ശുഭാപ്തിവിശ്വാസികളാണു്. അങ്ങിനെ പാറകളുടെ ഈ രാജ്യത്തു് പ്രസൂനങ്ങളും വിടർന്നു വികസിച്ചുകൊണ്ടിരിക്കുന്നു.

Thought-ൽ നിന്നു് തർജ്ജിമ:
കെ. എ. സുകുമാരൻ.

# കലാമണ്ഡലം കൃഷ്ണൻനായർ

(ഒരാസ്വാദനം)

എൻ. ടി. ശങ്കരൻകുട്ടിമേനോൻ, ടാററാപുരം

പുരാതന കേരളീയന്റെ കലാഹൃദയത്തിൽ നിന്നും രൂപം പൂണ്ട കഥകളി പ്രസ്ഥാനം, ഭാരതത്തിന്റെ മാത്രമല്ല ലോകത്തിന്റെ മുഴുവൻതന്നെ സവിശേഷമായ ശ്രദ്ധയെ ആകർഷിച്ചുകഴിഞ്ഞിട്ടുണ്ടു്. കലാസാമ്രാട്ടായ വള്ളത്തോളിന്റെ അക്ഷീണപരിശ്രമത്തിനും കലാഭക്തിയ്ക്കും നാം നന്ദിപറയുക. പലരാഷ്ട്രങ്ങളിൽ നിന്നും നിരവധി കലാരാധകന്മാർ കേരളത്തിലേക്കു തീർത്ഥയാത്ര നടത്തുന്നതിനും പ്രശസ്തന്മാരായ നടന്മാരായി നാനാദിഗന്തങ്ങളിലേക്കും മുങ്ങിപ്പോകുന്നതിനും ഇടവരുത്തിയതു് വള്ളത്തോളും കലാമണ്ഡലവുമാണു്.

കഥകളി പ്രസ്ഥാനത്തിന്റെ ഊർജ്ജസ്വലനായ ഒരു യുവനേതാവത്രെ കലാമണ്ഡലം കൃഷ്ണൻനായർ. കലാരസികനായ ഈ യുവാവിനെപ്പററി കേൾക്കാത്ത കലാകുതുകികൾ ഇന്നു കേരളത്തിൽ വളരെ അപൂർവ്വമാണു്. കഥകളിയുടെ ഇന്നത്തെ മുടിചൂടാത്ത ചക്രവർത്തിയെന്നു പറയപ്പെടാവുന്ന തകഴി കുഞ്ചുക്കുറുപ്പിന്റെ ശിഷ്യനായ ഇദ്ദേഹത്തിന്റെ അഭിനയ ചാതുരി അത്രയ്ക്കു് ഹൃദ്യമാണു്. വെളുത്തുതടിച്ചു കൊഴുത്ത ശരീരം, ജീവനും ശോഭയുമുള്ള കണ്ണുകൾ, കൃഷ്ണൻനായർക്കു കലാഭ്യാസത്തിൽ ഒരനുഗ്രഹമാണു്. കൃഷ്ണൻനായർ ആദ്യകാലത്തു സ്ത്രീപ്പാർട്ടാണു് അഭിനയിച്ചുകൊണ്ടിരുന്നതു്. പൂന്തളിർമേനികളെപ്പോലും ലജ്ജിപ്പിക്കുന്ന ആകാരസുഷമയും നാനാവിധ ഭാവരസങ്ങൾ തുള്ളിത്തുളുമ്പുന്ന ദീർഘനയനങ്ങളും അദ്ദേഹത്തിന്റെ സ്ത്രീവേഷത്തെ സ്വർഗ്ഗീയമാക്കിത്തീർക്കുന്നു. “പൂതനാ മോക്ഷ”ത്തിലെ കൃഷ്ണൻനായരുടെ ‘പൂതന’ ഏററവും പേർപെററ ഒരു വേഷവിശേഷമാണു്. കൃഷ്ണൻനായരുടെ പൂതനയുണ്ടെന്നു കേട്ടാൽ അനവധി നാഴികദൂരത്തുനിന്നുപോലും അതു കാണുവാൻ ആളുകൾ ഓടിയെത്തുന്നു. പരേതനായ എം. ആർ. നായർ പോലും കൃഷ്ണൻനായരുടെ കലാനിപുണതയെ മുക്തകണ്ഠം പുകഴ്ത്തുകയും അഭിനന്ദിക്കുകയും ചെയ്തിട്ടുണ്ടു്. അമ്പാടി മണിക്കുഞ്ഞിനെ കാണുവാൻ വരുന്ന മനോഹാരിണിയായ പൂതനയുടെ ഭാവഹാവങ്ങളും ഇടിമിന്നൽപോലെ

ഇളകിച്ചാടുന്ന അംഗചേഷ്ടകളും കാമുകരുടെ ഹൃദയത്തെ കവർന്നെടുക്കുന്ന കടാക്ഷവീക്ഷണങ്ങളും കൃഷ്ണൻനായർ അഭിനയിക്കുന്നതു കാണുമ്പോൾ ആ അഭിനയിക്കുന്ന വ്യക്തി ഒരു യുവാവാണെന്നു പറഞ്ഞാൽ ആളുകൾ അത്ഭുതപ്പെട്ടുപോകും. മദയാനയെപ്പോലെ ആടിയാടിക്കുണുങ്ങിക്കുണുങ്ങി വരുന്ന പൂതനയുടെ ഭാവഹാവാദികളും സഖികളോടൊത്തുള്ള കളിയും പന്തടിയും മററും കൃഷ്ണൻനായരിലൂടെ കാണുമ്പോൾ ഏതു തരുണിക്കും അസൂയയും ആ യുവാവിനോടു് ഒരനുകമ്പയും തോന്നാതിരിക്കുകയില്ല. അത്രയ്ക്കു് ആസ്വാദ്യകരങ്ങളാണു് കൃഷ്ണൻനായരുടെ ആ വക നാട്യങ്ങൾ. പൂതനയുടെ അംഗലാവണ്യത്തിൽ അത്ഭുതവും സന്തോഷവും പ്രദർശിപ്പിക്കുന്ന ഗോപസ്ത്രീകളോടുകൂടി കൃഷ്ണനെ കാണുമ്പോൾ

പൂതനയുടെ ചാരിതാർത്ഥ്യവും ആ കുഞ്ഞിനോടു കാണിക്കുന്ന മാതൃതുല്യമായ കപടസ്നേഹവും കാണികളെ ആകർഷിക്കുന്നു. അതിനുശേഷം വിഷം തേച്ച മുല കൃഷ്ണനു കുടിക്കുവാൻ കൊടുക്കുന്ന രാക്ഷസിയായ പൂതന തന്റെ മുലയിൽനിന്നു കൃഷ്ണനെ വിടുവിക്കുവാൻ പരാക്രമങ്ങൾ കാട്ടിത്തുടങ്ങുന്നു. മുലയിലൂടെ പൂതനയുടെ പ്രാണനെ അതിന്റെ പ്രാപ്യസ്ഥാനത്തേക്കു വലിച്ചെടുക്കുന്ന ഗോപബാലനെ മുലയിൽനിന്നു് നീക്കുവാനാകാതെ പൂതന തന്റെ സ്വന്ത വേഷത്തിൽ ചത്തുവീഴുന്നു. ആ വക ഭാഗങ്ങൾ കൃഷ്ണൻനായർ അഭിനയിക്കുമ്പോൾ കാണികൾ ഏകാഗ്രമായി മിഴിയനക്കാതെ നോക്കി നിൽക്കുന്നു. തന്നെയല്ല മുലവിടാത്ത കുട്ടിയെ മാററുവാൻ പൂതന പെടുന്ന പാടുകൾ കാണുമ്പോൾ അങ്ങു ചെന്നു ആ മുലയിൽനിന്നും കുഞ്ഞിനെ വലിച്ചെറിയുവാൻ പോലും കാണികൾക്കു തോന്നിപ്പോകും. അത്രയ്ക്കു തന്മയീഭാവം പൂണ്ടതാണു് അദ്ദേഹത്തിന്റെ അഭിനയം. അദ്ദേഹം ഒന്നു അഭിനയിക്കുമ്പോൾ അദ്ദേഹം അതുതന്നെയായിത്തീരുന്നു. അതുമായി ആത്മൈക്യംപ്രാപിക്കുന്നു. അതാണു് കൃഷ്ണൻനായരുടെ അപാരമായ വിജയത്തിനു കാരണം ഒരു നടൻ ഒരു കഥാപാത്രമായി അഭിനയിക്കുമ്പോൾ താനും ആ കഥാപാത്രമാണെന്നുള്ള ബോധമുണ്ടാവുന്നതിലാണു് അതിന്റെ വിജയം. സ്വതഃസിദ്ധമായ വാസനയും അകൃത്രിമമായ അഭ്യാസവുമില്ലാതെ അതു സാദ്ധ്യവുമല്ല.

ഇന്നു കൃഷ്ണൻനായർ വലിയ നിർബന്ധമുണ്ടെങ്കിലല്ലാതെ സ്ത്രീവേഷംഅഭിനയിക്കാറില്ല. കാരണം അദ്ദേഹത്തിന്റെ ഇളംപ്രായം വിട്ടുവെന്നതുതന്നെ. എങ്കിലും ഈ ലേഖകൻ കഥകളിക്കു പേരുകേട്ട കൊടുങ്ങല്ലൂരിലെ "തൃക്കുലശേഖരപുരം അമ്പലത്തിലെ" ഉത്സവത്തിൽ കൃഷ്ണൻനായരുടെ "ചിത്രലേഖ" കാണുകയുണ്ടായി. എന്നെ സംബന്ധിച്ചു പറയുകയാണെങ്കിൽ അടുത്തകാലത്തൊന്നും ഇത്ര ഹൃദയസ്പൃക്കായ ഒരു കലോത്സവം കണ്ടിട്ടില്ലെന്നു് ഒററ വാക്കിൽ പറയാം. വൈഭവവും വൈദഗ്ദ്ധ്യവും തികഞ്ഞ ചിത്രലേഖയുടെ ഭാവവിശേഷങ്ങൾ ഇത്ര മനോധർമ്മത്തോടുകൂടിയും ഇത്ര തന്മയീഭാവത്തിലും പ്രദർശിപ്പിക്കുവാൻ മററാക്കും തന്നെ സാധിച്ചിട്ടില്ലെന്നു തീർത്തു പറയാം. കൃഷ്ണൻനായർ ഇപ്പോൾ പുരുഷവേഷമാണു് ആടാറുള്ളതെന്നു് ആദ്യമേ പറഞ്ഞല്ലോ. അതേ, കൃഷ്ണൻനായരുടെ 'രൌദ്രഭീമൻ' കാണേണ്ട ഒരു കലാപ്രദർശനംതന്നെയാണു്. നേരെ ചാടിവരുന്ന ഒരു സിംഹത്തെക്കണ്ടാൽകൂടി പേടിക്കാത്ത ഒരു ജനക്കൂട്ടംപോലും കൃഷ്ണൻനായരുടെ "രൌദ്രഭീമനെ"ക്കാണുമ്പോൾ ഒന്നു നടുങ്ങിപ്പോകും. മറക്കുവാനും പൊറുക്കുവാനും വയ്യാത്ത ദുഷ്ടതകൾ ചെയ്തുകൂട്ടിയ തന്റെ ജന്മവിരോധിയായ "ദുശ്ശാസ്സനനെ"ക്കാണുമ്പോൾ ആ കണ്ണുകളിൽ ഇടിമിന്നൽപോലെ ചാടിക്കയറുന്ന ക്രോധാവേശം കാണികളെ അമ്പരപ്പിക്കും. ഒരു ചെറിയ യുദ്ധത്തിനുശേഷം തന്റെ വിരോധിയെ മറിച്ചിട്ടു് അവന്റെ മാറിടം കീറിപ്പൊളിച്ചും കുടൽമാല കടിച്ചെടുത്തും കരാളരൂപനായി പൊന്തിവരുന്ന കൃഷ്ണൻനായരുടെ ഭീകര മുഖം കാണുമ്പോൾ പുളകം വീശാത്ത ഒരൊററ കേരളീയൻപോലും ഇന്നു കേരളത്തിലില്ല. ഭൂതക്കണ്ണാടിയിലൂടെ ആ വേഷഗൌരവത്തെ നോക്കിക്കാണുന്ന വെള്ളക്കാർ അത്ഭുതംകൊണ്ടു് പലപ്പോഴും തുള്ളിച്ചാടാറുണ്ടു്.

കലാമണ്ഡലത്തിൽ അഭ്യസിച്ച ഗോപീനാഥൻ, ആനന്ദശിവരാമൻ മുതലായവർ നൃത്തക്കാരായി അന്യനാട്ടുകളിൽ പര്യടനം നടത്തി പേരെടുക്കുകയും പണം സമ്പാദിക്കുകയും ചെയ്യുമ്പോൾ നൈസർഗ്ഗികമായ വാസനയും അഭ്യാസവും അവരെക്കാൾ ഒട്ടും കുറവല്ലാത്ത കൃഷ്ണൻനായർ, നശിക്കുന്ന കഥകളി നൃത്തത്തിന് അഴകും പ്രശസ്തിയുമുണ്ടാക്കിക്കൊണ്ട് ഇവിടെത്തന്നെ കഴിയുന്നതു് ഒരു ദേശീയസേവനമാണെന്ന് നാം മനസ്സിലാക്കുന്നുണ്ടോ?

അദ്ദേഹത്തിന്റെ നിസ്തുലങ്ങളായ കലാപ്രകടനങ്ങൾക്കു നാം നൽകുന്ന കൂലി എത്രയോ തുച്ഛമാണ്. രാഷ്ട്രീയോദ്ദേങ്ങൾക്കുവേണ്ടി സ്ഥാനപതികളെ അയക്കുന്ന ഒരു ഗവണ്മെന്റിന് നമ്മുടെ ദേശീയകലകളുടെ സംരക്ഷകന്മാരായ ഇവരെ എന്തുകൊണ്ട് അന്യദിക്കുകളിലേക്കു അയച്ചുകൂടാ? നമ്മുടെ സംസ്കാരത്തോട് നമുക്കു ചെയ്യാവുന്ന ഏററവും വലിയ കർത്തവ്യം ഈ കലാകാരന്മാരെ പ്രോത്സാഹിപ്പിക്കുകയും കടലിനപ്പുറത്തുള്ളവർക്കുകൂടി നമ്മുടെ കലാസമ്പത്ത് പകർന്നുകൊടുക്കുകയുമാണ്.

# ഞാൻ കഥാകാരനായ കഥ

—പി. സി. കുട്ടികൃഷ്ണൻ—

ഞാനൊരു കഥാകൃത്തായതു് എങ്ങിനെയെന്നോ? ഒററച്ചാട്ടത്തിന്നു് ഇതിനുള്ള മറുപടിയിൽ എത്തിവീഴാൻ വിഷമം. എങ്കിലും പറയാം. ജീവിതത്തിൽ പലതും പ്രവർത്തിച്ച കൂട്ടത്തിൽ കുറെ കഥകളുമെഴുതി. ആ എല്ലാ പ്രവൃത്തികളും പ്രധാനങ്ങളായിരുന്നു; കഥയെഴുത്തും. പരസ്പരാശ്രിതങ്ങളായവിവിധമുഖങ്ങളോടുകൂടിയ ഒന്നാണു് ജീവിതമെന്നു് ഞാൻ വിശ്വസിക്കുന്നു. സംഗീതം, നൃത്തം, ചിത്രമെഴുത്തു്, സാഹിത്യം, ശാസ്ത്രം എന്നീ കലകളേയും വിദ്യകളേയും തന്നെ അത്രയൊക്കെ അകത്തിനിത്താമോ? അവയും ജീവിതവും തമ്മിൽ, മറെറാരായിരം സംഗതികളും ഉൾച്ചേന്നുകൊണ്ടു് ബന്ധപ്പെട്ടല്ലേ കിടക്കുന്നതു്? എല്ലാം ആവശ്യംതന്നെ—കഥകളും. മുത്തശ്ശിക്കഥകൾ വെറുതെ ഉണ്ടായതല്ല.

പക്ഷെ, കഥയെഴുതാൻ തുടങ്ങിയകാലത്തു് ഞാൻ ഇത്രയൊന്നും ആലോചിച്ചിരുന്നില്ല. അക്കാലത്തു്, കഥാകൃത്താവണമെന്ന ഒരാശയേ എനിക്കുണ്ടായിരുന്നില്ല. കുട്ടിക്കാലത്തു് എൻെറ മോഹം ഒരു വെളിച്ചപ്പാടാവണം എന്നായിരുന്നു; ഉറഞ്ഞു് അലറിയട്ടത്തു് നൃത്തവാദ്യങ്ങളോടെ ദിവ്യങ്ങളായ വെളിപാടുകളെ ഉന്മീലനംചെയ്യുന്ന ആ ഗജവിക്രമനെ നന്നെ ബഹുമാനമായിരുന്നു. കുറച്ചുകൂടി മുതിർന്നപ്പോൾ, ഉണ്ടായ ആഗ്രഹം പോസ്റ്റുമാൻ ആവണമെന്നായി. പുതിയ വർത്തമാനങ്ങളുമായി വരുന്ന ആ മനുഷ്യനെ എനിക്കിഷ്ടമായിരുന്നു. പിന്നെ, ഉണ്ടായ ആശ കവിയാകണമെന്നാണു്. ഇതിനിടയിൽ സംഗീതത്തെ ഒന്നു കവച്ചുകടക്കുകയുമുണ്ടായി. പക്ഷെ, ഞാൻ വെളിച്ചപ്പാടോ, പോസ്റ്റുമാനോ, ഗായകനോ ആകാൻ ശ്രമം നടത്തിയില്ല. എത്ര നല്ല മോഹങ്ങൾ അങ്ങിനെ വാടിക്കരിഞ്ഞുപോകുന്നു! ബാക്കിയുള്ളതു് കവിതയാണു്—കുറെശ്ശ കവിതയെഴുത്തു് തുടങ്ങി. കുരുത്തുവരുന്ന യൗവനത്തിൽ മധുരസ്വപ്നങ്ങളില്ലാത്ത യുവാക്കളുണ്ടോ! ഞാൻ അവയെഒക്കെ വൃത്തനിബദ്ധമാക്കി. ചിലതൊക്കെ ഫലിച്ചിട്ടുണ്ടെന്നു് കവിതയെപ്പററി സംസാരിക്കാൻ അധികാരമുള്ളവർ പറഞ്ഞു. ആ വകുപ്പിൽ ആദ്യം എന്നെ അഭിനന്ദിച്ചതു് ചങ്ങമ്പുഴയാണു്. അദ്ദേഹത്തിൻെറ ഏതൊ ഒരു പുസ്തകത്തിൻെറ അവതാരികയിൽ എന്നെപ്പററിയും കവിതയെപ്പററിയും ചിലതൊക്കെ എഴുതിയിട്ടുണ്ടെന്നു് ഒരു സുഹൃത്തുവന്നു പറഞ്ഞപ്പോൾ, ഒരു സ്കൂൾകുട്ടിയായ എനിക്കു് തികച്ചും അഭിമാനം തോന്നി. പിന്നെ, കുറേക്കാലത്തിനു് കവിതയെഴുത്തോടു കവിതയെഴുത്തു്. എഴുതും; മാതൃഭൂമിയിലയയ്ക്കും; പ്രസിദ്ധപ്പെടുത്തും—അങ്ങിനെ ആ തൊഴിൽ നടന്നു. അന്നു് കൊള്ളാവുന്ന ഒരന്തരീക്ഷമുണ്ടായിരുന്നു. ശ്രീ ഇടശ്ശേരി ഗോവിന്ദൻനായർ, നിര്യാതനായ കവി ഇ. നാരായണൻ, തുടങ്ങി സ്നേഹശീലരായ കുറെ സാഹിത്യരസികന്മാരുടെ ഇടയിൽ ജീവിച്ചപ്പോൾ, 'ഈ കല്ലിന്നുമുണ്ടായി ഒരു സൗരഭ്യം' ക്രമേണ, കലാമണ്ഡലത്തിൽനിന്നു് അടന്നുപോന്ന മി. കുട്ടികൃഷ്ണമാരാരും ഞങ്ങളുടെ സംഘത്തിലെ ഒരംഗമായി. മിക്ക

സായാഹ്നങ്ങളിലും അടുത്തുള്ള ഒരു ഗ്രന്ഥശാലയിൽ ഞങ്ങൾ സമ്മേളിക്കും. വായിക്കാൻ വരുന്നവരെല്ലാം ആറുമണിയോടെ പിരിഞ്ഞുപോകും. പിന്നെ, ഞങ്ങളുടെ കൂത്തായി. എത്ര മഹാരഥന്മാരായ കവികൾ, വിശ്രുതന്മാരായ ചിന്തകന്മാർ—ഞങ്ങളുടെ വാദങ്ങൾക്കു ശരവ്യമായിട്ടുണ്ടെന്നോ. ഒരു ഭാഗം മി. നാരായണൻ, മറുഭാഗം ഈ ഞാനും. മി. മാരാർ തട്ടിത്തടഞ്ഞു് എപ്പോഴും നാരായണന്റെ പങ്കിൽ വീഴുന്നതായിട്ടാണു് കണ്ടിട്ടുള്ളതു്. ഇടശ്ശേരിയാകട്ടെ, വാദത്തിൽ വീണുപോകുമെന്ന ഭാഗത്തിനു് പുതിയ വാദഗതികളും അതിലും പുതിയ ഫലിതങ്ങളും സമ്മാനിച്ചുകൊണ്ടു് ഒതുങ്ങിനിന്നു. കുറച്ചുകാലം നീണ്ടുനിന്ന ഈ ചച്ചായോഗത്തിൽനിന്നു് എല്ലാവക്കും നല്ല ഊറ്റവെപ്പുണ്ടായി. ഇടശ്ശേരിയുടേയും നാരായണന്റേയും കല്പനാവൈദഗ്ദ്ധ്യവും മെയ് വഴക്കവും കണ്ടിട്ടും ഞാൻ കവിതയെഴുത്തിൽനിന്നു പിന്മടങ്ങിയില്ല. അതെന്റെ കുറമല്ല; അന്തരീക്ഷത്തിന്റെ ദോഷമായിരുന്നു മി. കുട്ടികൃഷ്ണമാരാർപോലും, നിത്തിവെച്ച കവിതയെഴുത്തു വീണ്ടും തുടങ്ങി!

ആ ഇടയ്ക്കു് ഞാൻ സ്വകാര്യത്തിൽ ഒരു പണി പററിച്ചു. കവിതയോടു് അടുത്തു നില്ക്കുന്നതും എന്നാൽ കവിതയ്ക്കു തികച്ചും ചേരാത്തതല്ലെന്നും അന്നെനിക്കു തോന്നിയിരുന്ന കുറെ വിഷയങ്ങൾ മനസ്സിൽ ഊറിക്കിടന്നിരുന്നു. അവയിൽ ഒന്നിനെപ്പിടിച്ചു് ഒരു കഥയെഴുതി. വളത്തുപുത്രിയല്ലാത്ത ഒരു വളത്തുപുത്രിയെപ്പററി മനഃശാസ്ത്രപരമായ അടിസ്ഥാനത്തിൽ എഴുതിയ ഒരു കഥ. (പിന്നീടു്, അതു മാതൃഭൂമിയിൽ പ്രസിദ്ധപ്പെടുത്തി, വളരെ മെച്ചപ്പെട്ടതൊന്നുമല്ല. എങ്കിലും, ഇന്നും ആ കഥയെപ്പററി എനിക്കു ലജ്ജിക്കണമെന്നു തോന്നുന്നില്ല. കൈവിറയലോടെ ഞാൻ ആ കഥ ഞങ്ങളുടെ സായാഹ്നസമാജത്തിൽ അവതരിപ്പിച്ചു. ഒന്നാന്തരം എതിർപ്പു ഞാൻ പ്രതീക്ഷിച്ചിരുന്നു. അത്ഭുതമെന്നു പറയട്ടെ, നാരായണനും കുട്ടികൃഷ്ണമാരാരും എന്നെ അഭിനന്ദിക്കുകയാണുണ്ടായതു്. എന്നല്ല, അടുത്തനാൾ മി. മാരാർ എന്നോടു പറയുകയുണ്ടായി: "പി. സി. കഥയെഴുത്തിൽ പരിശ്രമിക്കു. നന്നാവാം." ഇന്നു് എങ്ങിനെ കഥാകൃത്തായി എന്നു നിങ്ങൾ ചോദിക്കുമ്പോൾ, മി. മാരാരുടെ അന്നത്തെ ഉപദേശത്തെ ഞാൻ കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു. ഹൃദയത്തിൽ മയങ്ങിക്കിടന്നിരുന്ന പല അനുഭൂതികളും തലപൊക്കി. അവയ്ക്കു്, ആവുംവിധം രൂപസംവിധാനംചെയ്യാൻ ഞാൻ കുറെ പണിയെടുത്തിട്ടുണ്ടു്. ആവേശംകൊണ്ടു് എനിക്കൊന്നും തള്ളി ഒഴുകി ശരിപ്പെട്ടിട്ടില്ല. എഴുതാൻ നല്ല രസമുണ്ടായിരുന്നു. അതിനു് ആവേശം എന്നു വേണമെങ്കിൽ പറയാം. പക്ഷേ, ഇന്നു കാണുന്ന പാട്ടിലെങ്കിലും അവയെ മിനഞ്ഞെടുക്കാൻ ഞാൻ വിഷമിച്ചു ജോലിചെയ്യുകതന്നെ വേണ്ടിവന്നു മറെറല്ലാത്തൊഴിലിലുമെന്നപോലെ, പതുക്കെപ്പതുക്കെ ഇതിലും കൈത്തഴക്കം വന്നുതുടങ്ങി എന്നു മാത്രം. ഹൃദയത്തിന്റെ അഗാധവശങ്ങളുമായി ഉടക്കിക്കിടക്കുന്ന നൂലാമാലകളെ കെട്ടഴിച്ചുനോക്കുന്നതിലായിരുന്നു അന്നത്തെ രസം. ആ നിലയ്ക്കും ചില കഥകളെഴുതി അതിനും വ്യക്തമായ അഭിനന്ദനം ആദ്യം വന്നതു് ചങ്ങമ്പുഴയുടെ തൂലികയിൽനിന്നുതന്നെയാണു്. അതു് എന്നെ വീണ്ടും ജോലിചെയ്യിച്ചേനെ. പക്ഷേ, ഇതിനിടയിൽ ജീവിതം കുറെക്കൂടി ദുസ്സഹമാവുകയും ഞാൻ ഉപജീവനമാർഗ്ഗം തേടി അലഞ്ഞു

നടക്കുകയും ചെയ്തു. ആ പോക്കിൽ കഥയില്ലാത്ത ഞാൻ അന്നു വ്യസനിച്ചിരുന്നു. സാഹിത്യരചന ചെയ്തില്ലെങ്കിൽ മാനക്കേടൊന്നുമില്ലെന്ന് അന്നെനിക്കു മനസ്സിലായിരുന്നില്ല. പിന്നീട്, ആറുകൊല്ലത്തിന്നു പറയത്തക്കവണ്ണം ഒന്നും എഴുതിയില്ല. പക്ഷേ, കുറെ വായിച്ചു; കുറെ ജീവിച്ചു.

എല്ലാം കഴിഞ്ഞു തിരിച്ചു ഈ കോഴിക്കോട്ടു താമസമാക്കി. അങ്ങിനെയിരിക്കെ, ഇവിടെയുള്ള ഒരു സുഹൃത്തുമുഖാന്തരം ചങ്ങമ്പുഴ വീണ്ടും എന്നെ തേടിപ്പിടിച്ചു. ഞാനും ചങ്ങമ്പുഴയും അന്നും അപരിചിതരായിരുന്നു. എങ്കിലും, തുടരെത്തുടരെ അദ്ദേഹം കത്തുകളയച്ചു് എന്നെ എഴുതാൻ പ്രേരിപ്പിച്ചു. വീണ്ടും എഴുത്തും തുടങ്ങി. അപ്പോഴേക്കും എന്റെ വീക്ഷണഗതിയിൽ സാരമായ പരിവർത്തനങ്ങൾ വന്നു കഴിഞ്ഞിരുന്നു, ആ പരിവർത്തനം ഇന്നും അവസാനിച്ചിട്ടില്ല. അങ്ങിനെ എഴുതി; എഴുതിക്കൊണ്ടിരിക്കുന്നു. നാളെ ഈ തൊഴിൽ വീണ്ടും നിർത്തേണ്ടി വരികയാണെങ്കിൽ ഞാൻ വ്യസനിക്കുമോ എന്നു കൂടെക്കൂടെ എന്നോടുചോദിച്ചു നോക്കുകയാണ്. ഇല്ലാ എന്നൊക്കെ ഇപ്പോൾ ധൈര്യപ്പെടുന്നുണ്ട്; ജീവിതം അതിലും മഹത്താണ് എന്നൊക്കെ ഉറപ്പിച്ചു പറയുന്നുമുണ്ട്. പക്ഷേ, അങ്ങിനെ ഒരു സന്ദർഭം വന്നാൽ, ദുർബ്ബലനും കഥയില്ലാത്തവനുമായ ഞാൻ വീണ്ടും ദുഃഖിച്ചേക്കുമോ എന്നു ഭയപ്പെടായ്കയുമില്ല. പക്ഷേ, ഈ ആത്മഭാഷണംകൊണ്ട് ഒരു ഗുണം എനിക്കു കിട്ടിയിട്ടുണ്ട്! ഞാൻ ആത്മാർത്ഥമായി സ്നേഹിക്കുന്ന ഒരു വ്യക്തിയ്ക്കുവേണ്ടി, സാഹിത്യപ്രവർത്തനമെല്ലാം വലിച്ചെറിഞ്ഞു് മിനക്കെടാമെന്നൊരു ധൈര്യം. ജീവിതത്തിൽ വ്യക്തമായ ഒരു പുരോഗതിയായി ഇതിനെ ഞാൻ കണക്കാക്കുന്നു.

കുത്തിയെഴുന്നേല്പിക്കാൻ കുറെ സുഹൃത്തുക്കളുണ്ടായിരുന്നില്ലെങ്കിൽ, ഇന്ന് എഴുതിയേടത്തോളമെങ്കിലും ഞാൻ എഴുതുമായിരുന്നോ എന്നതു സംശയമാണ്. ഇന്നും അധികം കഥകളും പറഞ്ഞുകഴിക്കയാണ് പതിവ്. കാഥികനും അനുവാചകനും അഭിമുഖമായി ഇരിക്കുമ്പോൾ, കേൾക്കുന്നവന്റെ മുഖഭാവം നമ്മെ രസിപ്പിക്കുന്നു. ഈ ഉണക്കക്കടലാസിൽ, വെറുങ്ങലിച്ച അക്ഷരങ്ങളിൽ ഇതൊക്കെ എഴുതിത്തീർക്കണമെന്നു വരുമ്പോൾ—ഓ! അതൊരു പ്രാരബ്ധം തന്നെ. മൊട്ടുസൂചികുത്തേല്പിക്കുന്ന പത്രക്കാർ ഇന്ന് എന്നെക്കൊണ്ടു ജോലിചെയ്യിക്കുന്നുണ്ട്. അങ്ങിനെ, ജീവിതത്തിലെ മററു രസം പിടിച്ച കാര്യങ്ങളെപ്പോലെ കഥയെഴുത്തും തുടരുന്നു. മററു കാര്യങ്ങളെപ്പററി ആരും ചോദിക്കുന്നില്ല. കൊൺസ്റ്റബിളായിക്കഴിഞ്ഞാൽപ്പിന്നെ, ആ മനുഷ്യന് മറെറന്തെല്ലാം ഗുണങ്ങളുണ്ടെങ്കിലും, കൺസ്റ്റബിൾ ശങ്കുപ്പിള്ള എന്നോ, പോലീസ് രാമൻനമ്പ്യാർ എന്നോ മാത്രമായിരിക്കുമല്ലോ പേര്.

# കലയുടെ ഒരു സ്വഭാവം

—സി. ജെ. തോമസ്—

സോമർസെററ് മോമിന്റെയും ടോൾസ്റ്റോയിയുടേയും നോവലുകൾ നിങ്ങൾ വായിച്ചിട്ടുണ്ടാവാം. പക്ഷേ അവ തമ്മിലുള്ള മൌലിക വ്യത്യാസമെന്തെന്ന് നിങ്ങൾക്ക് വിശദീകരിക്കേണ്ടിവന്നിട്ടുണ്ടോ? എന്തോ? രണ്ടുപേരുടേയും കൃതികൾ വായിച്ചാൽ രസമുണ്ട്. രണ്ടുപേരും പ്രധാന പ്രശ്നങ്ങളെപ്പററി പ്രതിപാദിക്കുന്നുണ്ട്. പിന്നെ എന്തുകൊണ്ടാണ് ഒരാളെ ഒന്നാം തരത്തിലും മററൊരാളെ രണ്ടാം തരത്തിലും പെടുത്തുന്നത്? അത് ആലോചിക്കാൻ കൊള്ളാവുന്ന ഒരു കാര്യമാണ്. വഴിയരുകിൽ കാണുന്ന സിനിമാ പരസ്യചിത്രങ്ങളും വാൻഗോഗിന്റെ വേദനനിറഞ്ഞ മുഖങ്ങളുമായിട്ടെന്താണ് വ്യത്യാസം? എനിക്കു തോന്നുന്നത് ഒരു കലാവസ്തുവിന് എത്രനേരം അനുവാചകനെ ആകർഷിക്കാനും, രസിപ്പിക്കാനും മുഷിപ്പിക്കാതിരിക്കാനും കഴിയുമെന്നതാണ് ഒരു വ്യത്യാസമെന്നാണ്. സാധാരണ സിനിമാപരസ്യങ്ങൾ ഒരിക്കൽ നമ്മെ ആകർഷിച്ചെന്നു വരാം. പക്ഷെ രണ്ടാമതൊരിക്കൽ അതിലേക്കു നോക്കാൻ നമുക്ക് ധൈര്യമുണ്ടാകയില്ല. നേരേമറിച്ച് വാൻഗോഗിന്റെ ചിത്രം എത്രനേരം വേണമെങ്കിലും നോക്കിയിരിക്കാം. എന്നല്ല, അവയുടെ ആത്മാവിലേക്ക് പ്രവേശിക്കണമെങ്കിൽ കുറെ സമയം സൂക്ഷിച്ച് നോക്കേണ്ടിയും വരും. സിനിമായിൽ പ്രചാരം സിദ്ധിച്ചിട്ടുള്ള ചില ശബ്ദകോലാഹലങ്ങൾ സംഗീതമായി ഗണിക്കപ്പെടുന്നുണ്ട്. ഒന്നാംതരം കീർത്തനങ്ങൾക്കാകട്ടെ ശ്രദ്ധിക്കാൻ ആളുണ്ടാവാൻ തന്നെ പ്രയാസം. എങ്കിലും ഏററവും ഭയങ്കരനായ സിനിമാക്കാരൻപോലും ആദ്യത്തെ ഇനംപാട്ട് ഒരമ്പതു് പ്രാവശ്യം തുടർന്നു കേൾക്കാൻ ശക്തിയുള്ളവനല്ല. അതേ സമയംതന്നെ എണ്ണമററ ആവർത്തനങ്ങൾ കഴിഞ്ഞ കീർത്തനങ്ങൾ പിന്നീട്ടും കേട്ട് രസിക്കുന്നുണ്ട്—ഓരോ ആവർത്തനത്തിലും കൂടുതൽ കൂടുതൽ ആനന്ദാനുഭൂതിയോടുകൂടി. സോമർസെററ്മോം, ഹോൾകെയിൻ മുതലായ എഴുത്തുകാരുടെ കഥയും ഇതുതന്നെയാണ്. ഒരാവർത്തി വായിച്ചാൽ അവർ നല്ല എഴുത്തുകാരാണ്. രണ്ടാമതൊരാവർത്തി വായിച്ചാൽ (അത്രയധികം ക്ഷമ ആർക്കെങ്കിലുമുണ്ടെങ്കിൽ) അവർ മുഷിപ്പന്മാരായിത്തീരുന്നതു കാണാം. ഹോമറും ടോൾസ്റ്റോയിയും നേരേമറിച്ച് കൂടുതൽ പരിചയത്തോടുകൂടി കൂടുതൽ സുന്ദരന്മാരായിത്തീരുകയാണ്. ആദ്യത്തെ കൂട്ടരുടെ കൃതികൾ വായനശാലയിൽ നിന്നെടുത്തു വായിച്ചാൽ മതി. രണ്ടാമത്തെ കൂട്ടരുടേതോ എങ്ങിനെയെങ്കിലും വാങ്ങി കൈവശം വച്ചേ മതിവരു; പിന്നെയും പിന്നെയും വായിച്ചു അയവിറക്കാൻ.

ഈ വ്യത്യാസത്തിന്റെ കാരണമെന്തെന്ന് എനിക്കറിയില്ല. അതു് ആലോചനയുടെ ഫലമല്ലെന്നു മാത്രം പറയാം. ഭാവത്തേയും രൂപത്തേയും ശാസ്ത്രീയമായി പരിശോധിച്ച് എടുക്കുന്ന തീരുമാനങ്ങൾ കുറെ കഴിഞ്ഞേ ഉണ്ടാവുകയുള്ളു. പക്ഷേ സാധാരണയായി പ്രഥമദൃഷ്ടിയിൽ തന്നെ ചിലർ ഒന്നിനെ ഗ്രഹിക്കുകയും മററൊന്നിനെ ത്യജിക്കുകയും ചെയ്യുന്നുണ്ട്. ആ

ദ്ര്യം തീരുമാനമെടുക്കാൻ കഴിയാതിരുന്നവർ കാലാന്തരത്തിൽ ത്യജിക്കേണ്ടതിനെ ത്യജിക്കുന്നതായിട്ടും കാണാം. അതിൽ നിന്നു് അനുമാനിക്കേണ്ടതു് യഥാർത്ഥകാലാവസ്ഥവിനെ കാണുന്നതിലും, മനസ്സിലാക്കുന്നതിലും ആദ്യമായി പ്രവർത്തിയ്ക്കുന്നതു് യുക്തിചിന്തയല്ല; ഏതോ സഹജവാസനയാണെന്നാണു്. ഏതായാലും ഒന്നുതീർച്ചയാണു്, സകല ഉത്തമ കലാസൃഷ്ടികളുടെയും ഒരു അടിസ്ഥാന സ്വഭാവം അവ നിങ്ങളെ ആകർഷിച്ചാലും ഇല്ലെങ്കിലും "അതിപരിചയാദവജ്ഞാ" എന്ന നിലയിൽ നിങ്ങളെ എത്തിക്കാത്തതായിരിക്കണം എന്നതാണു്.

അതുകൊണ്ടാണെന്നു തോന്നുന്നു രമണീയതയുടെ രൂപത്തെ പണ്ടത്തെ ആലങ്കാരികന്മാർ

"ക്ഷണേ ക്ഷണേ യന്നവതാമുപൈതി
തദേവ രൂപം രമണീയതായാ:"

എന്നു് നിർവ്വചിച്ചതു്.

ഇപ്പറഞ്ഞതു മനുഷ്യന്റെ കലാസൃഷ്ടികളുടെ കാര്യം മാത്രമാണു്. അതിന്റെ മിടുക്കു് നിമിഷംതോറും പുതുമയെ ആവഹിക്കുന്നതിലാണു്. ദൈവത്തിന്റെ കലാസൃഷ്ടിക്കു് ഈ മിടുക്കില്ല. ഒരു പക്ഷേ പറന്നുപോകുന്നവെള്ളിമേഘങ്ങൾക്കൊഴിച്ചു്. നയഗ്രാ വെള്ളച്ചാട്ടം അതിനടുത്തു് കുടിൽവച്ചു പാർക്കുന്നവനു് മഹാ മുഷിപ്പനായിരിക്കും. കേരളത്തിലെ മനുഷ്യർ പ്രകൃതിസൌന്ദര്യം അന്വേഷിച്ചു് കാഷ്മീരിലേക്കു പോകുന്നതിന്റെ കാരണവും ഇതു തന്നെ.

---

# ഒരു വ്യാഖ്യാനം

[ഡാക്ടർ കെ. ഗോദവർമ്മ]

ഉണ്ണായിവാര്യരുടെ നളചരിതം കഥകളിക്കു് പലവ്യാഖ്യാനങ്ങളും ഉണ്ടായിട്ടുണ്ടെങ്കിലും പണ്ഡിതന്മാരുടെ പരിചിന്തനത്തിനു് വിഷയമാകേണ്ടതായി ഒട്ടുവളരെ ഭാഗങ്ങൾ ഇനിയും അതിൽ അവശേഷിക്കുകതന്നെ ചെയ്യുന്നു. അർത്ഥഗാംഭീര്യത്തിൽ അതിമാത്രമായി നിഷ്കർഷിച്ചിട്ടുള്ള വാര്യരുടെ കവിത ആലോചിക്കുന്തോറും രസിക ഹൃദയങ്ങളെ ആവർജ്ജനം ചെയ്യുവാൻ പര്യാപ്തമായിട്ടുള്ളതാണെന്നു് പറയേണ്ടതില്ലല്ലോ. പദാനുപദമായ അർത്ഥവിവരണത്തേക്കാൾ പദപ്രയോജനത്തേയും ആശയങ്ങളുടെ സന്ദർഭാനുഗുണ്യത്തേയും വ്യക്തമാക്കിക്കൊണ്ടുള്ള വിശദീകരണങ്ങൾ ഉണ്ടായാൽ മാത്രമേ വാര്യരെപ്പോലെ വാഗ്മിതാലക്ഷണം സമ്പൂർണ്ണമായി ആദരിച്ചുകൊണ്ടു് കാവ്യവ്യവസായം ചെയ്തിട്ടുള്ളവരുടെ ബുദ്ധിവിഷയകമായ പരപ്പും ആഴവും തിട്ടപ്പെടുത്തുവാൻ സാധിക്കുകയുള്ളൂ.

നളചരിതം മൂന്നാം ദിവസം കഥകളിയുടെ പ്രാരംഭത്തിൽ ഇന്ദ്രാദികളുടെ വര

ബലംകൊണ്ടു ദമയന്തീവിയോഗത്താലും ക്ലേശഭൂയിഷ്ഠമായ വനജീവിതത്താലും ഉണ്ടായ പീഡകൾ അകന്നു് നളൻ സന്തുഷ്ടനായി ഭവനത്തിൽ വനതയേയും, വനത്തിൽ ഗൃഹത്വത്തേയും നിശ്ചയിച്ചു് ഉറച്ചു എന്നു പറയുന്ന ശ്ലോകത്തെത്തുടർന്നു് നിബദ്ധമായിട്ടുള്ള ഗാനത്തിന്റെ അർത്ഥചിന്തനമാണു് ഈ ലേഖനത്തിന്റെ വിഷയം. ആ ഗാനം ഇങ്ങനെയാണു്:—

"ഘോരവിപിനമെന്നാലെഴപാരിതാ-
കിൽ നഗരം
നാരിമാരും നവരസങ്ങളും
നയവും ജയവും ഭയവും വ്യയവും
നാട്ടു ഭരിപ്പവരോട്ടനടപ്പതു്
അവടങ്ങൾ സങ്കടങ്ങൾ, അകമേ-
ദുഷ്ട മൃഗങ്ങൾ
അധികം ഭീതികരങ്ങൾ;
മനസാ വചസാ വിദിതം ഗദിതം;
കാമാദികൾ തന്നെ നിനച്ചാൽ
ഭീമാകൃതി ധാരികൾ വൈരികൾ
സദനങ്ങൾ ശോഭനങ്ങൾ,
സാധുസഭാതലങ്ങൾ
സരസങ്ങൾ ഗഹനങ്ങൾ;
സജലാ സശിലാ തടിനീ ജനനീ
രാജാന ഇമേതര വോട്ടുഢ-
മാജാനമനോരമഭൂതികൾ
ദുരിതങ്ങൾ ദുരിതങ്ങൾ ദോഷങ്ങൾ
ദൂഷിതങ്ങൾ
അതിമോഘങ്ങളഘങ്ങൾ,
അധുനാവിധിനാ കരുണാ ഗുരുണാ
മേലേ വരുമാധികൾ മാഞ്ഞിതു
കാലേന ചിരേന നമുക്കിഹ"

നൂതനപരിഗൃഹീതയായ ദമയന്തിയും ഒന്നിച്ചു് രാജമന്ദിരത്തിൽ രതിലാലസനായി വാണിരുന്ന തനിക്കു് പെട്ടെന്നു് ദേവനം കരണീയമായിത്തോന്നിയതും അതിൽ പരാജയം അടഞ്ഞതും തന്നിമിത്തം ഭരണീയ ജനങ്ങൾക്കു് തന്നിൽ വെറുപ്പു തോന്നിയതും അവസാനമായി സ്വഹിതാനുവർത്തിനിയായ പ്രേയസിയെ നിഷ്കരുണം വെടിഞ്ഞു് കാട്ടിൽ ഇരുപ്പു് ഉറപ്പിച്ചതും എന്നു വേണ്ട നിരന്തരമായി ഉണ്ടായിക്കൊണ്ടിരുന്ന ദുർവ്വിധിവിലാസത്തെ ഓർത്തു് നളൻ ഹൃദയവേദനയോടുകൂടി ദേവന്മാരെ അഭിസംബോധനം ചെയ്തു് ആപത്തിൽ ഒരു പോംവഴിയുണ്ടാകുവാനായി പ്രാർത്ഥിക്കുന്നു. നളനിൽ കാരുണ്യം കൊണ്ടു ദേവന്മാർ ഉള്ളഴിഞ്ഞു് അനുഗ്രഹിച്ചതിന്റെ ഫലമായി ലബ്ധധൈര്യനായ നളൻ കഴിഞ്ഞ കാലത്തെ കഥകളെല്ലാം മറന്നു് ആനന്ദതുന്ദിലമായ ഒരു മനോഭാവത്തെ കൈക്കൊള്ളുന്നു. ഈ അവസ്ഥയിലാണു് നഗര ജീവിതത്തേയും വനജീവിതത്തേയും നിരൂപണം ചെയ്തു് വനം തന്നെയാണു് നഗരം എന്ന നിർണ്ണയത്തിൽ നളൻ എത്തിച്ചേരുന്നതു്.

ഏതെങ്കിലും ഒരു കാര്യത്തെപ്പററിയുള്ള നിരൂപണംമനസ്സിൽ ഉദിക്കുന്ന ആശങ്കകളുടേയും അവയുടെപരിഹരണത്തിന്റേയും രൂപത്തിലാണല്ലോ ഉടലെടുക്കുന്നതു്. പ്രകൃതത്തിലും അങ്ങിനെതന്നെയാണെന്നു് നാം മനസ്സിലാക്കേണ്ടതുണ്ടു്.

"കാമാദികൾതന്നെ നിനച്ചാൽ
ഭീമാകൃതി ധാരികൾ വൈരികൾ"

എന്നുവരേയുള്ള ഭാഗത്തിൽ പൂർവ്വപക്ഷസിദ്ധാന്തരൂപത്തിലത്രേ വനത്തിൽ ഗൃഹത്വംസങ്കല്പിക്കപ്പെട്ടിട്ടുള്ളതെന്നു് കാണാം. വനം തന്നെയാണു് ഗൃഹം എന്നുള്ള സമർത്ഥനവും അതിനുള്ള യുക്തികളും "സദനങ്ങൾ ശോഭനങ്ങൾ" എന്നു തുടങ്ങി "ആജാന മനോരമഭൂതികൾ" എ

ന്നവരെയുള്ള വരികളിൽ പ്രകടിതമായും ഇരിക്കുന്നു.

മേൽ പ്രസ്താവിച്ച സന്ദർഭസംഗതിയുടെ പശ്ചാത്തലത്തിൽ പ്രകൃതഭാഗത്തിന്റെ അർത്ഥം ഇങ്ങിനെ നിർദ്ദേശിക്കാം.

ഘോരവിപിനമെന്നു പറഞ്ഞാൽ മനസ്സിലാക്കേണ്ടതു് എഴുപാരിനെ അല്ലെങ്കിൽ നഗരത്തെയാണു്. ഈ വനമാണെങ്കിൽ നഗരമെന്നുതന്നെ കല്പിക്കണം. എഴുപാർ എന്നതിനു് എഴുന്നു നില്ക്കുന്ന പ്രദേശം എന്ന അവയവാർത്ഥത്തിൽ നിന്നും നാനാമുഖങ്ങളായ പരിഷ്കൃതികളാൽ ഇതരാപേക്ഷയാ ഉന്നതമായ സ്ഥിതി സമാർജ്ജിച്ചിട്ടുള്ള പ്രദേശം എന്ന അർത്ഥം വന്നുകൂടുന്നു. നഗരോചിതമായ വിഭവങ്ങൾ വനത്തിൽ കാണാതിരിക്കെ അതു് എങ്ങിനെ നഗരമാകും എന്നു് ചിലർ സംശയിച്ചേക്കാം. വിലാസിനികളായ സ്ത്രീജനങ്ങളും ശൃംഗാരാദി നവരസങ്ങളുടെ ദീപ്തിയും, രാജ്യതന്ത്രവും, ജയവും, ശത്രുനിമിത്തമായ ഭയവും, വ്യയവും നഗരത്തോടു് ബന്ധപ്പെട്ടിട്ടുള്ളവയാണെന്നു് വിചാരിക്കുന്നവർ അതൊന്നും ഇവിടെ കാണുന്നില്ല എന്നുള്ള കാരണത്താൽ ഇതു നഗരമല്ലന്നു് എതിർവാദം ചെയ്യേക്കാൻ ഇടയുണ്ടു്. എന്നാൽ യഥാർത്ഥത്തിൽ ഇതെല്ലാം നാടിന്റെ അംഗങ്ങളല്ല. പിന്നയോ അവ നാടുഭരിക്കുന്നവരെ അനുഗമനം ചെയ്യുന്നവ മാത്രമാണു്. അവയ്ക്കു് രാജ്യഭ്രഷ്ടനായ നളനോടും അദ്ദേഹത്തിന്റെ തത്ക്കാല വാസസ്ഥാനമായ വിപിനത്തോടും ഒരു ബന്ധവും ഇല്ലതന്നെ അതിനാൽ വനം നഗരമാണെന്ന നിഗമനത്തിനു് പ്രസ്തുതങ്ങളായ അംഗങ്ങളുടെ അഭാവം ഒരു പ്രതിബന്ധമാകുന്നതല്ല.

വനത്തിൽ ശീതാതപാദികളിൽ നിന്നും രക്ഷ നേടാൻ ഉപകരിക്കുന്ന ഗുഹകൾ, വൃക്ഷങ്ങളും, അന്തർഭാഗം ദുഷ്ടമൃഗങ്ങളെക്കൊണ്ടു നിറഞ്ഞവയും എല്ലായ്പോഴും അത്യന്തം ഭീതിയെ ജനിപ്പിക്കുന്നവയും ആണു് എന്നു് വാദിച്ചു് വനത്തിന്റെ നഗരത്വ സംഭാവനത്തെ ചിലർ എതിർക്കുവാൻ ഒരുമ്പെട്ടേയ്ക്കാം. എന്നാൽ നളന്റെ അഭിപ്രായത്തിൽ ഭയങ്കരമായ ആകൃതിയെ ധരിച്ചിരിക്കുന്ന ശത്രുക്കൾ കാമം, ക്രോധം, ലോഭം തുടങ്ങിയ വികാരങ്ങളത്രേ. ഇത്തരം ദുഷ്ടവികാരങ്ങൾക്കു് വിധേയരായി എന്തും ചെയ്യുവാൻ മുതിരുന്ന നഗരജനങ്ങളെയാണു് ദുഷ്ടസത്വങ്ങളായി കരുതേണ്ടതു്. ഇങ്ങനെ ഹിംസ്രങ്ങളിൽ നിന്നുമുള്ള ഭയത്തെ അവലംബമാക്കിക്കൊണ്ടു് ഉദയംചെയ്യുന്ന പൂർവ്വപക്ഷവും നിരാകൃതമാകുന്നു.

അടുത്തതായി സരസങ്ങളായ കാടുകൾ ബന്ധുജനങ്ങളുടെ സാന്നിദ്ധ്യം കൊണ്ടു് ശോഭനങ്ങളും ഐശ്വര്യസമ്പന്നന്മാരായ സാമന്തരാജാക്കന്മാരാൽ പരിശോഭിതമായ ആസ്ഥാനമണ്ഡപത്തോടുകൂടിയവയും ആയ രാജമന്ദിരങ്ങൾ തന്നെയാണെന്നുള്ള നിശ്ചയത്തിൽ നളൻ എത്തിച്ചേരുകയാണു് ചെയ്യുന്നതു്. സരസങ്ങളായ ഈ ഗഹനങ്ങൾ ശോഭനങ്ങളും സാധുസഭാതലയുക്തങ്ങളുമായ സദനങ്ങൾ തന്നെയാണു് എന്നു് അന്വയാർത്ഥം. ശോഭനത്വത്തേയും സാധുസഭാതലയുക്തതയേയും വിവരിക്കുന്നതായിട്ടുവേണം "സജലാസശിലാ" എന്നു തുടങ്ങി "ആജാനമനോരമഭൂതികം" എന്നു വരെയുള്ള ഭാഗത്തെ വ്യാഖ്യാനിക്കുവാൻ. കുടിക്കുവാൻ നിർമ്മലമായ ജലവും ഇരിക്കുവാൻ പ്രകൃതി സുന്ദരങ്ങളായ ശിലകളും വഹിച്ചുകൊണ്ടിരിക്കുന്ന നദിയെ സ്തന്യപാനം

നൽകി മടിത്തട്ടിൽ ഇരുത്തുവാൻ വെമ്പൽകൊള്ളുന്ന മാതാവായിട്ട് നളൻ ദർശിക്കുന്നു. ഉദയം ചെയ്യു നാറുമുതൽക്കു തന്നെ മനോരമങ്ങളായ വിഭൂതികൾ കൊണ്ടു സമല്ലസിക്കുന്ന തരുനികരത്തെ ഗർഭശ്രീമാന്മാരായ രാജാക്കന്മാരായും നളൻ സങ്കല്പനം ചെയ്യുന്നു. ഇങ്ങനെ ഉത്തമബന്ധുവായ മാതാവിൻെറ സാന്നിദ്ധ്യം കൊണ്ടും വിഭവയുക്തരായ രാജമിത്രങ്ങളുടെ സമാവൃതത്വം കൊണ്ടും നഗരത്തെപ്പോലെതന്നെ കാടും നളനു മോഹനങ്ങളും സാധുസമാഗമത്തിനു ഇടം കൊടുക്കുന്നവയും ആയിത്തീന്നിരിക്കുന്നു. അതിനാൽ കാട് നഗരം തന്നെയാണെന്നുള്ള തൻെറ നിശ്ചയത്തിനു ഒരിളക്കവും സംഭവിക്കുന്നില്ലെന്നാണ് നളൻെറ തീർപ്പ്. അനന്തരമുള്ള നളൻെറ വിചാരഗതി ഇപ്രകാരമാണു. "എൻെറ ദുഷ്കർമ്മങ്ങളെല്ലാം നീങ്ങി ദോഷങ്ങൾക്കുതന്നെ ദോഷം നേരിട്ടിരിക്കുന്നു. എനിക്കു ദുരന്തദുഃഖമുണ്ടാക്കണമെന്നു വിചാരിച്ചു എന്നെ എപ്പോഴും അഭിമുഖീകരിച്ചുകൊണ്ടിരുന്ന പാപങ്ങൾ ഏററവും നിഷ്ഫലങ്ങളായിത്തീന്നിരിക്കുന്നു. ഇപ്പോൾ വലുതായ കരുണയോടുകൂടിയ വിധിയുടെ ആനുകൂല്യത്താൽ ചിരകാലമായി ഒന്നിനുമേൽ ഒന്നായി വന്നുകൊണ്ടിരുന്ന ആധികൾ എന്നെ സംബന്ധിച്ചടത്തോളം മാഞ്ഞുകഴിഞ്ഞു എന്നുതന്നെ പറയാം."

വിധിവൈപരീത്യത്താൽ രാജസ്ഥാനത്തുനിന്നും ഭ്രഷ്ടനായി നാടുവിട്ടു കാട്ടുപൂകുവാൻ ഇടവന്ന നളൻ വനജീവിതത്തിൽ ആനന്ദം ദർശിക്കുന്നതായി വർണ്ണിച്ചിരിക്കുന്ന ഈ ഭാഗം ഷേക്സ്പീയരുടെ "As You Like It" എന്ന നാടകത്തിൽ രാജ്യം അപഹരിച്ച സഹോദരനാൽ നാട്ടിൽനിന്നും നിഷ്കാസിതനായി വനപ്രദേശങ്ങളെ അഭയംപ്രാപിച്ചു നൂതനപരിതസ്ഥിതികളിൽ പൂർവ്വാധികം മനഃശാന്തിയും ജീവിത യാഥാത്ഥ്യവും വീക്ഷിക്കുന്ന പ്രഭുവിൻെറ അവസ്ഥകളെ വർണ്ണിച്ചിട്ടുള്ളതിനോടു സാദൃശ്യം വഹിക്കുന്നതായി കാണാം. പ്രഭു, പ്രകൃതിയിൽനിന്നുതന്നെ നൂതനപാഠങ്ങൾ പഠിക്കുമ്പോൾ നളൻ സുരനാഥന്മാരുടെ വരങ്ങളാൽ പരമാനന്ദ സുനിർവൃതനായി അപ്രകാരം ഒരു മനഃസ്ഥിതിയിൽ എത്തിച്ചേരുന്നതായി വർണ്ണിക്കപ്പെട്ടിരിക്കുന്നു എന്നുള്ളതാണു വ്യത്യാസം. ഈ അംശത്തിൽ പ്രഭുവിൻെറ തത്വദർശനത്തിനു കൂടുതൽ സ്വാഭാവികത്വം പറയാവുന്നതാണു. എങ്കിലും

"Now, my Co-mates and brothers in exile,
Hath not old custom made this life more-sweet
Than that of painted pomp? Are not these-woods
More free from peril than that emvious-Court?
.........................................................
.........................................................
And this our life exempt from public haunt
Finds tongues in trees, books in the running brooks
Sermons in stones and good in every thing.'

"എന്നിങ്ങനെ പ്രഭുവിൻെറ പടരുന്ന ചിന്താഗതികൾക്കും നളൻെറ ചിന്താഗതികൾക്കും ഉള്ള സമാനത ഷേക്സ്പീയറെപോലെതന്നെ ഗഹനവും ആലോചനാമധുരവും ആയ രീതിയിൽ പാരമ്പര്യങ്ങളുടെ മാററത്തോടെ കവികർമ്മം നിർവ്വഹിക്കുവാൻ ഉണ്ണായിവാര്യർക്കും കെൽപുണ്ടായിരുന്നു എന്നതിലേയ്ക്കു അനിഷേധ്യമായ തെളിവാണു.

---

ജോർജ് ഓർവലിനെക്കുറിച്ച്:—

# ഭാസുരമായ പരാജയം

—രാമചന്ദ്രൻ—

ആ ജീവിതം ഒരു പരാജയമായിരുന്നു—ഏദയസ്പൃക്കായ ഒരു പരാജയം. എങ്കിലും അതു് നമ്മെ വേദനിപ്പിയ്ക്കുകയില്ല. സഹതാപത്തെക്കാളധികം കമ്മശക്തിയെയാണതു് ഉണത്തുക. അനഭാവം സൃഷ്ടിയ്ക്കുന്ന ഉന്മേഷരാഹിത്യത്തിന്റെ സ്ഥാനത്തു് ആദർശധീരതയും പ്രവത്തനവ്യഗ്രതയും കത്തിവയ്ക്കുവാൻ ഓർവലിന്റെ ജീവിതപരാജയത്തിനു് കഴിയുന്നു. താൻ സമരം ചെയ്യുന്ന ശക്തി അജയ്യമാണെന്നു് തികച്ചും ബോദ്ധ്യമായിരുന്നിട്ടുകൂടി, ആ സമരത്തിലേതും വിട്ടുവീഴ്ചചെയ്യുവാൻ അദ്ദേഹം ഒരുങ്ങിയില്ല അന്ത്യംവരെയും അദ്ദേഹത്തിന്റെ ചുവടുവയ്പുകൾ രൂക്ഷങ്ങളായ സംഘട്ടനങ്ങളുടെ തീച്ചൂളയിലൂടെയാണുണ്ടായതു്. ആ പാദങ്ങൾ പൊള്ളുകതന്നെ ചെയ്തു; പക്ഷെ ആ ഏദയത്തിന്റെ അരുണിമഘനീഭവിച്ച ശോണിമയായി മാറിയതേയുള്ളു. അസുലഭമായ ഒരു പ്രത്യേകതയാണതു്. അതുകൊണ്ടാണാപരാജയത്തിനു മുന്നിൽ ഭാസുരമെന്ന വിശേഷണം ഞാൻ ചേക്കുന്നതു്.

ഇരുപതാംനൂററാണ്ടിന്റെ പൂവ്വാദ്ധം പല പ്രകാരത്തിൽ പ്രാധാന്യമർഹിയ്ക്കുന്ന ഒരു കാലഘട്ടമാണു്. ഭൂഗോളത്തെയാകെ കിടുക്കി വിറപ്പിച്ച രണ്ടു് മഹായുദ്ധങ്ങൾ മാത്രമല്ല, ലോകസംവിധാനത്തിന്റെ അടിക്കല്ലുകൾതന്നെ പിഴുതു മാററിയ ഭീകരോജ്ജ്വലങ്ങളായ ജനകീയവിപ്ലവങ്ങൾകൂടി സൃഷ്ടിക്കുവാൻ ആ കാലത്തിനു് കരുത്തുണ്ടായി. ശാന്തിയുടെ പ്രവാചകനോടൊപ്പം, പൈശാചികത്വത്തിന്റെ പ്രചാരകരേയും മെനഞ്ഞെടുത്തതീകാലമാണു്. വിരുദ്ധ ശക്തികൾ തുല്യ പ്രാബല്യത്തിൽ രംഗം കയ്യടക്കിയിരുന്ന ഇത്തരമൊരു കൗതുകകരമായ സന്ദർഭം ലോകചരിത്രത്തിൽ ഒരുപക്ഷേ ഇതാദ്യത്തേതാകാനിടയുണ്ടു്. നൂററാണ്ടുകൾ പലതു കഴിയുമ്പോൾ, അദ്ഭുതം കൂറിനിൽക്കുന്ന ഏദയവുമായല്ലാതെ ഈ കാലഘട്ടത്തിലേക്കു് തിരിഞ്ഞുനോക്കുവാൻ നമ്മുടെ പിൻമുറക്കാക്കു് കഴിയുകയില്ല. സാധാരണയിൽ കവിഞ്ഞ ബലിഷ്ഠ ഏദയത്തിനില്ലെങ്കിൽ വിഭിന്നകേന്ദ്രങ്ങളിലേയ്ക്കു് വലിച്ചുകൊണ്ടുപോകുവാൻ അനസ്യൂതമായി യത്നിക്കുന്ന ശക്തികളുടെ സമ്മർദ്ദത്തിനടിപെട്ടു് അതെളുപ്പം തകന്നുപോകുവാനിടയുണ്ടു്. സംഹാരത്തിന്റേയോ, സൃഷ്ടിയുടേയോ അല്ലാത്ത—അഥവാ, രണ്ടിന്റേയുമായ ഈ യുഗം നിരവധി ഏദയങ്ങളെ തകത്തിട്ടുണ്ടു്. അവിരാമവും, അനിരുദ്ധവുമായ സംഘർഷമാണീ കാലത്തിന്റെ വ്യക്തിമുദ്ര. ഈ മുദ്രയണിയാത്തൊരു കലാസൃഷ്ടിയോ ഇതിന്റെ സ്വാധീനവലയത്തിൽനിന്നും തെററിമാറിനിൽക്കുന്ന ഒരു കലാകാരനോ നമ്മുടെ ദൃഷ്ടിയിലെങ്ങും പെടുന്നില്ല തന്നെ.

ജാജ്ജ് ഓർവലും ഈ സാമാന്യ നിയമത്തിൽനിന്നും വ്യത്യസ്ഥനല്ല. മററു പലരേയുംപോലെ നിരവധി പ്രതീക്ഷകളുമായാണു് ഓർവൽ തന്റെ ജീവിതം ആരം

ഭീകരനായു്. ഒന്നാമത്തെ മഹായുദ്ധം ലോകമൊട്ടാകെയുള്ള യുവാക്കളുടെ ചിന്താമണ്ഡലത്തിൽ വലുതായ കോളിളക്കങ്ങൾ സൃഷ്ടിച്ചു. നിലവിലുള്ള വ്യവസ്ഥിതി ആകെ ജീർണ്ണിച്ചുകഴിഞ്ഞുവെന്നും, അതിനെ വേരോടെ പിഴുതു മാററിയെങ്കിൽ മാത്രമേ മനുഷ്യന്റെ ഭാവിയെക്കുറിച്ചെന്തെങ്കിലും ആശിക്കേണ്ടതുള്ളു എന്നും പരക്കെ ഒരു ബോധം പ്രചരിച്ചു. പലരും വിപ്ലവപ്രേമികളായിത്തീർന്നു. ഓർവൽ ആ തലമുറയിൽപെട്ടഒരു ഗണനീയവ്യക്തിയാണു്. പക്ഷേ വ്യാമോഹങ്ങൾ അകലുവാൻ കാലം അധികം വേണ്ടിവന്നില്ല. തന്റെ ഭാവനാമണ്ഡലത്തിൽ പൂവിട്ടുനിന്നിരുന്ന പ്രത്യാശാനിർഭരങ്ങളായ കിനാവുകൾ സാക്ഷാത്കരിക്കപ്പെടുകയില്ലെന്നു അദ്ദേഹം കണ്ടു. വർദ്ധിതമായി വരുന്ന അധികാരശക്തികളുടെ മുമ്പിൽ, മനുഷ്യന്റെ സർഗ്ഗാത്മകങ്ങളായ സിദ്ധികൾ പലതും നാമാവശേഷമായിപ്പോയേക്കുമെന്നു് അദ്ദേഹം ഭയപ്പെട്ടു. അധികാരം, വ്യക്തിയുടേതായാലും വർഗ്ഗത്തിന്റേതായാലും, അതിന്റേതായ ദുർഫലങ്ങൾ സൃഷ്ടിക്കാതിരിക്കുകയില്ലെന്നു് അദ്ദേഹത്തിനു് ഉറപ്പുണ്ടായിരുന്നു. അങ്ങനെ രാഷ്ട്രീയാധികാരത്തിന്റെ ഭീകരനായ ഒരു എതിരാളിയായിട്ടാണു് അദ്ദേഹം തൂലിക കയ്യിലെടുത്തതു്. ഓർവലിന്റെ ആദ്യത്തെ നോവലായ "Burmese Days" മുതൽ അവസാനത്തേതായ "1984" വരെ എല്ലാത്തിലും ഈ കേന്ദ്രപ്രശ്നത്തിന്റെ അനുരണനങ്ങൾ നമുക്കു് കേൾക്കുവാൻ കഴിയും:

മറെറാരുകാരണം കൂടിയുണ്ടായിരുന്നു ഈ പ്രശ്നത്തിനിത്രയധികം പ്രാധാന്യം സിദ്ധിയ്ക്കുവാൻ. ഓർവൽ ജനിച്ചതു് ഇന്ത്യയിലായിരുന്നു. 1903-ൽ, ബംഗാളിലെ ഒരു ഇടത്തരം വെള്ളക്കാരനുദ്യോഗസ്ഥന്റെ പുത്രനായി ജനിച്ച ഓർവൽ(കൂട്ടത്തിലൊരുകാര്യം കൂടി ഓർവലിന്റെ യഥാർത്ഥ നാമധേയം എറിക് ആർതർ ബ്ളയർ എന്നായിരുന്നുവത്രേ. 'ജാർജ് ഓർവൽ' എന്നതു് തൂലികാ നാമമായിരുന്നു.) ബാല്യത്തിലേതന്നെ വിദേശാധിപത്യത്തിനടിയിൽകിടന്നു് വീർപ്പുമുട്ടുന്ന ഇന്ത്യൻ സാമൂഹ്യജീവിതത്തിലെ പൊരുത്തക്കേടുകൾ ഭംഗിയായി മനസ്സിലാക്കിയിരുന്നു. എട്ടാമത്തെ വയസ്സിൽ ഇംഗ്ലണ്ടിലെ ഒരു പ്രാഥമിക വിദ്യാലയത്തിൽ വച്ചാണു ആ അനുഭവങ്ങൾ അവയുടെ തീക്ഷ്ണതയിൽ തന്നെ മനസ്സിലാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞതു്. അതൊരു പ്രത്യേകരീതിയിലുള്ള വിദ്യാലയമായിരുന്നു. ഉന്നത വർഗ്ഗത്തിലുൾപ്പെട്ട ബാലന്മാരുടെ ആവശ്യത്തിനു വേണ്ടിമാത്രം ഒരു മദ്ധ്യവയസ്കയായ സ്ത്രീയുടെ മേൽനോട്ടത്തിൽ നടത്തിയിരുന്നൊന്നു്. ജനനംകൊണ്ടു് ആ വകുപ്പിലുൾപ്പെട്ടിട്ടില്ലെങ്കിലും ബുദ്ധിയിലും, സിദ്ധികളിലും മികച്ച ഒന്നുരണ്ടുപേരെക്കൂടിച്ചേർത്തു് ആ വിദ്യാലയത്തിന്റെ പെരുമ നിലനിർത്തുവാൻ അധികൃതർ ഉത്സുകരായിരുന്നു. അങ്ങനെ തിരഞ്ഞെടുക്കപ്പെട്ടവരുടെ കൂട്ടത്തിലൊരാളായിരുന്നു ഓർവൽ. സാമ്പത്തിക പരിഗണനയ്ക്കതീതമായി തന്റെ വിദ്യാർത്ഥികളെ വീക്ഷിയ്ക്കുവാൻ കെല്പില്ലാതിരുന്ന ആ സ്ത്രീയിൽ നിന്നും നേരിട്ട തിക്തങ്ങളായ അനുഭവങ്ങൾ ഓർവെലിന്റെ ഹൃദയത്തിൽ ഇരുണ്ട പാടുകൾ പലതും അവശേഷിപ്പിച്ചു. 1916-ൽ ഏതാണ്ടൊരു നരകമെന്നുതന്നെ കരുതപ്പെട്ടിരുന്ന ആ വിദ്യാലയത്തിൽ നിന്നും ഈററണിലേക്കു് അദ്ദേഹം യാത്രയായി. ഈററൺ വിശാലമായ ലോകമായാണു് ഓർവ

ലിന് പ്രത്യക്ഷമായത്. തനിക്ക് അപ്രാപ്യമായ മാന്യതയുടെ അധികാരസീമയിൽപെട്ടതായിരുന്നുവെങ്കിലും, അവിടത്തെ അന്തരീക്ഷം താരതമ്യേന സ്വതന്ത്രമായിരുന്നു. എന്നുതന്നെയല്ല, 1918 ആയപ്പോഴേയ്ക്കും അവിടം, അപ്രതീക്ഷിതമായ രീതിയിൽ, വിപ്ലവാശയങ്ങളുടെ കേന്ദ്രവുമായിത്തീർന്നു. ലോകത്തിലെ പത്തുമഹാന്മാരുടെ പേരുകളുടെ കൂട്ടത്തിൽ, പതിനാറിൽ പതിനഞ്ചു വിദ്യാർത്ഥികളും ലെനിനെക്കൂടി ഉൾപ്പെടുത്തുവാനൊട്ടും മടിച്ചില്ല. യുവഹൃദയങ്ങളുടെ ആഴമില്ലാത്ത ഇടതുപക്ഷപ്രേമമായിരുന്നു അതെന്ന് ഓർവൽ പിന്നീട് അഭിപ്രായപ്പെടുകയുണ്ടായി. അവിടെവച്ചാണ് ഓർവൽ സോഷ്യലിസ്റ്റാവുന്നത്.

1922 ഓർവലിന്റെ ജീവിതത്തിൽ ഒരു പരിവർത്തനഘട്ടമായിരുന്നു. 19 വയസ്സു മാത്രം പ്രായമുള്ള ആ യുവാവ് ഏഷ്യയിൽ കൊടികുത്തിവാണിരുന്ന സാമ്രാജ്യത്വത്തിന്റെ പ്രതിപുരുഷനെന്ന നിലയിൽ ബർമ്മയിൽ എത്തിച്ചേർന്നു. വിധിവൈപരീത്യമെന്നു പറയട്ടെ. അദ്ദേഹത്തിന്റെ സേവനങ്ങൾ ഇന്ത്യൻ ഇംപീരിയൽ പോലീസിലാണർപ്പിക്കപ്പെട്ടത്. ആ ജീവിതം ദുസ്സഹമായിരുന്നു. ജന്മനാതന്നെ അധികാരശക്തികളുടെയെല്ലാം എതിരാളിയായിരുന്ന ഓർവലിന് സ്വയം അധികാരദണ്ഡം ഏറെറടുത്ത് ഊക്കോടെ പ്രവർത്തിക്കേണ്ടതായിവന്നുകൂടി. ജയിലുകൾ സന്ദർശിക്കുന്ന ഓരോ സന്ദർഭത്തിലും തന്റെ സ്ഥാനം ഇരുമ്പഴികൾക്കു പുറത്തല്ല, അകത്താണെന്നദ്ദേഹത്തിന് തോന്നിയിരുന്നുവത്രേ. പക്ഷേ ചക്രവർത്തിയുടെ വിശ്വസ്ത കിങ്കരനെന്ന നിലയിൽ, കർത്തവ്യരംഗത്തിൽ നിന്നും ഒഴിഞ്ഞുമാറുക തീരെ അസാദ്ധ്യമായിരുന്നു. ഉള്ളിൽ നീറുന്ന അഗ്നിപർവ്വതവും ഒതുക്കിപ്പിടിച്ചുകൊണ്ട്, ആ പോലീസ് മേധാവി തന്റെ അധികാരികളുടെ ആജ്ഞകൾ ഗൗരവത്തോടെ തന്നെ നടപ്പിൽ വരുത്തിയിരുന്നു. മർദ്ദനത്തിലധിഷ്ഠിതമായ ദുഷിച്ച ഒരു വ്യവസ്ഥിതിയുടെ ഘടകമാണ് താനെന്ന ബോധം അദ്ദേഹത്തിന്റെ മനസ്സാക്ഷിയെ എല്ലാപ്പോഴും നൊമ്പരപ്പെടുത്തിക്കൊണ്ടേയിരുന്നു. അഴികൾക്കപ്പുറത്തുനിന്നും തുറിച്ചുനോക്കുന്ന രൂക്ഷനയനങ്ങളും, കൊലപാതകികളുടെ മരണം പ്രതീക്ഷിച്ചുള്ള മരവിച്ച കാത്തിരുപ്പും ആ ഹൃദയത്തിൽ പേക്കിനാവുകൾ പലതും സൃഷ്ടിച്ചു. താനോരോ അവസരങ്ങളിലായി ഉപദ്രവിച്ചിട്ടുള്ള കീഴുദ്യോഗസ്ഥന്മാരും, ശല്യപ്പെടുത്തിയിട്ടുള്ള കർഷകരും കോപംകൊണ്ട സന്ദർഭങ്ങളിൽ തന്റെ മുഷ്ടിപ്രയോഗത്തിന് നിശ്ശബ്ദം വിധേയരായ കൂലിക്കാരും ഓർവലിന്റെ സംവേദനക്ഷമമായ ഹൃദയഭിത്തിയിൽ ദാരുണചിത്രങ്ങൾ വരച്ചുണ്ടാക്കി. താങ്ങുവാൻ കടുപ്പമേറിയ അപരാധ ഭാരമാണ് താൻ പേറുന്നതെന്ന ചിന്ത രാവും പകലും അദ്ദേഹത്തെ ശല്യപ്പെടുത്തി. ഒടുവിൽ ആ അഗ്നിപർവ്വതം പൊട്ടിത്തെറിയ്ക്കുകതന്നെ ചെയ്തു. 1927-ൽ അവധി ഉപയോഗിച്ച് നാട്ടിലേയ്ക്കുപോയ ഓർവൽ പിന്നീട് മടങ്ങിയതേയില്ല. അദ്ദേഹം ഉദ്യോഗം രാജിവച്ചു.

പക്ഷേ ബർമ്മയിലെ അനുഭവങ്ങൾ അദ്ദേഹത്തെ ഒരു ഗ്രന്ഥകാരനാക്കിത്തീർത്തു. ഓർവലിന്റെ “Burmese Days” എന്ന ആദ്യത്തെ നോവൽ അവിടെവച്ചുണ്ടായ അനുഭവങ്ങളുടെ സത്യാത്മകമായ ഒരു ചിത്രീകരണമാണ്. അതൊരു വിഷാദാത്മകമായ കഥയായിരുന്നു—കാഥികന്റെ

ഹൃദയത്തിൽ തിരതല്ലിയുയന്ന സംഘട്ടനങ്ങളിൽനിന്നും ഉയിർപൂണ്ട ഒരു കഥ.

സ്വദേശത്തെത്തിയതിൽ പിന്നീട്ടുള്ള ഓർവലിൻെറ ജീവിതം തുലോം ദയനീയമായിരുന്നു. ദാരിദ്ര്യം എല്ലാ ഭാഗത്തുനിന്നും അദ്ദേഹത്തെ ആക്രമിച്ചു. ഒപ്പം അനാരോഗ്യവും. ആ കാലഘട്ടം ഓർവലിൻെറ ഹൃദയത്തിൽ സാമൂഹ്യജീവിതത്തിലെ ഉന്നതശ്രുംഗങ്ങളോട്ട് അതിരു കടന്ന വെറുപ്പു ഉളവാക്കി. മാന്യതയുടെ ലോകത്തുനിന്നും ആകെ ഒഴിഞ്ഞു മാറി ജീവിപ്പുവാൻ അദ്ദേഹം ആഗ്രഹിച്ചു. ഈ ആഗ്രഹപ്രാപ്തിയ്ക്കായി, പാരീസിലേയും ലണ്ടനിലേയും മറവും ഇരുണ്ട ജീവിതകേന്ദ്രങ്ങളുമായി അടുത്ത ബന്ധം പുലത്തുവാൻവേണ്ടിമാത്രം നിസ്സാരമായ വേതനം പററിക്കൊണ്ടു് നിന്ദ്യമെന്നു് കരുതപ്പെട്ടിരുന്ന തൊഴിലുകൾ ചെയ്യുവാൻ അദ്ദേഹമേതും മടിച്ചില്ല. 1933-ൽ പ്രസിദ്ധീകൃതമായ "Down and Out in Paris and London" എന്ന പുസ്തകം അക്കാലത്തെ ജീവിതത്തിൻെറ ഒരു ചിത്രമാണു്.

1930-നു ശേഷമുള്ള ഏതാനും സംവത്സരങ്ങൾ അവ്യവസ്ഥാപിതത്വത്തിൻെറ കാലമായിരുന്നു. തൻെറ ചുററും അധഃപതനപ്രവണതകൾ ഒന്നിനൊന്നു് ശക്തമായി വരുന്നുണ്ടെന്നു് ഓർവൽ മനസ്സിലാക്കി. കേന്ദ്രീകൃതമായ രാഷ്ട്രീയാധികാരത്തിൻെറ ശീഘ്രഗതിയിലുള്ള വളച്ച ഒരു അപകടസൂചനയായിരുന്നു. അങ്ങനെ ബുദ്ധിമണ്ഡലത്തിലെ കുഴപ്പങ്ങൾ ഏറിവന്നതോടൊപ്പം ജീവിതസമരം ഒന്നിനൊന്നു് രൂക്ഷതരമായി തീൎന്നു. The clergyman's Daughter, Burmese Days, Keep the Aspidistra flying മുതലായ നോവലുകൾ പ്രസിദ്ധം ചെയ്തുവെങ്കിലും, ഗ്രന്ഥകാരനെന്നനിലയിൽ അദ്ദേഹമിനിയും അംഗീകൃതനായി കഴിഞ്ഞിരുന്നില്ല. ജീവിതം പുലത്താൻ അദ്ധ്യാപകൻ വരെ ആകേണ്ടിവന്നു ഓർവലിനു്.

ജനസാമാന്യത്തിൻെറ നാഡീചലനങ്ങൾമനസ്സിലാക്കവാനുള്ള ഓർവലിൻെറ ത്വരയു ഉൽക്കടമായിരുന്നു. ഏതാണ്ടതിനു് അനുരൂപമായ ഒരു ജോലിയാണു് പ്രസാധകനായ വിക്ടർ ഗോല്ലൻസ്ക് 1935-ൽ അദ്ദേഹത്തെ ഏല്പിച്ചതു്. ഒരു തൊഴിൽകേന്ദ്രത്തിലൂടെ പര്യടനം നടത്തി റിപ്പോർട്ട് തയാറാക്കവാൻ ഓർവൽ നിയുക്തനായി. ലെഫ്ററ് ബുക് ക്ലബ്ബിൻെറ അംഗീകാരത്തിനു പാത്രമായ "The Road to Wigan Pier" എന്ന പുസ്തകം അതിൻെറ ഫലമായുണ്ടായതാണു്. ജനതയുടെയിടയിൽ ഏററവുമധികം പ്രീതിനേടിയിട്ടുള്ള ഡിക്കൻസ്, കിപ്ലിങ്ങ് മുതലായ ഗ്രന്ഥകാരന്മാരെക്കുറിച്ചു് വിമർശനപരമായ പഠനങ്ങൾ ഓർവൽ ഇക്കാലത്തു് പ്രസിദ്ധം ചെയ്തു.

സ്പാനിഷ് ആഭ്യന്തരസമരത്തോടുകൂടി ഓർവലിൻെറ ജീവിതം അതിൻെറ അവസാനഘട്ടത്തിലേയ്ക്കു് പ്രവേശിയ്ക്കുന്നു. ഫ്രാങ്കോയുടെ നേതൃത്വത്തിൽ ഫാസിസ്റ്റ് ശക്തികൾ സ്പെയിനിലെ റിപ്പബ്ലിക്കിനെതിരായി സമരകാഹളം മുഴക്കിയപ്പോൾ, ലോകമൊട്ടുക്കുള്ള ജനാധിപത്യവാദികൾ റിപ്പബ്ലിക്കിൻെറ സഹായത്തിനെത്തുകയുണ്ടായി. സ്വാഭാവികമായി തന്നെ, ഓർവലും സമരരംഗത്തിലേയ്ക്കു പുറപ്പെട്ടു. പക്ഷേ കമ്യൂണിസ്റ്റുകാരുടെ നേതൃത്വത്തിലുള്ള ഇൻറർനാഷണൽ ബ്രിഗേഡിൽ ചേരുന്നതിനു പകരം ട്രാട്സ്കിയിസ്റ്റ് വിഭാഗമാണു് ഓർവൽ ഇഷ്ടപ്പെട്ടതു്. അധി

കം കഴിയുന്നതിനു മുമ്പുതന്നെ ട്രാട്സ്കിയിസ്റ്റ് വിഭാഗം എതിർ വിപ്ലവകാരികളാണെന്നു് മുദ്രയടിയ്ക്കപ്പെട്ടു. എന്നുതന്നെയല്ലാ സ്റ്റാലിനിസ്റ്റുകൾ അവരെ വേട്ടയാടുവാനുമാരംഭിച്ചു. ജീവരക്ഷാർത്ഥം ഓർവലിനു് ഒളിച്ചോടേണ്ടിവന്നു. സ്റ്റാലിനിസവുമായുള്ള ഓർവലിന്റെ ഏററുമുട്ടലുകൾ അന്നുമുതലാരംഭിയ്ക്കുന്നു. നാട്ടിലെത്തിയതിനുശേഷം അദ്ദേഹം പ്രസിദ്ധം ചെയ്ത "Homage to catalonia" എന്നഗ്രന്ഥം (1938) സ്റ്റാലിനിസത്തിന്റേയും, സമതയുടേ പേരിൽഏകാധിപത്യം പുലർത്തുന്ന അധികാരശക്തികളുടേയും രൂക്ഷമായ ഒരു നിരൂപണമാണു്.

1940 ആയപ്പോഴേയ്ക്കും ഓർവൽ ഏതാണ്ടറിയപ്പെടുവാൻ ആരംഭിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ കൃതികൾക്കു് സാമാന്യത്തിലധികം പ്രചാരവുമുണ്ടായി. ഒരു പത്രപ്രവർത്തകനെന്ന നിലയിൽ ഏതാണ്ടുറപ്പുള്ള ജീവിതം നയിക്കുവാൻ അദ്ദേഹത്തിനു് കഴിഞ്ഞു. രണ്ടാംയുദ്ധത്തിന്റെ ആദ്യഘട്ടങ്ങളിൽ പ്രധാനമായും യുദ്ധപ്രശ്നങ്ങളെക്കുറിച്ചു് അനവധി ലഘുലേഖകൾ അദ്ദേഹം പ്രസിദ്ധംചെയ്തു. ആയിടയ്ക്കുതന്നെ കുറേനാൾ ബി. ബി. സി-യുടെ ഇന്ത്യാവിഭാഗത്തിലും അദ്ദേഹം ജോലി നോക്കുകയുണ്ടായി.

സ്പാനിഷ് ആഭ്യന്തരസമരത്തിനുശേഷം ഓർവലിന്റെ പ്രജ്ഞാപരമായ ജീവിതം സമൂലമായ ഒരു പരിവർത്തനത്തിനു് വിധേയമായി. ഏകശാസനപരമായ അധികാരശക്തികൾ ഒന്നിനൊന്നു് പ്രബലപ്പെട്ടുകൊണ്ടിരുന്ന കാഴ്ച ഓർവലിനെ അതിയായി വേദനിപ്പിച്ചു. സ്പെയിനിൽ വച്ചുണ്ടായ അനുഭവം—ജനാധിപത്യത്തിനുവേണ്ടി പൊരുതുവാൻപോയ തനിയ്ക്കു് ജനാധിപത്യവാദികളിൽ പ്രഥമഗണനീയരെന്നു് കൊട്ടിഘോഷിയ്ക്കപ്പെട്ടിരുന്ന കൂട്ടരിൽനിന്നും ലഭിച്ച ഹൃദയഭേദകമായ അനുഭവം— ഓർവലിനെ അടിമുടി ഉലയ്ക്കുകതന്നെ ചെയ്തു. അതിൽ പിന്നീട്ടു് അദ്ദേഹം തന്റെ സർവ്വശക്തികൾ മുഴുവൻ അധികാരത്തിനെതിരായ സമരത്തിനടിയറവച്ചു. 1945-ൽ പ്രസിദ്ധപ്പെടുത്തിയ "Animal Farm" എന്ന കൊച്ചു നോവലിലൂടെ ഓർവൽ ഈ നൂററാണ്ടിലെ ഏററവും പ്രതിഭാസമ്പന്നനായ ഹാസസാഹിത്യകാരൻ എന്നതിനു പുറമേ ക്രാന്തദശിയായ ഒരു പ്രവാചകൻ എന്ന നിലകൂടി കരസ്ഥമാക്കി. സ്വിഫ്ററിന്റെ "Gulliver's Travels"-നുശേഷം ഇംഗ്ലീഷ് സാഹിത്യത്തിലുണ്ടായിട്ടുള്ള രാഷ്ട്രീയപ്രാധാന്യമർഹിക്കുന്ന പരിഹാസകൃതികളിൽ ഏററവുമധികം കഴമ്പുള്ളതെന്നു് സഹൃദയലോകം മുക്തകണ്ഠം അംഗീകരിച്ചിട്ടുള്ള ഒന്നാണു് Animal Farm. മാനർഫാം എന്ന പേരിൽ ജോൺസ് എന്നൊരാൾ നടത്തിവന്നിരുന്ന മൃഗശാലയിൽ സംഭവിയ്ക്കുന്ന വിപ്ലവത്തിന്റെ ഫലമായി സ്ഥാപിതമാകുന്ന 'മൃഗരാഷ്ട്രത്തിന്റെ കഥയാണിതിലെ പ്രതിപാദ്യം. "എല്ലാ മൃഗങ്ങളും സമന്മാരാണു്" എന്ന അടിസ്ഥാനപ്രമാണത്തിൽ നിന്നും ആരംഭിക്കുന്ന രാഷ്ട്രനിർമ്മാണം, നേതാക്കന്മാർ തമ്മിലുള്ള കിടമത്സരങ്ങളും, അധികാരിവർഗ്ഗത്തിന്റെ സംസ്ഥാപനവും കഴിഞ്ഞു് ഒടുവിൽ, "മൃഗങ്ങളെല്ലാം സമന്മാരാണു്; പക്ഷേ ചില മൃഗങ്ങൾ മററുള്ളവയേക്കാൾ കൂടുതൽ സമന്മാരാണു്" എന്ന തത്വത്തോളം ചെന്നെത്തുന്ന കൗതുകകരവും, അർത്ഥനിർഭരവും ആയ കഥ ഓർവൽ രസപ്രദമായി വർണ്ണിക്കുന്നു. സോവിയററ് റഷ്യയുടെ നേരേയാ

ണ് ഓർവൽ അമ്പുകൾ പ്രയോഗിയ്ക്കുന്ന തെന്നുള്ളതു് വ്യക്തമാണു്. ആ അമ്പുകൾ നിശിതങ്ങളാണെന്നുള്ളതു് ശരിതന്നെ; പക്ഷെ അവ നിർദ്ദോഷങ്ങളുമാണു്. ആകെക്കൂടി Animal Farm സാഹിത്യലോകത്തിലെന്നപോലെ രാഷ്ട്രീയമണ്ഡലത്തിലും വലുതായ ചലനങ്ങൾ സൃഷ്ടിക്കുകയുണ്ടായി.

ഏകാധിപത്യത്തിൻെറ ഭയാനക പരിണാമങ്ങൾ വ്യക്തമാക്കുന്ന "1984"—ഓർവലിൻെറ അവസാനത്തെ പുസ്തകമാണിതു്—അനുവാചകൻെറ മുന്നിൽ ഭാവഗംഭീരമായ ഒരു പ്രശ്നമാണു് അവതരിപ്പിയ്ക്കുന്നതു്. 1984-ലെ ഇംഗ്ലണ്ടിൻെറ ഒരു ചിത്രം ഓർവൽ ഈ കൃതിയിൽ വരയ്ക്കുന്നു. മനുഷ്യൻെറ ചിന്താമണ്ഡലത്തെപ്പോലും ഇരുമ്പുമുഷ്ടി ഉപയോഗിച്ചു് നിയന്ത്രിക്കുന്ന രുദ്രമായ ഒരു ഭരണകൂടത്തിൻെറ കീഴിലകപ്പെട്ട, ശപിക്കപ്പെട്ട ഒരു ജനതയുടെ ദാരുണമായ അനുഭവങ്ങളാണിതിലെ പ്രതിപാദ്യം. ഹൃദയചലനങ്ങൾപോലും നിയന്ത്രിക്കപ്പെടുന്ന അത്തരമൊരു വ്യവസ്ഥിതി സംജാതമാകുമോ? അനുഭവങ്ങളുടെ പരിധികൾക്കപ്പുറം, ഒരുപക്ഷേ ഭാവനയുടെ ചക്രവാളസീമകൾക്കുള്ളിൽപോലും ഒതുങ്ങാത്ത ഒരു അസംഭാവ്യതയല്ലേ ഓർവലിൻെറ തൂലിക ചിത്രീകരിക്കുന്നതു്? ഇത്തരം സംശയങ്ങൾ വായനക്കാരൻെറ ഹൃദയത്തിൽ ഉയർന്നുവന്നേയ്ക്കാം. പക്ഷേ കാററിൻെറ ഗതിയേ അതിൻെറ നേരിയ ഓളങ്ങൾപോലും അപഗ്രഥിച്ചു് പഠിച്ചതിൽ പിന്നീടാണു് ഓർവൽ ഇത്തരമൊരു നിഗമനത്തിലെത്തിച്ചേർന്നതു് എന്നു് നാം മനസ്സിലാക്കേണ്ടതുണ്ടു്. മനുഷ്യനിൽ നമുക്കു് വിശ്വസിക്കാം; മനോഹരനായ മനുഷ്യനെ നമുക്കു് സ്വപ്നം കാണാം; പക്ഷേ ആ സ്വപ്നത്തിൻെറ സാക്ഷാത്കാരത്തിനായുള്ള ഓരോ ചുവടുവയ്പിലും നാം മനുഷ്യൻെറ ദൗർബല്യങ്ങൾ മനസ്സിലാക്കിയേ മതിയാകൂ. എങ്കിൽ മാത്രമേ, ആ സ്വപ്നം പറയത്തക്ക വൈകല്യങ്ങളൊന്നും കൂടാതെ സാക്ഷാത്കരിയ്ക്കപ്പെടുകയുള്ളൂ. ഏതാണ്ടിതാണെന്നു് തോന്നുന്നു ഓർവലിൻെറ ചിന്താഗതി. അനുഭവങ്ങളുടെ തീക്ഷ്ണതയിൽ നിന്നാണു് ഈ ഒരു ചിന്താഗതി ഉരവെടുത്തതെന്നോർക്കുമ്പോൾ നമുക്കു് ഓർവൽ വരയ്ക്കുന്ന ചിത്രത്തെഗൗരവകരമായിത്തന്നെ പരിഗണിക്കാതിരിക്കുക വയ്യ. "1984" ഒരു വഴികാട്ടിയാണു്. നമ്മുടെ മാർഗ്ഗത്തിൽ എവിടെവിടെല്ലാം വിടവുകൾ കിടപ്പുണ്ടെന്നു് അതു ചൂണ്ടിക്കാണിച്ചുതരുന്നു. ലക്ഷ്യത്തെക്കുറിച്ചു് ചിന്തിക്കുമ്പോൾ മാർഗ്ഗത്തിൻെറ സുഗമതയെ മാത്രമല്ല, ദുർഗ്ഗമതയെക്കൂടി പരിഗണിയ്ക്കേണ്ടതാവശ്യമാണെന്നു് വിശ്വസിക്കുന്നവർക്കു് "1984" ഒരു വിലപ്പെട്ട സഹായിയാണു് ആ നിലയ്ക്കു് മനുഷ്യപുരോഗതിയിൽ അതിന്നു് വലുതായൊരു സ്ഥാനവുമുണ്ടു്.

"1984"ഓർവലിൻെറ ഒടുവിലത്തെകൃതിയായിരുന്നു. ക്ഷയ പീഡിതനനായ ഓർവൽ സംഭവങ്ങളുടെ സമ്മർദ്ദത്തിൽനിന്നും അകന്നൊഴിഞ്ഞൊരു മൂലയിൽ ജൂറാദ ദ്വീപിൽപാർത്തു കൊണ്ടാണതു് പൂർത്തീകരിച്ചതു്. ഒടുവിൽ സ്വിററ്സർലണ്ടിൽ ചികിൽസയ്ക്കായി പോകുവാൻ തീരുമാനിച്ചു കൊണ്ടു് ലണ്ടനിൽ താമസിക്കവേ ആകസ്മികമായി ആ മരണം സംഭവിച്ചു-1950 ജനുവരി20-ാം തീയതി.

കരകൾ കവിയുന്ന വിഷാദം നിറംപിടിപ്പിക്കുന്ന ആ ദുരന്തജീവിതത്തിൻെറ ഏടുകളോരോന്നായി മറിയ്ക്കുമ്പോൾ, എന്തുകൊണ്ടെന്നറിഞ്ഞില്ല നാം തീരെ വിഷാദ

തപ്തരാകുന്നില്ല. എന്നല്ല, ആ ജീവിതം ന മ്മിൽ പുതിയ ആശകൾ നാമ്പെടുപ്പിക്കു കയും ചെയ്യുന്നു. നാം ഇന്നുപയോഗിയ്ക്കാറു ള്ള മാനദണ്ഡങ്ങൾ കൊണ്ടളന്നാൽ അതു് പൂർണ്ണമായും ഒരു പരാജയമായിരുന്നു. എ ന്നാൽ ഓർക്കുന്തോറും അസാധാരണമായ ഒരു തരം തിളക്കം ആ ജീവിതത്തിലൂടെ നീളംതു ളുമ്പി നിൽക്കുന്നതായി അനുഭവപ്പെടുകയാ ണു്. നാൽപ്പത്തേഴു വർഷങ്ങൾ മാത്രമേ ആ മനുഷ്യൻ ജീവിച്ചുള്ളൂ. എങ്കിലും ആ സംവൽസരങ്ങൾക്കു് നേടുനാൻ കഴിയു ന്നതിലധികം ആ മനുഷ്യൻ നേടി. നമ്മു ടെ ചിന്താമണ്ഡലത്തിൽ നിന്നും എളുപ്പം മാഞ്ഞുപോകുന്ന ഒരു നാമമല്ല ഓർവലി ന്റേതു്.

സമരഗാനങ്ങൾ പാടുവാൻ എളുപ്പമാ ണു്—വികാരോഷ്മളങ്ങളായ സമരഗാന ങ്ങൾ. പക്ഷേ ആ ഗാനങ്ങളിൽ സംഹാ രത്തിന്റെ ഗർജ്ജനത്തോടൊപ്പം, സൃഷ്ടി യുടെ ദിവ്യമായ കാഹളധ്വനികൂടി മുഴങ്ങി ക്കേൾക്കണമെങ്കിൽ, ആ വികാരോഷ്മള തയോടൊപ്പം വിചാരങ്ങളുടെ ശീതളിമ കൂടി അനുഭവപ്പെടണമെങ്കിൽ, നമുക്കു് ഓർവലിനെ വിസ്മരിക്കുകവയ്യ. അതുമു മല്ല, ഓർവൽ പ്രതിനിധീകരിക്കുന്ന ഭാവ സംഹിതകൂടിയില്ലെങ്കിൽ, ആ സമരഗാന ങ്ങൾ സമരഗാനങ്ങളാവുകതന്നെയില്ല.

---

ഒരു ഗായകനെപ്പററി

# ★ ടൈഗർ വരദാചാരി ★

—ഓ. എം. അനുജൻ—

1950 ഫെബ്രുവരി മാസം കണ്ണൂരു ന്നതും ആ മഹാനായ സംഗീതവിദ്വാൻ കണ്ണടച്ചതും ഒപ്പമാണു്. ഒരു വിദ്യാർത്ഥി ഏതോ ത്യാഗരാജകീർത്തനം ആലപിക്കു ന്നതു കേട്ടുകൊണ്ടിരിയ്ക്കുമ്പോഴാണു് അദ്ദേ ഹം നിർവ്വാണമണ്ഡലം പൂകിയതു്. ത്യാഗ രാജസ്വാമി നട്ടുവളർത്തിയ ക്ലാസിക്കൽ കർണ്ണാടകസംഗീതത്തിന്റെ അവസാനശാ ഖയും സംഗീതകലാനിധി ശ്രീ ടൈഗർ വ രദാചാരിയുടെ നിര്യാണത്തോടുകൂടി നിലം പതിച്ചു. രാഗവും താനവും തനി സാ ങ്കേതികാടിസ്ഥാനത്തിലൊന്നു പാടിക്കേൾ ക്കാൻതന്നെ ഇനി കഴിയുമോ എന്നു സം ശയമാണു്. അദ്ദേഹം വിട്ടുപോയ ആ സിംഹാസനത്തെ ശൂന്യതമാത്രമേ ആരോ ഹണം ചെയ്യുയുള്ളൂ.

മദിരാശിയ്ക്കു മുപ്പതുനാഴിക അകലെ കിടക്കുന്ന കോലത്തൂർ എന്ന ഒരു കുഗ്രാമ ത്തിലാണു് എഴുപത്തിനാലുകൊല്ലം മുമ്പു് ആ സംഗീതത്തിന്റെ കുട്ടിട്ടുജാതനായതു്. മദിരാശിയ്ക്കു തൊട്ടടുത്തു കിടക്കുന്ന കാലടി പ്പേട്ടിലാണു് ആ കുട്ടി വളർന്നുവന്നതു്. ഒരു പ്രസിദ്ധനായ കാലക്ഷേപ കലാകാര നായ രാമാനുജാചാരിയുടെ ആറു ആൺ മക്കളിൽ മൂന്നാമത്തെ സന്തതിയാണു് വരദാചാരി. എന്തുകൊണ്ടോ, സംഗീതാ ഭിരുചിയുള്ള ആ കുട്ടികൾക്കൊന്നും പാട്ടുപഠിക്കാനുള്ള സൗകര്യം അച്ഛനനുവ ദിച്ചില്ല. ഒളിവിലും കളവിലും വേണ്ടി വന്നു അവക്കാകല സ്വാധീനമാക്കുക. വരദാചാരിയുടെ സംഗീതാഭിരുചി ഒരു വയലിൻ വിദ്വാനായ രാമചന്ദ്രയ്യരെ അത്യധികം ആകർഷിച്ചു. മാശിലാമണി മുതലിയാർ എന്നു സംഗീതകലാവിമർശ

കൻ പാട്ടിൻെറ പാഠങ്ങൾ അദ്ദേഹത്തിനു പറഞ്ഞുകൊടുത്തു. തഞ്ചാവൂരിലെ സല്ല ഖാലി കൃഷ്ണയ്യരുടെ ശിഷ്യനായ നീലക ണ്ഠശാസ്ത്രിയും രാമചന്ദ്രയ്യരും ചേന്നാണു് വരദാചാരിയുടെ സംഗീതാഭ്യസനം ആരം ഭിച്ചതെന്നു പറയാം.

വിദ്വാൻ വരദാചാരിയുടെ സംഗീത ത്തെ ഏററവുമധികം സ്വാധീനിച്ച വ്യ ക്തി പട്ടണംസുബ്രഹ്മണ്യയ്യരായിരുന്നു. ആ സംഗീതവിദ്വാൻെറ അഭ്യസനം തന്നി ശ്ശുകൂടിയേ തീരൂ എന്നു നിശ്ചയിച്ചു, വര ദാചാരി. എന്നാൽ എന്തു കാട്ടാം, കുടുംബ ത്തിലെ കാരണവന്മാക്കാക്കും കുട്ടികളെ ഭാഗവതർമാരാക്കുന്നതിലായിരുന്നില്ല താ ല്പര്യം. അങ്ങനെ ഒന്നു രണ്ടു കൊല്ലം സ ർവ്വേ ആഫീസിൽ ജോലിനോക്കി, വരദാ ചാരി. പിന്നീടാ ആപ്പീസ് യന്ത്രത്തോ ടു് അദ്ദേഹം യാത്ര പറയാതെ പിരിഞ്ഞു. മാനമ്പുച്ചാവടി വെങ്കിടസുബ്ബയ്യർ വഴി ത്യാഗരാജസ്വാമികളുമായി അടുത്ത ബന്ധം പുലർത്തിപ്പോന്നിരുന്ന പട്ടണം സുബ്രഹ്മ ണ്യയ്യരുടെ ശിഷ്യനായി സംഗീതാഭ്യസനം നടത്തിത്തെളിഞ്ഞു വന്ന വരദാചാര്യർ 1916 മുതൽ ടൈഗർ എന്ന പേരിൽ അറി യപ്പെട്ടുതുടങ്ങി. പക്ഷെ മദ്രാസ് മ്യൂസി ക്കൽ അക്കാഡമി ആ കലാകാരൻെറ ഹൃദ യത്തെ അറിഞ്ഞതിനു ശേഷമേ "ടൈഗറി" ൻെറ ശബ്ദം സംഗീതലോകത്തെ ഭരിയ്ക്കാൻ തുടങ്ങിയുള്ളു.

ടൈഗറിൻെറ ശബ്ദത്തിനു മാധുര്യം കുറ യും. എങ്കിലും അദ്ദേഹത്തിലുള്ള സംഗീ തസമ്പത്തിനു് അളവററ സൗന്ദര്യമുണ്ടു്. നിറഞ്ഞ ശബ്ദത്തിലദ്ദേഹം ഏതപൂർവ്വരാഗ വുമെടുത്തു പന്താടും. അവയെല്ലാം ഏററ വും നല്ല ബാണിയിൽ അതിസൂക്ഷ്മമായ സ്വരസ്ഥാനങ്ങളോടും ആരോഹാവരോഹ ക്രമത്തോടുംകൂടി എടുത്തു പെരുമാറും, ആ സംഗീതവിദഗ്ദ്ധൻ. ടൈഗറിനുമുമ്പു രാമപ്രിയയിലുള്ള കീർത്തനങ്ങൾക്കു രാഗം പാടാൻ തിരുവാസനെല്ലൂർ നാരായണ സ്വാമി അയ്യർക്കു മാത്രമേ കഴിഞ്ഞിരുന്നു ള്ളു; അദ്ദേഹവും കീർത്തനത്തിനൊരു അവ താരികപോലെ കഷ്ടിച്ചു രാഗം പാടിയൊ പ്പിക്കുമെന്നേയുള്ളു. തോടിയേയും ഭൈര വിയേയുംപോലെ രാമപ്രിയയും ആലപി യ്ക്കാമെന്നു് ആദ്യം കാണിച്ചുതന്നതു് ടൈ ഗർ വരദാചാരിയാണു്. വിളംബകാല ത്തിലാണു് അദ്ദേഹത്തിനു പ്രാവണ്യം. അതിലദ്ദേഹം മട്ടത്തു മാറുകയില്ല. മന്ദ്ര സ്ഥായിയിൽ വരദാചാരിക്കു് അളവററ പ്രതിപത്തിയുണ്ടായിരുന്നു. മററു വിദ്വാ ന്മാക്കില്ലാത്ത പല പ്രത്യേകതകളും അദ്ദേ ത്തിൻെറ സ്വരത്തിലും നിരവലിലും കേൾക്കാം.

ടൈഗർ ഒരു തികഞ്ഞ യാഥാസ്ഥിതിക നാണു്. സാങ്കേതികജ്ഞാനമില്ലാത്ത സമ മാന്യജനങ്ങൾക്കുവേണ്ടി സംഗീതകലയെ ലളിതമാക്കുന്നതിൽ അദ്ദേഹത്തിനു് പ്രതി ഷേധമുണ്ടു്. പഴയ തിരുവിയാർ പാരമ്പ ര്യത്തിൽ അടിയുറച്ച അദ്ദേഹം യാഥാസ്ഥി തികനായതിൽ അസ്വാഭാവികതയൊന്നു മില്ലല്ലോ.

കഴിഞ്ഞ ഇരുപതുകൊല്ലമായി ടൈഗർ സംഗീതവിദ്യാത്ഥികളെ അഭ്യസിപ്പിക്കുന്ന ജോലിയിൽ നിരതനായിരുന്നു. മദിരാ ശി മ്യൂസിക് അക്കാഡമി വകയായ ടീച്ചേ ഴ്സ് ട്രെയിനിംഗ് കോളേജിലെ അദ്ധ്യ താക്കളെ പാട്ടുകാരാക്കി പുറത്തിറക്കിയതു് അദ്ദേഹമാണു്. മദിരാശി സർവ്വകലാശാല യുടെമ്യൂസിക്ക് ഡിപ്ലോമയ്ക്കുള്ളവിദ്യാത്ഥിക ളുടെ ഭാരമായിരുന്നു പിന്നീടദ്ദേഹത്തിന്നു്.

അണ്ണാമല സർവ്വകലാശാലയിലെ സംഗീതവിഭാഗത്തിനും ടൈഗറിൻെറ സഹായമുണ്ടായിട്ടുണ്ട്. അധ്യയാറിൽ സംഗീതശിരോമണിക്കു പഠിക്കുന്ന വിദ്യാർത്ഥികളെ അഭ്യസിപ്പിക്കുകയായിരുന്നു അദ്ദേഹം മരണാവധി.

ടൈഗർ കാഴ്ചയിലൊരു പരുക്കനാണ്. രൂപഭദ്രത കുറഞ്ഞ ആ മനുഷ്യനിൽനിന്നും സരസമായ ഫലിതരസം എപ്പോഴും ഒഴുകിക്കൊണ്ടിരിക്കും. വരദാചാരിയുടെ സ്വഭാവം പട്ടാണ്. ആരേയും അലോഹ്യപ്പെടുത്താത്ത പെരുമാററംകൊണ്ട് അദ്ദേഹം എല്ലാവരുടേയും ഏററവും നല്ല സ്നേഹിതനാവും. പാട്ടുകാർക്കിടയിലുള്ള ബാലിശമായ വഴക്കുകളിലും മത്സരങ്ങളിലും അദ്ദേഹം പങ്കെടുക്കുകയില്ല. ടൈഗറിൻെറ പക്കവാദ്യക്കാർ പലപ്പോഴും രണ്ടാംതരക്കാരോ മൂന്നാംതരക്കാരോ ആയിരിക്കും; മധുരമായ പ്രോത്സാഹനവാക്കുകൾകൊണ്ടവരെ ഉത്സാഹിപ്പിച്ച് അദ്ദേഹം രംഗം വെടിപ്പാക്കും.

വരദാചാരിയുടെ കുടുംബം സംഗീതക്കാരുടെ ഒരു കുടുംബമാണ്. ആ കുടുംബസ്ഥത്തിനു മൂത്ത കുട്ടിയവരാണ് അദ്ദേഹത്തിൻെറ സഹോദരന്മാരായ കെ. വി. ശ്രീനിവാസയ്യങ്കാരും കൃഷ്ണമാചാരിയരും. ശ്രീനിവാസയ്യങ്കാർ ത്യാഗരാജമഹർഷിയുടെ കൃതികൾ സമാഹരിച്ചു പ്രസിദ്ധീകരിച്ചിട്ടുണ്ട്. ത്യാഗയ്യയുടെ 225 കൃതികൾ സ്വരപ്പെടുത്തി അദ്ദേഹമെഴുതിയ "ത്യാഗരാജഹൃദയം" എന്നൊരു പുസ്തകം മൂന്നു വാല്യങ്ങളായി അദ്ദേഹം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

സംഗീതജ്ഞന്മാരുടെ കല അവരുടെ മരണത്തോടുകൂടി നിശ്ശബ്ദമാവും. ഈ വിധി ടൈഗറിനും പററാം. ശ്രീമതി രുഗ്മിണീദേവി ടൈഗർവരദാചാരിയുടെ രണ്ടുമണിക്കൂർനേരത്തെ പാട്ടുകളുടെ ഒരു ഫിലിം റെക്കോഡ് എടുത്തുവെച്ചിട്ടുണ്ടെന്നു കേട്ടു. ആ രണ്ടുമണിക്കൂർനേരത്തെ ഗാനധാര അദ്ദേഹത്തിൻെറ സ്മരണ നിലനിർത്തുമാറാകട്ടെ. മൈസിന്ത്യയിൽനിന്ന്

---

# യൂസഫ് മെഹറലി

ആർ. വി.

ഇന്ത്യയിലെ യുവജനനേതാക്കന്മാർക്ക് മന്ത്രക്കുമിളുകൾപോലെ പട്ടുപോകുന്ന ഒരു സമ്പ്രദായമാണുള്ളത്. എന്നാൽ യൂസുഫ് മെഹറലിയുടെ കഥ അതല്ല. ഒരു യുവജനനേതാവിനു സഹജമായ തീക്ഷ്ണതയും, ജിജ്ഞാസയും, നിഷ്കപടതയും ആകർഷണീയതയും ജീവിതാവസാനം വരെ അദ്ദേഹത്തിൽ തെളിഞ്ഞു വിളങ്ങി. കരുത്തിനെ കരണ്ടു തിന്നുന്ന ഒരു രോഗം ബാധിച്ചിരുന്നുവെങ്കിലും അവസാന വരെ യുവാവായിത്തന്നെ അദ്ദേഹം ജീവിച്ചു.

വേദനകൾ കോരിച്ചൊരിഞ്ഞു അദ്ദേഹത്തെ അവശനാക്കിയ ബ്രിട്ടീഷ്കാമൺവെൽത്തിനു്, അതിൻെറ ഏററവും ബഹുമാന്യരായ പൗരന്മാരിൽ ഒരാളായും അതിൻെറ ക്രൂരതകളുടെ തിളങ്ങുന്ന ഒരു ഇരയായും അദ്ദേഹത്തെ അവസാനംവരെ അവകാശപ്പെടാൻ കഴിഞ്ഞു. പരാതിപ്പെടുന്ന സ്വഭാവം അദ്ദേഹത്തെ തീണ്ടിയിരുന്നില്ല. ആരോഗ്യം വീണ്ടെടുക്കുന്നതിനു വേണ്ടി അദ്ദേഹം നടത്തിയ സാഹസികമായ യാത്രകൾ താങ്ങാൻ കഴിയാതെ വ

ന്നാ സുഹൃത്തുക്കളെക്കുറിച്ചുപോലും അദ്ദേഹത്തിനു പരാതിയില്ല.

മെഹറലിയുടെ സോഷ്യലിസ്റ്റ് കൂട്ടുകെട്ടിനു് അദ്ദേഹത്തിന്റെ മനക്കരുത്തുള്ള ദേശീയത്വത്തെ തെല്ലുപോലും ഉലയ്ക്കാൻ കഴിഞ്ഞില്ല. കാററിനോടൊത്തു മാറിക്കൊണ്ടിരുന്ന പാർട്ടിപ്പരിപാടികളെ സംബന്ധിച്ച് ഒരു പാർട്ടിമെംബറുടെ മനോഭാവമല്ല അദ്ദേഹം വച്ചു പുലർത്തിയതു്. ഏതിൽനിന്നും നല്ലതു സ്വീകരിക്കുവാൻ അദ്ദേഹം എപ്പോഴും തയ്യാറായിരുന്നു. മാർക്സിസത്തിന്റേയും ഗാന്ധിസത്തിന്റേയും ഇടയ്ക്കു് ഒരു ദോലകംപോലെയോ അഥവാ (Pendulam) സോഷ്യലിസ്റ്റിനേപ്പോലെയോ അദ്ദേഹം പിന്നു് ആടിയിരുന്നില്ല. രണ്ടിലും മികച്ച പണ്ഡിതനായിരുന്ന അദ്ദേഹം എല്ലാററിലും ഉപരിയായി മനുഷ്യസ്നേഹിയായിരുന്നു. സിദ്ധാന്തങ്ങളോടുള്ള ഭക്തിവിശ്വാസങ്ങളേക്കാൾ ജീവിതരീതികൊണ്ടു് അദ്ദേഹം ഒരു സോഷ്യലിസ്റ്റായിരുന്നു.

അദ്ദേഹത്തിന്റെ സോഷ്യലിസം ഏററവും മഹത്തായ ഒരു കാവ്യമായിരുന്നു. അതു് നക്ഷത്രങ്ങളെ സ്പർശിച്ചിരുന്നു.

മെഹറലി ഒരിക്കലും തളരാത്ത ഒരു എഴുത്തുകാരനായിരുന്നു. ഭാവനയും ചിത്രമെഴുത്തും അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നു. പുസ്തകങ്ങൾ ആസ്വദിക്കുന്നതിലും മററുള്ളവരെ ആസ്വദിപ്പിക്കുന്നതിലും ഒരു പുസ്തകപ്രേമിയുടെ ഉത്സാഹം അദ്ദേഹം പ്രദർശിപ്പിച്ചു. അവരവർക്കു രുചിക്കുന്ന പുസ്തകങ്ങൾ സ്നേഹിതന്മാർക്കു കൃത്യമായി അദ്ദേഹം അയച്ചുകൊടുക്കും. ഒരു പുസ്തകപ്രേമി എന്നുള്ള നിലയിൽ അദ്ദേഹത്തിനുണ്ടായിരുന്ന വാസന അത്ര ദൃഢശക്തമായിരുന്നു. ഏകപക്ഷമനോഭാവം അദ്ദേഹത്തിനു ലേശംപോലുംഉണ്ടായിരുന്നില്ല. അദ്ദേഹത്തിനു് എന്തെങ്കിലും ദോഷമുണ്ടായിരുന്നെങ്കിൽ അതു് അദ്ദേഹത്തിന്റെ സഹിഷ്ണുതയാണു്.

അസാധാരണമായ തോതിൽ അദ്ദേഹം സ്നേഹിക്കപ്പെട്ടു. അദ്ദേഹത്തിനു ലഭിച്ച പ്രശംസകൾതന്നെ അതിനു തെളിവാണു്. അവയിൽനിന്നു അദ്ദേഹത്തെ രക്ഷിക്കാൻ കഴിഞ്ഞില്ല. അല്ലെങ്കിൽ തന്നെ അദ്ദേഹത്തെ രക്ഷിക്കാൻ ആർക്കെങ്കിലും കഴിയുമായിരുന്നോ?

മരിച്ചവരെ ഇന്ത്യ മാനിക്കുന്നു. ജീവിച്ചിരിക്കുന്നവരെ, അവർ അസാധാരണമിടുക്കന്മാരല്ലെങ്കിൽ, തിരിഞ്ഞുനോക്കാറുമില്ല. നന്മകൊണ്ടുമാത്രം മതിയാവുകയില്ല എന്നാണു് മെഹറലി തന്റെ മരണംകൊണ്ടു തെളിയിച്ചതു്. അദ്ദേഹം നല്ലവനായിരുന്നു. അതിനാൽ മററുള്ളവർക്കു നന്മ ചെയ്യുമ്പോൾ, തന്നെപ്പററിയും നശിച്ചുകൊണ്ടിരുന്ന തന്റെ ആരോഗ്യത്തെപ്പററിയും അദ്ദേഹം അല്പംപോലും ആലോചിച്ചിരുന്നില്ല.

ഈ രാജ്യത്തു് നേതാക്കന്മാരും പ്രവർത്തകരും വേണ്ടിടത്തോളമുണ്ടു്. എന്നാൽ, ബുദ്ധിപരവും വികാരപരവുമായ ധാരണയെ പ്രോത്സാഹിപ്പിക്കാനും, ഹൃദയങ്ങൾ തമ്മിൽ കൂട്ടിയിണക്കുവാനും, സഖിത്വം സ്ഥാപിക്കുവാനും ഉള്ള അനിതരസാധാരണമായ കഴിവുകൾകൊണ്ടു് മെഹറാലി പ്രത്യേകം അനുഗ്രഹിക്കപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ ബഹുമാനാർത്ഥം ആരും കൊടി താഴ്ത്തേണ്ടതില്ല. സ്മാരകങ്ങൾ നിർമ്മിക്കുകയും വേണ്ട. അദ്ദേഹത്തിന്റെ സ്മരണയുടെ മാധുര്യത്തിൽനിന്നും ജീവിതത്തിന്റെ സന്താപസുഗന്ധം എക്കാലവും വീശിക്കൊണ്ടിരിക്കും.

(ശങ്കേഴ്സ് വീക്ക്ലി)

---

# ഗ്രന്ഥശാലകൾക്ക്

| | | | | | |
|---|---|---|---|---|---|
| 1. | നെഹ്റു (ജീവചരിത്രം) | നാലാങ്കൽ | 1 | 8 | 0 |
| 2. | പട്ടേൽ ടി | ടി | 1 | 4 | 0 |
| 3. | ഏ. ബാലകൃഷ്ണപിള്ള | സീതാരാമൻ | 1 | 4 | 4 |
| 4. | ജേതാക്കൾ (പുതിയ പതിപ്പ്) | പൊൻകുന്നം വർക്കി | 1 | 8 | 0 |
| 5. | നീലമല (കഥകൾ) | പി. സി. കുട്ടിക്കൃഷ്ണൻ | 1 | 0 | 0 |
| 6. | മേൽവിലാസം ടി | കാരൂർ | 1 | 0 | 0 |
| 7. | ഗൃഹനായിക ടി | ടി | 1 | 0 | 0 |
| 8. | പെൺബുദ്ധി ടി | സരസ്വതിഅമ്മ | 1 | 8 | 0 |
| 9. | അന്തിത്തിരി ടി | പൊൻകുന്നം | 1 | 4 | 0 |
| 10. | വിഡ്ഢികളുടെ സ്വർഗ്ഗം | ബഷീർ | 1 | 4 | 0 |
| 11. | റാണിയുടെ പട്ടി (കഥകൾ) | എം. ഗോവിന്ദൻ | 1 | 8 | 0 |
| 12. | അമ്മവീട് ടി | കെ. എം. തരകൻ | 1 | 0 | 0 |
| 13. | ശിഥിലഹൃദയം ടി | ചങ്ങമ്പുഴ | 1 | 0 | 0 |
| 14. | പ്രേമസാഗരം (നോവൽ) | ശരച്ചന്ദ്ര ചാറ്റർജി | 1 | 4 | 0 |
| 15. | കാല്‌വരിയിലെ കല്പപാദപം—കൈനിക്കര | | 1 | 12 | 0 |
| 16. | കൂട്ടുകൃഷി (നാടകം) | ഇടശ്ശേരി | 1 | 4 | 0 |
| 17. | തപ്തബാഷ്പം (നാടകം) | കെ. രാമകൃഷ്ണപിള്ള | 1 | 8 | 0 |
| 18. | വസന്തോത്സവം (നാടകീയകാവ്യം)—ചങ്ങമ്പുഴ | | 0 | 12 | 0 |
| 19. | കേരളത്തിലെ ക്രിസ്തീയ സാഹിത്യം | ഡാക്ടർ പി. ജെ തോമസ് | 2 | 0 | 0 |
| 20. | മുള്ളുകൾ (രാഷ്ട്രീയവിനോദം) | ആനന്ദക്കുട്ടൻ | 1 | 4 | 0 |
| 21. | ഗോപീവിലാസം ടി | ഗോപി | 1 | 4 | 0 |
| 22. | കുററിച്ചൂൽ ടി | ഡീസി | 1 | 0 | 0 |
| 23. | രണ്ടുലോകം (നോവൽ) | നാഗവള്ളി | 1 | 0 | 0 |
| 24. | രണ്ടുദിവസം (കഥകൾ) | വെട്ടൂർ | 1 | 4 | 0 |
| 25. | തകർന്നതലമുറ ടി | അന്തർജ്ജനം | 1 | 4 | 0 |
| 26. | വിവാഹസമ്മാനം (കഥകൾ) | സരസ്വതിഅമ്മ | 1 | 4 | 0 |
| 27. | കാററുപിടിച്ച തോണി (വിനോദം)—കോവൂർ | | 1 | 4 | 0 |
| 28. | നോവൽസാഹിത്യം | എം. പി. പോൾ | 2 | 4 | 0 |
| 29. | സാഹിതീയം | കുററിപ്പുഴ | 1 | 8 | 0 |
| 30. | സോഷ്യലിസം | സി. ജെ. തോമസ് | 1 | 4 | 0 |
| 31. | ഇരുട്ടിനുമുമ്പ് | ജി. ശങ്കരക്കുറുപ്പ് | 0 | 8 | 0 |
| 32. | സ്വതന്ത്രകേരളം | ബോധേശ്വരൻ | 1 | 4 | 0 |
| 33. | കന്യക | എൻ. കൃഷ്ണപിള്ള | 1 | 4 | 0 |
| 34. | ഒരുരാത്രി | കേശവദേവ് | 0 | 6 | 0 |
| 35. | അനശ്വരതയിലേക്കുള്ള ക്ഷണം—അബ്ബാസ് | | 0 | 12 | 0 |
| 36. | ഹരിണി (നോവൽ) | പള്ളമ്പള്ളി | 1 | 0 | 0 |

ഗ്രന്ഥശാലകൾക്ക് ന്യായമായ കമ്മീഷൻ നൽകുന്നതാണ്.

## നാഷനൽ ബുക്ക്സ്റ്റാൾ

കളരിക്കൽബസ്സാർ, കോട്ടയം

# ഗ്രന്ഥശാലകളിലും—
# —രാഷ്ട്രീയകക്ഷികളോ?

(ആർ. മാധവപ്പൈ; തുറവൂർ)

തിരുവിതാംകൂർ കൊച്ചി സംസ്ഥാനത്തിൽ, ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി നിസ്തന്ദ്രം പ്രവർത്തിക്കുന്ന ഒരു ഗ്രന്ഥശാലാസംഘം ഇന്നുണ്ട്. അതിന്റെ അശ്രാന്തപരിശ്രമത്തിന്റെഫലമായി ഗ്രന്ഥശാലാപ്രസ്ഥാനം വളരെ അഭിവൃദ്ധി പ്രാപിച്ചിട്ടുണ്ട്. ഒരു ജനകീയപ്രസ്ഥാനമായി ഉയർന്നുവരേണ്ട ഗ്രന്ഥശാലാപ്രസ്ഥാനത്തിന് ഭരണാധികാരികളിൽനിന്നും ലഭിക്കേണ്ട അളവററ ആനുകൂല്യങ്ങളിൽ ഏതാനും ചിലതൊക്കെ, തുടരെത്തുടരെയുള്ള മുറവിളികളുടെ ഫലമായി അനുഭവിച്ചുകിട്ടിയിട്ടുമുണ്ട്.

ഇങ്ങനെ കുറഞ്ഞ കാലംകൊണ്ട് പ്രസ്ഥാനത്തിന് ഒരു ഉണർവുണ്ടായിക്കഴിഞ്ഞിരിക്കുന്നു. നാലഞ്ചുകൊല്ലങ്ങൾക്കു മുൻപ് നാല്പതോ അൻപതോ ഗ്രന്ഥശാലകൾ മാത്രമുണ്ടായിരുന്ന പ്രദേശത്ത് ഇന്ന് ആയിരത്തിൽപ്പരം ഗ്രന്ഥശാലകൾ ഉണ്ടായിക്കഴിഞ്ഞു. ഗ്രന്ഥശാലകൾക്കായി രണ്ടായിരമോ മൂവായിരമോ രൂപാമാത്രം പ്രതിവർഷം ചെലവുചെയ്തുകൊണ്ടിരുന്ന ഗവണ്മെൻറ് ഇപ്പോൾ ആറുസ്ഥാനമുള്ള സംഖ്യവരെയായി ആ ചെലവ് വർദ്ധിപ്പിച്ചിരിക്കുന്നു. ജനസാമാന്യത്തിന്റെ ജ്ഞാനതൃഷ്ണയെ പരിപോഷിപ്പിക്കുവാൻ ഉതകത്തക്കവിധത്തിൽ ഉയർന്നുവരേണ്ട വിജ്ഞാനവൃക്ഷങ്ങളുടെ കരുന്നുകൾ നാട്ടിന്റെ നാനാഭാഗങ്ങളിൽ മുളച്ചു തഴച്ചുകൊണ്ടിരിക്കുന്നു. ഇന്നത്തെ പ്രവർത്തനവിധങ്ങൾ യഥോചിതം അഭിവൃദ്ധിപ്രാപിച്ചു തുടർന്നുകൊണ്ടിരിക്കുന്നപക്ഷം അതിവിദൂരമല്ലാത്ത ഭാവിയിൽ ഗ്രന്ഥശാലാപ്രസ്ഥാനം ജനസാമാന്യത്തിൽ അതിരററ സ്വാധീനശക്തി ചെലുത്തുമെന്നും ജനസാമാന്യത്തിന് ഈ പ്രസ്ഥാനംകൊണ്ട് വലിയ വലിയ നേട്ടങ്ങൾ ഉണ്ടാകുമെന്നും പറയുന്നതിന് ഒരു പ്രവാചകന്റെ ആവശ്യമൊന്നുമില്ല.

പ്രസ്ഥാനത്തിന് ഇപ്രകാരമൊരു പുരോഗതിയുണ്ടാകുന്നതിന് പല കാരണങ്ങളുമുണ്ട്. ആവശ്യബോധത്തോടുകൂടിയ അനുകൂലമായ പരിതസ്ഥിതികളാണ് അതിൽ പ്രമുഖസ്ഥാനം വഹിക്കുന്നത്. ഏകാധിപത്യമവസാനിച്ച് ജനാധിപത്യം നടപ്പിലായിക്കഴിഞ്ഞു മാത്രമല്ല ജനാധിപത്യത്തിന്റെ അടിസ്ഥാനം പ്രായപൂർത്തിവോട്ടവകാശമാണെന്നും വന്നു. ഏതാനും ബുദ്ധിമാന്മാർകൂടി കാര്യങ്ങളെല്ലാം നിർവ്വഹിച്ചുകൊള്ളുമെന്നും സാമാന്യജനങ്ങൾ ഗുണഭോക്താക്കളും വിമർശകന്മാരുംമാത്രമായിക്കഴിഞ്ഞാൽ മതിയെന്നും ഉള്ള ധാരണ ഉപേക്ഷിക്കുവാനും നമ്മുടെ ചുററും നടക്കുന്ന ഓരോ സംഗതിയും നമ്മുടെയും സമ്മതത്തോടും ഭാഗഭാഗിത്വത്തോടുംകൂടിയാണ് നടക്കുന്നതെന്നു സമ്മതിക്കുവാനുള്ള ഉത്തരവാദിത്വം ഏറെറടുക്കുവാനും സാമാന്യ ജനങ്ങൾ നിർബ്ബന്ധിതരായിത്തീർന്നിരിക്കുന്നു. അവകാശലബ്ധിയോടുകൂടിത്തന്നെ തങ്ങളിൽ നിക്ഷിപ്തമായിരിക്കുന്ന ഉത്തരവാ

ദിത്വം അർഹിക്കുന്നവിധത്തിൽ നിർവ്വഹിക്കുന്നതിനു്, സ്വന്തം വീടും കുടുംബവും എന്ന പരിധിയിൽ കവിഞ്ഞു് വിശാലതരമായ വീക്ഷണശക്തിയും വിജ്ഞാനലബ്ധിയും ആവശ്യമാണെന്നു ജനസാമാന്യത്തിനു ബോദ്ധ്യപ്പെട്ടു. അതു നേടുന്നതിനാവശ്യമായ മാർഗ്ഗങ്ങൾ ആരായേണ്ടതു് അവരുടെ ആവശ്യമായിത്തീർന്നു. അതിനു പററിയ സ്ഥാപനങ്ങളാണു് ഗ്രന്ഥശാലകളെന്ന വർ കണ്ടു.

ആത്മാർത്ഥതയോടും നിസ്വാർത്ഥബുദ്ധിയോടുംകൂടി സേവനം നടത്തുവാൻ സന്നദ്ധരായ പ്രവർത്തകന്മാർ ഗ്രന്ഥശാലാസംഘത്തിനുണ്ടായിത്തീർന്നു എന്നുള്ളതാണു് മറെറാരു പ്രധാനകാരണം. ഗ്രന്ഥശാലാപ്രസ്ഥാനം അഭിവൃദ്ധിപ്പെടുത്തേണ്ടതു് ജനതയുടെ അഭിവൃദ്ധിക്കു് അത്യന്താപേക്ഷിതമാണെന്നു് പരിപൂർണ്ണമായി വിശ്വസിക്കുകയും ആ വിശ്വാസത്തിനനുസരണമായി പ്രസ്ഥാനത്തിൻെറ വിജയത്തിനായി പ്രവർത്തിക്കുവാൻ തങ്ങളുടെജീവിതം ഉഴിഞ്ഞുവയ്ക്കുകയുംചെയ്ത ആളുകൾ സംഘത്തിൻെറ പ്രവർത്തകന്മാരായിത്തീർന്നപ്പോൾ ജനതയുടെ ആവശ്യങ്ങളേയും അഭിലാഷങ്ങളേയും സംയോജിപ്പിച്ചു് ആ സംഘടിത ജനതയുടെ പിൻതുണയോടുകൂടി പ്രവർത്തനം ഫലപ്രദമാക്കിത്തീർക്കുവാൻ ആ പ്രവർത്തകന്മാർക്കു സാധിച്ചു.

ഇനിയും മറെറാരു പ്രധാനസംഗതികൂടിയുണ്ടു്. ജനങ്ങളുടെ അഭിലാഷവും പ്രവർത്തകന്മാരുടെ പ്രയത്നവും സംയോജിച്ചതോടുകൂടി അതിനാനുകൂലമായ ചിന്താഗതിയോടുകൂടിയ ഒരു ഭരണകൂടം അധികാരത്തിൽ വന്നുവെന്നുള്ളതാണതു്. ജനങ്ങളോടുത്തരവാദിത്വമുള്ള, ജനങ്ങളുടെ അഭിലാഷങ്ങൾ സാധിതപ്രായമാക്കുന്നതിനു ബാദ്ധ്യതപ്പെട്ട, ജനതയുടെ അഭിവൃദ്ധിക്കു വേണ്ടി നിലകൊള്ളുന്ന ഒരു ഗവമ്മെൻറു് നിലവിൽവന്നതു് ജനതയുടെ അഭിലാഷവും പ്രവർത്തകരുടെ പരിശ്രമവും വിജയിപ്പിക്കുന്നതിനു് സഹായകമായിത്തീരുകതന്നെ ചെയ്തു. ഇങ്ങനെ ജനസാമാന്യത്തിൻെറ ആവശ്യബോധവും പ്രവർത്തകന്മാരുടെ നിസ്വാർത്ഥ സേവനവും ഭരണാധികൃതന്മാരുടെ പ്രോത്സാഹനസന്നദ്ധതയുംകൂടി യോജിച്ചപ്പോൾ പ്രസ്ഥാനം പുരോഗമിക്കുവാൻ തുടങ്ങി. അങ്ങനെ നമ്മുടെ സംസ്ഥാനത്തിൽ ഗ്രന്ഥശാലാപ്രസ്ഥാനം ഒരു ജീവനുള്ള പ്രസ്ഥാനമായിത്തീർന്നതോടെ, ഏതു ജീവിത പ്രസ്ഥാനവും സ്വാഭാവികമായി എതിരിടേണ്ട തരത്തിലുള്ള ഒരു എതിർ ശക്തിയും പ്രസ്ഥാനത്തെ അഭിമുഖീകരിച്ചിരിക്കുന്നു!

തിരുവിതാംകൂർ-കൊച്ചി സംസ്ഥാനത്തിൽ ഇന്നത്തെ ബഹുമാനപ്പെട്ട ചീഫ് മിനിസ്റ്ററായ പറവൂർ ടി. കെ. നാരായണപിള്ള അവർകൾ തന്നെയാണു് തിരു-കൊച്ചി ഗ്രന്ഥശാലാസംഘത്തിൻെറ പ്രസിഡൻറു്. പ്രധാനമന്ത്രി പദത്തെ അധിരോഹണംചെയ്യുന്നതിനു മുൻപുതന്നെ അദ്ദേഹം ഗ്രന്ഥശാലാസംഘം പ്രസിഡൻറായി തിരഞ്ഞെടുക്കപ്പെട്ടിരുന്നതാണു്. അങ്ങനെ പണ്ടുണ്ടായിരുന്ന പ്രസിഡൻറുസ്ഥാനം ഇന്നും അദ്ദേഹം തുടർന്നു വഹിക്കുന്നു എന്നേ ഉള്ളു. ഗ്രന്ഥശാലാസംഘത്തിൻെറ ഭരണത്തിനു് ഓരോ താലൂക്കിലെയും ഗ്രന്ഥശാലകൾ തിരഞ്ഞെടുത്ത പ്രതിനിധികൾ അടങ്ങിയ ഒരു പൊതുയോഗം—പരമാധികാരസഭ—ഉണ്ടു്. ആ പൊതുയോഗം തിരഞ്ഞെടുത്ത കമ്മററിയും ആ കമ്മററിയാൽ നിയുക്തമായ എക്സിക്യൂട്ടീവ് കമ്മ

ററിയും ദൈനംദിന ഭരണകാര്യങ്ങൾ നിർവ്വഹിക്കുന്നു. ഇവരെയെല്ലാം നിയന്ത്രിക്കുന്നതിനു് രജിസ്റ്റർചെയ്ത മെമ്മോറാണ്ടവും പ്രോസ്പക്റസ്സും ഉണ്ടു്. ഇങ്ങനെയുള്ള ശരിയായ ചട്ടക്കൂടുകൾക്കകത്തുകൂടിയാണു് സംഘം മുന്നോട്ടു നീങ്ങുന്നതു്. വേണ്ടതു് വേണ്ടത്ര ഭംഗിയായി നിർവ്വഹിക്കാമെന്നുള്ളതിൽക്കവിഞ്ഞു് പ്രത്യേകതരത്തിൽ അതിനകത്തു് അനിയന്ത്രിതമായ ഒരു സ്വാധീനശക്തി ചെലുത്തുവാൻ ആക്കും അവസരം ലഭിക്കുന്നതല്ലെന്നു് ഗ്രഹിക്കുവാൻ പ്രയാസമില്ല.

പക്ഷെ, രാഷ്ട്രീയകാര്യങ്ങളിൽ ചില അഭിപ്രായവ്യത്യാസങ്ങളുണ്ടായി, കക്ഷി തിരിഞ്ഞപ്പോൾ എതിർകക്ഷികളെ ആക്ഷേപിക്കുവാനുള്ള മാർഗ്ഗങ്ങൾ ആരാഞ്ഞുകൊണ്ടിരുന്ന രന്ധ്രാന്വേഷികൾ ഗ്രന്ഥശാലകളേയും കടന്നു പിടികൂടി. ഇന്നു് അധികാരത്തിലിരിക്കുന്ന രാഷ്ട്രീയകക്ഷിയുടെ ആദർശപ്രചരണത്തിനുവേണ്ടിയാണു് ഇങ്ങനെ ഒരു പ്രസ്ഥാനത്തെ താലോലിച്ചു പുലർത്തിക്കൊണ്ടുപോകുന്നതെന്നു പറയാൻകൂടി ഇപ്പോൾ ആളുകളുണ്ടായിക്കഴിഞ്ഞിരിക്കുന്നു. ചില ഗ്രന്ഥശാലകളുടെ ഉൽഘാടനം സംബന്ധിച്ചോ വാർഷികാഘോഷങ്ങൾ സംബന്ധിച്ചോ കൂടിയ ചില സമ്മേളനങ്ങളിൽ സംബന്ധിക്കുവാൻ ഇടയായ ഭരണമേധാവികളിൽ ചിലർ കാൺഗ്രസ്സു് ആദർശങ്ങളെപ്പററി സന്ദർഭവശാൽ പ്രസ്താവിക്കുവാനിടയായി എന്നുള്ളതാണു് ഈ ആക്ഷേപങ്ങൾക്കു് നിദാനം. ഇതുപോലുള്ള പ്രസ്താവനകളും ചർച്ചകളും ചില സഹകരണസംഘങ്ങളുടെ ഉൽഘാടനാവസരങ്ങളിലും ജൂബിലി ആഘോഷാവസരങ്ങളിലും ചില സ്കൂളുകളുടെ വാർഷികദിനാഘോഷാവസരങ്ങളിലും ചില ചന്തകളുടേയും ആശുപത്രികളുടേയും ഉൽഘാടനാവസരങ്ങളിലുംകൂടി നടന്നിട്ടുള്ളതായിക്കാണാം. ഈ വിമർശകന്മാരുടെ അഭിപ്രായമനുസരിച്ചുനോക്കുമ്പോൾ സഹകരണസംഘങ്ങളും വിദ്യാലയങ്ങളും ചന്തകളും ആശുപത്രികളും എല്ലാം ഒരു രാഷ്ട്രീയകക്ഷിയുടെ ആദർശപ്രചരണത്തിനുള്ള കേന്ദ്രങ്ങൾ മാത്രമായിത്തീരുമല്ലൊ. എത്ര അന്തസ്സാരവിഹീനമാണു് ആ അഭിപ്രായമെന്നു നോക്കുക! അതിലേറെ വിചിത്രമായിരിക്കുന്നതു് ഈ വിമർശകരും അതേ സാഹചര്യങ്ങളെ അതേവിധം ഉപയോഗിക്കുന്നവരുമുള്ളതാണു്.

നമുക്കു യാഥാർത്ഥ്യങ്ങളെ അല്പമൊന്നു സമീപിച്ചുനോക്കാം. ഗ്രന്ഥശാലാസംഘത്തിന്റെ രൂപവൽക്കരണത്തിനും രജിസ്ട്രേഷനും പ്രേരണ നൽകിയതും പ്രോത്സാഹിപ്പിച്ചതും സി. പി. ഗവമ്മെൻറായിരുന്നു. രജിസ്റ്റർചെയ്യപ്പെട്ട സംഘത്തിനു് സാരമായ ആനുകൂല്യങ്ങൾ അനുവദിച്ചു് ആർഡർ പാസ്സാക്കിയതു് ഉണ്ണിത്താൻഗവമ്മെൻറായിരുന്നു. അതിനടുത്ത പട്ടംമന്ത്രിസഭയാണു് ഗ്രന്ഥശാലാസംഘത്തിനു് പ്രാബല്യം സിദ്ധിക്കത്തക്കവിധത്തിൽ പ്രൊസീഡിംഗ്സ് പാസ്സാക്കിയതു്. ഗ്രന്ഥശാലകൾക്കുവേണ്ടി അഭികാമ്യമായ ഒരു തുക ബഡ്ജററിൽ നീക്കിവച്ചതുംആ മന്ത്രിസഭയായിരുന്നു. ഇതിനുശേഷമുള്ളകാലമാകട്ടെ പ്രതീക്ഷിച്ചവിധമുള്ള നേട്ടങ്ങളൊന്നും കൂടാതെയാണു് കഴിഞ്ഞുപോയിട്ടുള്ളതു്. പട്ടം മന്ത്രിസഭ ബഡ്ജററിൽ കൊള്ളിച്ച തുകപോലും പിന്നീടുള്ള മന്ത്രിസഭ വെട്ടിക്കുറയ്ക്കുകയാണുചെയ്തതു് എന്നതൊരു പരമാർത്ഥം മാത്രമാണു്. യാഥാർത്ഥ്യങ്ങൾഇങ്ങനെയൊക്കെയിരിക്കവെ തന്നെ മേല്പറഞ്ഞവിധം തെററിദ്ധരിപ്പിക്കലുകൾ നടക്കുകയും

ചെയ്യുന്നതു് നിർഭാഗ്യകരമെന്നല്ലാതെ ന്താണുപറയുക?

ഗ്രന്ഥശാലകളിൽക്കൂടി പൊതുജനങ്ങളെ സമീപിക്കുവാനും അവരുടെ ഹൃദയത്തിൽ സ്പർശിക്കുവാനും പററിയ കാലമാണിതെന്നു ധരിച്ചു് ചില രാഷ്ട്രീയകക്ഷികൾ അങ്ങിങ്ങായി ഗ്രന്ഥശാലകളെ സമീപിച്ചു തുടങ്ങിയിട്ടുണ്ടു്. വൃക്ഷങ്ങളിൽ കായ് വിളഞ്ഞു് പാകമാകുമ്പോൾ പല ജന്തുക്കളും അവിടെ ഓടിക്കൂടുക സ്വാഭാവികമാണു്. അതിനു മുൻപോ പിൻപോ അവയെ അവിടെയെങ്ങും കാണുകയില്ല. അവ വന്നുചേരുന്നതു് വൃക്ഷങ്ങളെ രക്ഷിക്കാനോ സഹായിക്കാനോ ഒന്നുമല്ല; കാര്യലാഭത്തിനുവേണ്ടി മാത്രം. ഈ പരമാർത്ഥം ഗ്രന്ഥശാലകൾ വിസ്മരിക്കരുതു്. ഗ്രന്ഥശാലകൾക്കു് ഒരു കക്ഷിയിലും ചേരേണ്ട ആവശ്യമില്ല. കക്ഷിവഗ്ഗരഹിതമായി നിലകൊള്ളേണ്ട സ്ഥാപനങ്ങളാണു ഗ്രന്ഥശാലകൾ. വിജ്ഞാനത്തിനുണ്ടോ കക്ഷിയും ഭേദഭാവവും? ആരു് അതിനെ സമീപിക്കുന്നുവോ അവരെ അതു് പ്രാപിക്കും. ഏതു കക്ഷിക്കും ഏതു വഗ്ഗക്കാരനും ഏതു പ്രായക്കാരനും ഏതു് അഭിപ്രായക്കാരനും അവനവൻെറ ഇച്ഛയ്ക്കനുസരിച്ചു വണ്ണും വശപ്പെടേണ്ടതാണു് വിജ്ഞാനം. അതു നൽകുകയെന്നുള്ളതാണു് ഗ്രന്ഥശാലയുടെകർത്തവ്യം. ഒരു വിഭാഗത്തിനുമാത്രമായി വിജ്ഞാനവിതരണംചെയ്യാൻ തയ്യാറായാൽ അങ്ങനെയുള്ള സ്ഥാപനത്തിനു് ഒരിക്കലുംവിജ്ഞാനനിലയം എന്ന പേരിനർഹതയില്ല. അതുകൊണ്ടു് ഗ്രന്ഥശാലകൾ ചെയ്യേണ്ടതു്, ഗ്രന്ഥശാലകൾക്കുള്ളിൽ സവ്വവിധ ഭേദഭാവങ്ങളും ഒഴിവാക്കിനിത്തുകയും ഗ്രന്ഥശാലയ്ക്കു പുറത്തും ആ സ്ഥിതി വരുത്തിത്തീക്കുവാൻ പരിശ്രമിക്കുകയും ആണു്. അതിനിടയ്ക്കു് തെററിദ്ധരിപ്പിക്കുവാൻ ശ്രമിക്കുന്നവർ അങ്ങനെ ചെയ്തുകൊള്ളട്ടെ. പ്രയത്നം പാഴാണെന്നു കണ്ടു അവർ പിൻതിരിഞ്ഞുകൊള്ളും. തല്ക്കാലകാര്യലാഭമാശിച്ചു ജീവിക്കുന്നവരെ ഗ്രന്ഥശാലകൾ ഗൗനിക്കരുതു്. ക്രമത്തിൽ നിരാശപ്പെട്ടു് അവരും മടങ്ങിപ്പൊയ്ക്കൊള്ളും. ഏതായാലും ഇതൊരു പരീക്ഷണഘട്ടമാണെന്നുള്ളതു് നാം വിസ്മരിക്കുവാൻ പാടില്ല. ഈ ഘട്ടത്തിൽ ഉറച്ചു നില്ക്കുവാൻ ഗ്രന്ഥശാലകൾക്കു കഴിയാതെ പോയാൽ അതു് പ്രസ്ഥാനത്തിൻെറ ഭാവിയെ പാടെ ഒന്നുപിടിച്ചു കലുക്കുകതന്നെ ചെയ്യും. അതിന്നിടയാക്കാതിരിക്കുക.



കഥകൾ പൊതുവേ

1 താക്കോൽക്കൂട്ടം—സുകമാരൻ ടാററാപുരം
2 അന്തർനാദം —പി. എൻ. നമ്പൂതിരി
3 ഭിക്ഷക്കാരി —കെ. എസ്. കെ. കഴിമ്പ്രം

കെ സുരേന്ദ്രൻ

1. സ്വന്തമായിട്ടായാലുംശരി, അന്യരെ അവലംബിച്ചിട്ടായാലുംശരി, നമ്മുടെ പല പത്രഗ്രന്ഥങ്ങളിലും എഴുതിക്കൊണ്ടിരിക്കുന്ന നിരന്തരവ്യവസായിയായ ഒരു ലേഖകനെന്ന നിലയിൽ സുപരിചിതനായ ശ്രീ: ടാററാപുരം സുകുമാരന്റെ ഒരു കഥാസമാഹാരമാണ് 'താക്കോൽക്കൂട്ടം.' "പല വലിപ്പത്തിലുള്ള ഏതാനും താക്കോലുകൾ ഒരു വളയത്തിൽ കൊരുത്തിടുകയാണ് ഞാൻ ചെയ്തിട്ടുള്ളതു്. നിങ്ങളുടെ ഹൃദയത്തിന്റെ ഉള്ളറ തുറക്കുന്നതിനല്ല, ഇന്നത്തെ സാമൂഹ്യ ജീവിതത്തെ മൂടിവെച്ചിട്ടുള്ള കനത്ത കതകുകൾ തുറന്നു കാണിക്കുവാൻ ഈ താക്കോലുകൾക്കു് കഴിയുമെന്നു് എനിക്കു് ഉറപ്പുണ്ടു്" എന്നു് ഗ്രന്ഥകർത്താവുതന്നെ അവകാശപ്പെടുന്നു. അതായതു്, മനുഷ്യമനസ്സിന്റെ നിഗൂഢതകൾ അനാവരണം ചെയ്യുന്നതിനേക്കാളും, സാമൂഹ്യപ്രശ്നങ്ങളുടെ മൂടികൾ ഉയർത്തിക്കാട്ടുവാനാണു് അദ്ദേഹം ശ്രമിക്കുന്നതെന്നു്; ശ്രമിക്കുക മാത്രമല്ല അതിലദ്ദേഹം വിജയിച്ചിട്ടുണ്ടെന്നും.

അഞ്ചു സ്വതന്ത്ര കഥകൾ, മൂന്നു് 'ഉപജീവനം'ങ്ങൾ—ഇങ്ങിനെ ആകെക്കൂടി എട്ടുകഥകളുണ്ടു്. എട്ടിൽ മൂന്നും വ്യക്തിപരങ്ങളായ കാര്യങ്ങളെ പരാമർശിക്കുന്ന കഥകളായിട്ടാണു് അവസാനിക്കുന്നതു്. ('കൊച്ചുപാവാട,' 'കമ്പൌണ്ടരുടെ ഭാര്യ', അനുഭവത്തിന്റെ പിന്നാലെ'—ഇവ) അപ്പോൾ, "സാമൂഹ്യ ജീവിതത്തെ മൂടിവച്ചിട്ടുള്ള കനത്ത കതകുകൾ തുറക്കുവാൻ" ശ്രീ. സുകുമാരൻ തരുന്ന താക്കോലുകളിൽ മൂന്നെണ്ണം, അദ്ദേഹം ഉദ്ദേശിക്കുന്ന പൂട്ടുകൾക്കു് ചേരാത്തവയാണു്. അദ്ദേഹം മുൻകൂട്ടിത്തരുന്ന ഉറപ്പിന്റെ ഉറപ്പു് എട്ടിലഞ്ചായി (⅝) കുറയുന്നുവെന്നു് താല്പര്യം. ബാക്കിയുള്ള അഞ്ചു താക്കോലുകളോ?

സാമൂഹ്യജീവിതത്തിൽ അനേകം പ്രശ്നങ്ങൾ—പ്രതിഭാസങ്ങൾ—നാം കാണുന്നു. ഭാവവിധേയത്വവും നിരീക്ഷണശക്തിയുമുള്ള ഒരുവനു്, അവയെ ഉള്ളിൽത്തട്ടുംവണ്ണം വിവരിച്ചുതരുവാനും കഴിഞ്ഞേയ്ക്കും. പക്ഷേ അത്രമാത്രംകൊണ്ടു് പ്രശ്നങ്ങളുടെ മൂടികൾ തുറക്കപ്പെടുമോ? അതിനും കുറേക്കൂടി ആഴത്തിലേയ്ക്കു് ഇറങ്ങണം. എന്താണു് ആ പ്രതിഭാസങ്ങളുടെ പിന്നിലുള്ളതു്? എന്താണു് അവയെ ചലിപ്പിക്കുന്ന ശക്തി?—ഇങ്ങിനെ സാമൂഹ്യജീവിതത്തിന്റെ ചലനനിയമം മനസ്സിലാക്കി, അവയുടെ വെളിച്ചത്തിൽ പ്രതിഭാസങ്ങളെ

1. ഉദയാ ബുക്കസ്സാൾ, പുനലൂർ; 104 പേജ്; വില: 1—0—0
2. കേരള പബ്ളിഷിംഗ് കമ്പനി, പുളിക്കീഴ്, തിരുവല്ല; 54 പേജ്; വില: 0—12—0
3. പ്രസാധകൻ: മാനേജർ, 'മഹാത്മാ', 27, Chancery Lane. Singapore; 103 പേജ്; വില: 1—0—0

വ്യാഖ്യാനിക്കുകകൂടി ചെയ്യുമ്പോഴേ കതകുകൾ തുറക്കപ്പെടൂ. അപ്പോഴേ കഥകൾ ക്രിയാത്മകങ്ങളാവൂ. അത്തരം കഥകളാകട്ടെ, വളരെ ചുരുക്കം പേരെ മലയാളത്തിൽ എഴുതുന്നുള്ളൂ. പലക്കും നിരീക്ഷണശക്തിയുണ്ടു്. പ്രതിഭാസങ്ങളെ അവർ കാണും; ഒട്ടൊക്കെ ഉൾക്കൊള്ളും; ഏറെക്കുറെ രചനാഭംഗിയോടെ പറഞ്ഞുകേൾപ്പിക്കുകയും ചെയ്യും. ശ്രീ: സുകുമാരന്റെ പുസ്തകത്തേക്കൂടി മനസ്സിൽ കണ്ടുകൊണ്ടാണു് ഞാനിതു പറയുന്നതു്. കഥാകാരന്റെ വിദ്യ, Craft, കുറെയൊക്കെ അദ്ദേഹം വശമാക്കിയിട്ടുണ്ടു്. പക്ഷെ കഥയെ ക്രിയാത്മകമാക്കുന്ന ആ പ്രത്യേക സംഗതി–കതകുതുറക്കാൻ പററുന്ന താക്കോൽ–ശ്രീ: സുകുമാരൻ ഇനിയും കൈവശമാക്കേണ്ടതായിട്ടാണു് ഇരിക്കുന്നതു്.

ചുരുക്കം പറഞ്ഞാൽ, സാമൂഹ്യജീവിതത്തെ മൂടിവച്ചിട്ടുള്ള കനത്ത കതകുകൾ തുറക്കുവാൻ തന്റെ താക്കോലുകൾക്കു് കഴിയുമെന്ന ഉറപ്പുതരൽ, അല്പം സാഹസികമായിപ്പോയി എന്നാണു്, ശ്രീ: സുകുമാരന്റെ പുസ്തകം വായിച്ചുകഴിഞ്ഞപ്പോൾ എനിക്കു തോന്നിയതു്.

എങ്കിലും, ശ്രീ: സുകുമാരന്റെ കഥകൾ മുഷിവുകൂടാതെ വായിച്ചുപോകാം. ശൈലി നേരും ചൊവ്വും വൃത്തിയുമുള്ളതാണു്. ഉള്ളിലില്ലാത്തതു് ഉണ്ടെന്നു് കാണിക്കാൻ വേണ്ടി, മററു ചിലരെപ്പോലെ അദ്ദേഹം മെലോഡ്രാമായുടെ കൂട്ടു പിടിക്കുന്നില്ല. കപടഭാവം, പ്രദർശനപരത്വം, ഇവയും ഇല്ല. ആകെക്കൂടി വലിയ ഉയർച്ചയും വലിയ താഴ്ചയും ഇല്ലാത്ത ശരാശരി കഥകളാണു് ശ്രീ: സുകുമാരന്റേതു്. ഈ ശരാശരി നിലയിൽനിന്നും, തുടർന്നു പരിശ്രമിച്ചു്, കൂടുതൽ സവിശേഷമായ ഒരു നിലയിലേക്കു് അദ്ദേഹം ഉയരുമെന്നു് ഞാൻ ആശിക്കുന്നു.

2. ശ്രീ. പി. എൻ. നമ്പൂതിരിയുടെ 'അന്തർനാദം' അഞ്ചു ചെറുകഥകളുടെ ഒരു സമാഹാരമാണു്. "സാമ്പത്തികവും സാമൂഹ്യവും, രാഷ്ട്രീയവുമായ പ്രശ്നങ്ങൾ അപഗ്രഥിക്കുവാൻ ആത്മാർത്ഥമായി ശ്രമിക്കുന്ന ഒരു ഹൃദയത്തിന്റെ സ്പന്ദനശബ്ദം ഇവയിൽ പ്രതിധ്വനിക്കുന്നെ"ന്നു് നാം സമ്മതിക്കുമെങ്കിൽ, അതുകൊണ്ടു് അദ്ദേഹം ധന്യനാവും. സാമ്പത്തികവും സാമൂഹ്യവും രാഷ്ട്രീയവുമായ ചില പ്രശ്നങ്ങളെ അപഗ്രഥിക്കുവാൻ അദ്ദേഹം ശ്രമിക്കുന്നുണ്ടെന്നു് ഞാൻ സമ്മതിക്കുന്നു; ശ്രമം ആത്മാർത്ഥവുമാകാം എങ്കിലും, അദ്ദേഹത്തിന്റെ ശ്രമഫലങ്ങൾ വളരെയൊന്നും സ്വീകരണാർഹങ്ങളാണെന്നു് പറവാൻ, ക്ഷമിക്കുക, എനിക്കു തോന്നുന്നില്ല.

"നമ്പൂതിരിസമുദായത്തിന്റെ വൈവാഹികസിദ്ധാന്തത്തെ വിശകലനം ചെയ്യുന്ന 'ധർമ്മപരീക്ഷ'" എന്ന കഥതന്നെ എടുക്കാം. ശ്രീ: നമ്പൂതിരി അടുത്തറിയുന്ന ജീവിതമാണല്ലോ; ഒരു പക്ഷേ അദ്ദേഹത്തിന്റെ സ്വന്തം ജീവിതത്തിൽത്തന്നെ ഉണ്ടായിരിക്കാവുന്നതോ ഉണ്ടാകാവുന്നതോ ആയ പ്രശ്നവും. കഥ ഇങ്ങിനെയാണു്. ഒരു നമ്പൂതിരി യുവാവു് (കഥ പറയുന്ന ആൾ) നമ്പൂതിരി അല്ലാത്ത ഒരു സരോജത്തിൽ അനുരക്തനാകുന്നു. അവൾ സമ്പന്നയാണു്, പ്രഭുകുമാരിയാണു്, സുന്ദരിയാണു്, ഗുണവതിയാണു്, പോരെങ്കിൽ ഒരു നമ്പൂതിരിയുടെ തന്നെ മകളുമാണു്. എന്നാലും നിയമപ്രകാരം അവൾ നമ്പൂതിരി സ്ത്രീ അല്ല. അങ്ങിനെയുള്ളവളെ ഒരു നമ്പൂതിരിക്കു് വിവാഹം ചെയ്യാമോ?

വലിയതത്വചിന്തയ്ക്കും അന്വേഷണത്തിനും ശേഷം, പാടില്ല എന്ന് കാഥികൻ തീരുമാനിക്കുന്നു! ഒന്നാമത്തു്, സ്വന്തം സമുദായത്തോടുള്ള പ്രത്യേക മമത നല്ലതാണ്; ലോകത്തിൽ സാധാരണ നടപ്പുള്ളതാണ്. ക്രിസ്ത്യാനികൾ എത്രപേർ അന്യസമുദായത്തിൽനിന്നും വിവാഹം കഴിയ്ക്കുന്നു? ഇംഗ്ലീഷുകാർ ഈ കാര്യം വന്നപ്പോൾ അവരുടെ ഒരു രാജാവിനെത്തന്നെ (പ്രേമഗൌതമനെ) ഇറക്കി വിട്ടില്ലേ? പിന്നെ വിജാതീയ വിവാഹത്തെ സമുദായം അംഗീകരിക്കുമോ? അച്ഛനമ്മമാർ പൊറുക്കുമോ? അതിൽ ജനിയ്ക്കാവുന്ന കുട്ടികളെ അച്ഛനമ്മമാർ തീണ്ടാപ്പാട്ട് ആട്ടിയോടിക്കുന്നതു് കാഥികൻ ഭാവനയിൽ കാണുന്നു; അതുപോലെ അദ്ദേഹത്തിന്റെ വാതരോഗിണിയായ അമ്മ അയിത്തം മാറുന്നതിനായി കർക്കടകത്തിലെ കൊടുംതണുപ്പിൽപ്പോലും ദിവസം പല പ്രാവശ്യം ആററിൽ മുങ്ങിക്കുളിയ്ക്കുന്നതും..........ഇതെല്ലാം പോകട്ടെ, നമ്പൂതിരി സ്ത്രീകളെപ്പോലെ ആത്മാർത്ഥമായി സ്നേഹിക്കാനും വിശ്വസിക്കാനും കൊള്ളാവുന്ന സ്ത്രീകൾ മറെറതു സമുദായത്തിലുണ്ട്? (മുസ്ലീംങ്ങളുടെ ഇടയിൽ കണ്ടേക്കാം!—കെ. സു.) എന്തു ചെയ്താലും അവർ മറുത്തു മിണ്ടുമോ? അതേ, സമുദായജീവിയായ മനുഷ്യന്, വാസ്തത്തിൽ സജാതീയ വിവാഹമേ സ്വീകാര്യമായുള്ളു—ഇങ്ങിനെ പരിഷ്കാരിയായ കഥ പറച്ചിൽക്കാരൻ സരോജത്തെ ഉപേക്ഷിച്ച് "പരിഷ്കാരത്തിന്റെ നിഴൽപോലും ഏല്ക്കാതെ പഴമയുടെ ഉറക്കറയിൽ കഴിയുന്ന ഏതോ ഒരു സുഭദ്രയെ" വേൾക്കുന്നു!

എന്തു പറയുന്നു, വായനക്കാർ? എന്നെ സംബന്ധിച്ചിടത്തോളം ഞാൻ അത്ഭുതത്തിന്റെ അങ്ങേ അതിർത്തിയിൽ നില്ക്കുകയാണ്. നിലവിലുള്ള വിശ്വാസാചാരങ്ങളെ നൊമ്പരപ്പെടുത്തുമെന്നുള്ളതുകൊണ്ട്, പുതുമൂല്യങ്ങളെ സ്വീകരിക്കുവാൻ ധൈര്യപ്പെടാതെ യാഥാസ്ഥിതികത്വത്തിന്റെ നുകത്തിൻകീഴിൽ കഴുത്തുകാട്ടിക്കൊടുക്കുന്നവർ ഉണ്ടാകാം. പക്ഷെ അഭ്യസ്തവിദ്യനായ ഒരു കഥാകാരൻ, സാമൂഹ്യശാസ്ത്രത്തിലെ പദങ്ങൾ ഉപയോഗിച്ച് അതിന് താത്വികന്യായീകരണം കൊടുക്കാൻ ശ്രമിയ്ക്കുക, എന്നല്ല ഒരാദർശമാക്കാൻകൂടി ണിപ്പെടുക — എന്തു പറയാനാണ്, ഇവിടെ!

പിന്നെ, സാമാന്യജനങ്ങളേയും ആദർശങ്ങളേയും വഞ്ചിച്ച് സ്വാർത്ഥം സാധിക്കുന്ന ദുഷിച്ച തൊഴിലാളി നേതൃത്വത്തെ വിമർശിക്കുവാൻ വേണ്ടിയാണ് ശ്രീ: നമ്പൂതിരി "തൊഴിലാളി" എന്ന കഥ എഴുതിയതു്. (നല്ല തൊഴിലാളി നേതൃത്വത്തെ പ്രശംസിയ്ക്കുവാൻ "മുതലാളി" എന്നൊരു കഥകൂടി അദ്ദേഹം എഴുതേണ്ടിയിരുന്നു. ഒരു പക്ഷേ അദ്ദേഹത്തിന്റെ അടുത്ത പുസ്തകത്തിൽ നമുക്കതു് പ്രതീക്ഷിക്കാം) ഇനി സാമൂഹ്യ പുനഃസംവിധാനത്തിനു ഗ്രന്ഥകാരൻ ചൂണ്ടിക്കാട്ടിത്തരുന്ന മാർഗ്ഗം കൂടി അറിയണ്ടേ? അദ്ദേഹത്തിന്റെ സ്വനഗ്രാഹിയെന്ന് വിചാരിക്കാവുന്ന ഒരു കഥാപാത്രം സന്ദർഭവശാൽ പറയുകയാണ്. "ധനികന്മാർക്ക് അവരുടെ അക്രമത്തെക്കുറിച്ചും ദരിദ്രർക്ക് അവരുടെ അവകാശത്തെക്കുറിച്ചും യഥാർത്ഥവും ആത്മാർത്ഥവുമായ ബോധമുണ്ടാകണം. വൈരാഗ്യം വൈരാഗ്യത്തേയും വിപ്ലവത്തേയും പ്രസവിക്കും. സഹനശക്തിയോടുകൂടി അഹിംസാമാർഗ്ഗം സ്വീകരിച്ച് സൃഷ്ടിപരമായ പ്രവർത്തനങ്ങൾ നടത്തി സാംസ്കാരികമായ ഒരു പുതിയ പശ്ചാത്തലം നിർമ്മിക്കണം........."

ശ്രീ. നമ്പൂതിരിയുടെ സഹജമായ ആത്മാർത്ഥത ഈ വാചകങ്ങളുടെ പിന്നിലും ഉണ്ടായിരിക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു. പക്ഷെ ആത്മാർത്ഥതകൊണ്ടു മാത്രമായില്ല. ലോകചരിത്രത്തെക്കുറിച്ചോ മനുഷ്യമനസ്സിനെക്കുറിച്ചോ, അല്പമെങ്കിലും ബോധമുള്ളവർ ഈ സൃഷ്ടിപരമായ മാറ്റത്തെ ബാലിശമെന്നു് വിശേഷിപ്പിച്ചാൽ, അതിലദ്ദേഹം പരിഭവപ്പെടരുതെന്നു് ഞാൻ അപേക്ഷിക്കുന്നു.

ശ്രീ. നമ്പൂതിരിയുടെ പ്രഥമകൃതിയാണു് ഇതു്. വായനക്കാരിൽനിന്നും "വാത്സല്യപൂർവ്വമായ ആശംസകൾ മാത്രമാണു്," തൻമൂലം അദ്ദേഹം പ്രതീക്ഷിക്കുന്നതു്. അദ്ദേഹത്തിൻെറ പ്രതീക്ഷ സഫലമാകുവാൻ, ഗ്രന്ഥകാരൻെറ താല്പര്യങ്ങളോടും അഭിപ്രായഗതിയോടും കഥനരീതിയോടും യോജിക്കുന്നവരുടെ കൈകളിൽ, ഈ പുസ്തകത്തിൻെറ മററെല്ലാ പ്രതികളും വഴിപിഴയാതെ എത്തിച്ചേരട്ടെ, എന്നു ഞാൻ ഹൃദയപൂർവ്വമായി, ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു.

3. അടുത്ത സമാഹാരത്തിൻെറ കർത്താവായ ശ്രീ. കെ. എസ്. കെ. കഴിമ്പ്രം സിങ്കപ്പൂരിലെ "മഹാത്മാ" പത്രത്തിൻെറ അധിപരാണെന്നു് കാണുന്നു. തങ്ങൾ ചെല്ലുന്നിടത്തെല്ലാം മലയാളത്തിൻെറ ചൈതന്യം വ്യാപരിപ്പിക്കുവാൻ ശ്രമിക്കുന്ന ഇത്തരം 'മലയാളമക്കൾ', ആ ഒരൊററക്കാര്യംകൊണ്ടുതന്നെ നമ്മുടെ പ്രോത്സാഹനം അർഹിക്കുന്നു.

പത്തുകഥകളുണ്ടു്, 'ഭിക്ഷക്കാരി'യിൽ. കേരളം മാത്രമല്ല, മലയാ, സിലോൺ, ബർമ്മാ—ഇങ്ങിനെ പല സ്ഥലങ്ങളും പശ്ചാത്തലങ്ങളായിവരുന്നുണ്ടു്; സമൂഹ്യ— സാമ്പത്തിക ജീവിതത്തിലെ പല പ്രശ്നങ്ങൾ വിഷയങ്ങളായും.

"ഇന്നത്തെ സമുദായ ഘടനയുടെ അന്യായവും അക്രമവുമായ നില ചിത്രീകരിയ്ക്കുവാനാണു് ഗ്രന്ഥകർത്താവു് ഉദ്യമിച്ചിരിക്കുന്നതെന്നു്, അതു, വായിക്കുമ്പോൾ തോന്നാതിരിയ്ക്കയില്ല. ഗ്രന്ഥകർത്താവിൻെറ രാഷ്ട്രീയാഭിപ്രായങ്ങളും കലാകാരൻെറ മനോധർമ്മവും ഒന്നിച്ചു് ഒഴുകാത്ത ചില ഘട്ടങ്ങൾ ഇതിൽ കണ്ടേക്കാം. അങ്ങിനെയുള്ള അവസരങ്ങളിൽ ആദ്യത്തേതിന്നാണു് അദ്ദേഹം പ്രാധാന്യം കൊടുത്തിരിക്കുന്നതു്."–എന്നു് ശ്രീ: കെ. പി. കേശവ മേനോൻ പറയുന്ന അഭിപ്രായത്തോടു് എളുപ്പത്തിൽ യോജിയ്ക്കാം. സ്വന്തം രാഷ്ട്രീയാഭിപ്രായങ്ങൾ പ്രകടിപ്പിയ്ക്കുവാൻ വേണ്ടി, കഥാകാരൻ സാമാന്യ മര്യാദയെക്കൂടി ലംഘിക്കുന്നതിനു് (കലാമര്യാദയുടെ കാര്യമോ പോകട്ടെ !) ഒരു ഉദാഹരണം കൂടി വേണമെങ്കിൽ ഇവിടെ ചൂണ്ടിക്കാണിക്കാം. ശ്രീ. കഴിമ്പ്രം ഒരു കമ്മ്യൂണിസ്റ്റോ പാർട്ടി അനുഭാവിയോ ആണെന്നു് തോന്നുന്നു. പാർട്ടി ആഫീസിൽ പോയതിൻേറയും വന്നതിൻേറയും ഒക്കെ കാര്യങ്ങൾ കൂടെക്കൂടെ സൂചിപ്പിക്കുന്നതുകൊണ്ടു് ഞാൻ ഊഹിക്കുകയാണു്. എന്നിട്ടു്, "ഭിക്ഷക്കാരി" എന്ന അദ്ദേഹത്തിൻെറ ആദ്യകഥ 'ബോൾഷേവിക്-ലെനിനിസ്റ്റ്', പാർട്ടിക്കാരെ ആക്ഷേപിക്കാൻ വേണ്ടിയാണു് എഴുതപ്പെട്ടിട്ടുള്ളതു്. ആക്ഷേപാർഹമാണെങ്കിൽ എന്തിനേയും ആക്ഷേപിക്കുന്നതിൽ തെററില്ല. പക്ഷെ കഴിമ്പ്രത്തിൻെറ രീതിയാണു് വിചിത്രം. പ്രസ്തുത പാർട്ടിയിലെ ഒരംഗവും അദ്ദേഹത്തിൻെറ സഹോദരിയുമായി അസാന്മാർഗ്ഗികബന്ധമുണ്ടായിരുന്നു എന്നാണു് കഴിമ്പ്രത്തിൻെറ

# 1 ചീനഅയ്യന്റെ ദീനചികിത്സ
# 2 ലുബ്ധൻ
# 3 പ്രാചീനസാഹിത്യം

കൈനിക്കര കുമാരപിള്ള

ആനക്കോട്ട് എന്ന ഗ്രാമത്തിൽ, അതിന്, ആ പേരു സമ്പാദിച്ചുകൊടുത്ത ആനക്കുന്നിന്റെ അടുത്തു് ഒരു ചെറിയ ഓലക്കെട്ടിടത്തിൽ തന്റെ നായർ ഭാര്യയോടും സന്താനങ്ങളോടും കൂടി വസിക്കുന്ന ഭീമാകാരനായ ഒരു പാവം പരദേശബ്രാഹ്മണനാണ് ഈ കഥയുടെ നായകനായ ചീനഅയ്യൻ, അഥവാ 'ആനക്കുന്നിൽ ആനസ്സാമി'. അയാളുടെ വലിയ തലയിൽ ചുണ്ടയ്ക്കാപ്രമാണമെങ്കിലും തലച്ചോറില്ല. അയാൾക്കുള്ള അണുമാത്രമായ ബുദ്ധി ആകെക്കൂടി വ്യാപരിക്കുന്നതു് ഒരു കാര്യത്തിൽ മാത്രമാണ്—ഒരു കാശു ഒരു കാര്യത്തിനും, മരണത്തിൽനിന്നു രക്ഷപ്പെടുന്നതിനുപോലും ചെലവാക്കരുതെന്നുള്ള തീവ്രമായ നിശ്ചയമാണതു്. അയ്യായിരം വെള്ളിരൂപാ ഒരു ചെമ്പുകുടത്തിലാക്കി വീട്ടിനുള്ളിൽ നിക്ഷേപിച്ചിട്ടാണ് തന്റെ ദുസ്സഹമായ ഉദരരോഗത്തിന് കാശു ചെലവാകാത്ത പ്രതിവിധികൾ അന്വേഷിച്ചു് ഈ സാധു ബ്രാഹ്മണൻ അനേകം അപകടത്തിൽ ചാടുന്നതു്.

ആളിനും ആനയ്ക്കും ചികിത്സിക്കുന്ന ഒരു ഭിഷഗ്വരൻ ആനയ്ക്കു കുറിച്ച ഡാപ്പ് തെററി ചീനഅയ്യന് എത്തിച്ചുകൊടുക്കുന്നു. അതിൽ നിർബന്ധിച്ചിരിക്കുന്ന പഥ്യാഹാരമായ ഓലമടൽ തിന്നു് അയ്യർ

വണ്ണന്ന! എന്നിട്ടു ആക്ഷേപിക്കുകയാണ്; "ബോൾഷേവിക്-ലെനിനിസ്റ്റ്" പാർട്ടിക്കാരുടെ സ്ഥിതിസമത്വവാദവും, കേരളത്തിലെ ചില കാൺഗ്രസ്സുകാരുടെ 'ഹരിജനോദ്ധാരണ'വും എട്ടുംപൊട്ടും തിരിയാത്ത ഗ്രാമീണരായ തോട്ടക്കാട്ടു് തമിഴരുടെ ഇടയിൽ സന്താനോല്പാദനം വർദ്ധിപ്പിക്കുന്ന 'ഗ്രാമീണോദ്ധാരണസംഘ'ക്കാരുടെ പ്രവൃത്തികളും വലിയ വിചിത്രം തന്നെ!" അതേ ചിലരൊക്കെ ചിലപ്പോൾ എഴുതിവിടുന്ന കഥകളെപ്പോലെ!

ശ്രീ. കഴിമ്പ്രത്തിന്റെ രചനാരീതി കലാസൌഭാഗ്യം നിറഞ്ഞതല്ലെങ്കിലും, ലളിതവും ഉശിരുള്ളതുമാണ്. അദ്ദേഹത്തിന് ധാരമുറിയാതെ ധാരാളം എഴുതുവാൻ കഴിവുണ്ടെന്ന് അവതാരികാകാരൻ (ശ്രീ. എ. ശിവറാം—'കേരളബന്ധു' പത്രാധിപർ, സിങ്കപ്പൂർ) പറയുന്നു. ഞാൻ പറയുന്നതു്, ധാരഅല്പം ഒന്നു് മുറിഞ്ഞുപോയാലും, എഴുതുന്നതിൽ കുറേക്കൂടി ശ്രദ്ധചെലുത്തിയാൽ വേണ്ടില്ല, എന്നാണ്. ശ്രീ. കഴിമ്പ്രത്തിന് എന്റെ വിജയാശംസകൾ!

---

1. ഗ്രന്ഥകർത്താവ്—കിളിമാനൂർ കൊട്ടാരത്തിൽ സി. കേരളവർമ്മ മൂത്ത കോയിത്തമ്പുരാൻ വില 1-8-0
2. വി. നീലകണ്ഠപ്പിള്ള
3. ടാഗോർ പരിഭാഷകൻ പി. കെ. ദാമോദരൻനമ്പ്യാർ

അപകടത്തിലാകുന്നു. അതിൽനിന്നു ഒരു വിധം രക്ഷപ്പെട്ടപ്പോൾ ഗുരുപ്രോക്തങ്ങൾ വിട്ടു് എള്ളിട മാറുകയില്ലെന്നു് ഉഗ്രശപഥം ചെയ്തിട്ടുള്ള ഒരു കാളവൈദ്യൻ അയാളെ കഴുത്തിനു കയറിട്ടു്, മോര കെട്ടി, മുളങ്കുഴലിൽ നിറച്ച ഏതോ ഒരു ദിവ്യൗഷധം സേവിപ്പിച്ചും വിശാലമായ ഉദരപീഠത്തിൽ പലേടത്തും കാച്ചിയുംനരകത്തിൽതള്ളുന്നു. അവസാനമായി,വൈദ്യശാലയുടെ പേരുപറഞ്ഞു ഗ്രാൻറുവാങ്ങുകയല്ലാതെ ഒരു മനുഷ്യനേയും ചികിത്സിച്ചുപോകരുതെന്നു് ഗുരു ആജ്ഞാപിച്ചിട്ടുള്ള ഒരു ഗ്രാൻറുവൈദ്യൻെറ മാരകഹസ്തങ്ങളിൽ ചീനു അയ്യൻ വീഴുന്നു. ഫലം, വയറിനുപുറത്തു വാർണീഷും, അകത്തു് കുറെ ടാർമഷിയും, കഷണ്ടിത്തലയിൽ കട്ടമാങ്ങാത്തളവുമായി മരണത്തിൻെറ വാതില്ക്കലേയ്ക്കുള്ള ഒരു ഘോഷയാത്രയാണു്. പക്ഷേ ആയുർബലംകൊണ്ടു് ചീനുഅയ്യൻ ജീവിതത്തിലേയ്ക്കു മടങ്ങുന്നു. ഇതാണു് കഥയുടെ നട്ടെല്ലു്.

ചീനുഅയ്യൻെറ ബുദ്ധിശൂന്യതയുടെ അവിശ്വസനീയത ഇതിൽനിന്നുതന്നെ വ്യക്തമായിരിക്കുമല്ലോ. ഹാസ്യസാഹിത്യത്തിൽ വിധിച്ചിട്ടുള്ളതാണു് അതിശയോക്തി. അസംഗതത്വം അതിൻെറ ജീവനുമാണു്. ശരിതന്നെ, എങ്കിലും രണ്ടിനുമുണ്ടു് ഒരതിരു്. ആ അതിരു തകർത്താൽ ഹാസ്യത്തിൻെറ ജീവൻതന്നെ തകരും.

ഈ കഥ 341 വശങ്ങളിലേക്കു നീളുന്നു എന്നു ധരിച്ചാൽ അതിൻെറ മറെറാരു ബലഹീനതയും സ്പഷ്ടമാകും. ഹാസ്യത്തിനു രുചികൂട്ടുന്നതു് അതു കുറുകുമ്പോഴാണു്? നീളുകയും പരക്കുകയും ചെയ്യുന്നതിനനുസരിച്ചു് രുചി കുറയും.

ഇതു കുട്ടികളെ രസിപ്പിക്കാൻ കെട്ടിച്ചമച്ച കഥയാണെന്നും, പറഞ്ഞപ്പോഴുണ്ടായിരുന്ന രസം എഴുത്തിൽ അല്പം നഷ്ടപ്പെട്ടതായി അനുഭവപ്പെട്ടു എന്നും, അതിൻെറ ഒരു കാരണം ഇതിൽ പല ഭാഗങ്ങളും പ്രായമായവരുടെ രസംകൂടി നോക്കി എഴുതിയതു് ആയിരിക്കാമെന്നും, അങ്ങനെ ആകെക്കൂടി ഈ പുസ്തകം ഇല്ലത്തുനിന്നു പുറപ്പെടുകയും ചെയ്തു, അമ്മാത്തു് ചെന്നെത്തിയതുമില്ല എന്ന മട്ടിലായോ എന്നു സംശയിക്കുന്നു എന്നും ഗ്രന്ഥകർത്താവുതന്നെ പറയുന്നുണ്ടു്. ഇതു് ശരിയായ ഒരു ആത്മവിമർശമാണു്.

ഈ കഥയിലെ പല ഭാഗങ്ങളും നമ്മെ ചിരിപ്പിക്കാൻ അപര്യാപ്തമാണെങ്കിലും, കൊച്ചുകുട്ടികളെ കണക്കറ്റുവിനോദിപ്പിക്കും. എനിക്കു തോന്നുന്നു ഈ കഥ അവക്കുമാത്രം ഉള്ളതാണെന്നു്, അവക്കുമാത്രമായിട്ടെഴുതേണ്ടിയിരുന്നു എന്നു്. പ്രായത്തിൻെറയും സംസ്കാരത്തിൻെറയും അകന്ന പടികളിൽ സ്ഥിതിചെയ്യുന്ന ഭിന്നപ്രകൃതങ്ങളായ രണ്ടു് അഭിരുചികളെ ഒരേഗ്രന്ഥത്തിൽതന്നെ മാറിമാറി തൃപ്തിപ്പെടുത്താൻ യത്നിക്കുന്നതു് അല്പം സാഹസമാണു്.

ഹാസ്യവാഹിനിയുടെ മുകൾപ്പരപ്പിലെ നുരയും പതയുമാണു് കഴമ്പില്ലാത്ത ആ ബാലിശമായ, പൊട്ടിച്ചിരി. അതിൻെറ അടിയൊഴുക്കു് കരുണത്തിൻെറ നിശബ്ദമായ കണ്ണുനീരാണു്. രണ്ടിനും ഇടയ്ക്കാണു പല വിധത്തിലും പല സ്വരത്തിലും പായുന്ന പരിഹാസം. ചീനു അയ്യൻ പ്രായേണ ഹാസ്യത്തിൻെറ ഉപരിതലത്തിൽ മാത്രം കിടന്നുമറിയുന്ന ഒരുവലിയ പിണ്ടിച്ചങ്ങാടമാണു്. ചിലപ്പോൾ ചാഞ്ചാട്ടത്തിൻെറ ശക്തികൊണ്ടു് അതു് പരിഹാസത്തിൻെറ ഒഴുക്കിലേക്കു താഴുന്നുണ്ടു്. എന്നാൽ മനുഷ്യ

ദൌർബല്യത്തെ അനുകമ്പകൊണ്ടു് തഴുകുന്ന കരുണമധുരമായ അടിയൊഴുക്കിലേക്കു താഴാനുള്ളഘനം അതിനില്ല. തീരെയില്ല ഉണ്ടാവണമെന്നു് അതിന്റെ നിർമ്മാതാവിനു് ഉദ്ദേശ്യവുമില്ലായിരുന്നു.

ഗ്രാമീണ ജീവിതത്തിന്റെ പല വശങ്ങളും ഈ ഗ്രന്ഥത്തിൽ ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ടു്. അതിലെ കുററങ്ങളും കുറവുകളും നിപുണമായി ഉപഹസിച്ചിട്ടുണ്ടു്. മനുഷ്യനേയും പ്രകൃതിയേയും സൂക്ഷ്മമായി നിരീക്ഷണം ചെയ്തിട്ടുള്ള ഒരാളാണു് തമ്പുരാനെന്നു് ഇതിലെ പലഭാഗങ്ങളും തെളിയിക്കുന്നു. ഒന്നു രണ്ടു സന്ദർഭങ്ങളിലെ പ്രകൃതി വർണ്ണനകൾ കഥാശില്പത്തെ സംബന്ധിച്ചിടത്തോളം അനപേക്ഷിതങ്ങളും അനുചിതമാം വണ്ണം ദീർഘങ്ങളുമാണെങ്കിലും ചാതുര്യവും സ്വാരസ്യവും നിറഞ്ഞവയാണു്.

വാക്യങ്ങൾ ചിലപ്പോൾ നീണ്ടു നീണ്ടു പോകുമെങ്കിലും ഭാഷ ലളിതവും പ്രസന്നവുമാണു്. രസികത്വം സ്ഫുരിക്കുന്ന പ്രയോഗങ്ങളും ദുർല്ലഭമല്ല.

തമ്പുരാനു് ജന്മസിദ്ധമായ ഹാസ്യബോധം വേണ്ടുവോളമുണ്ടു്. ഗ്രന്ഥപരിചയം അതിനെ വികസിപ്പിച്ചിട്ടുമുണ്ടു്. ഹാസ്യാവിഷ്കരണം ഒരു കലയാണു്. അതിൽ പൂർണ്ണമായ് വിജയം നേടാൻ ദീർഘകാലത്തെ ശിക്ഷണവും പരിശീലനവും ആവശ്യമാണു്. തമ്പുരാന്റെ ആദ്യത്തെ പ്രകടമായ സാഹിത്യ പരിശ്രമമാണിതെന്നു തോന്നുന്നു. വാദ്ധക്യത്തിലും ചൈതന്യത്തിലും തെല്ലും കൈവെടിഞ്ഞിട്ടില്ലാത്ത സ്ഥിതിക്കു് അദ്ദേഹം ദീർഘകാലം ഇനിയും ചിരിക്കുകയും ചിരിപ്പിക്കുകയും ചെയ്യുമെന്നും, ചിരിക്കുന്തോറും അദ്ദേഹത്തിന്റെ ആയുസ്സു വർദ്ധിക്കുമെന്നും നമുക്കു് ആശിക്കാം.

## 2. ലുബ്ധൻ

'വേലുത്തമ്പിദളവാ', 'ഇരവിക്കുട്ടിപ്പിള്ള' മുതലായ ഗദ്യനാടകങ്ങളുടെ കർത്താവു് എന്ന നിലയിൽ കേരളീയർക്കു പരിചിതനായ ശ്രീ. വി. നീലകണ്ഠപ്പിള്ളയുടെ ഒരു സാമുദായിക നാടകമാണു് 'ലുബ്ധൻ'.

'കമുകറ', 'മാവറത്തല' എന്നു് രണ്ടു നായർ കുടുംബങ്ങൾ—രണ്ടിലും പഴക്കവും പെരുമയും വേണ്ട പൊരുളുമുണ്ടു്. ലക്ഷപ്രഭുവായ കമുകറ കിട്ടുപിള്ള പരമലുബ്ധൻ. മാവറത്തല ഗോവിന്ദക്കുറുപ്പു് ഉദാരനും സംസ്കൃതചിത്തനുമെങ്കിലും അല്പം യാഥാസ്ഥിതികൻ. ഇവർ പരസ്പരം ബദ്ധശത്രുക്കൾ. ഈ ശത്രുത്വത്തെ വീശിജ്വലിപ്പിച്ചുകൊണ്ടു് രണ്ടു പേരുടേയും മദ്ധ്യേ വ്യാപരിച്ചു് രണ്ടു പേരിൽനിന്നും പണം തട്ടുന്ന ഒരു കാർക്കോടകൻ പപ്പുക്കുറുപ്പാശാൻ. കിട്ടുപിള്ളയുടെ ആൺമക്കൾ സകല ദുർഗ്ഗുണങ്ങളും ശീലിക്കുന്നു. ഉന്നത വിദ്യാഭ്യാസത്തിനു കൊതിച്ചിരുന്ന മകൾ പത്താം പഠിത്തം നിറുത്തി വീട്ടിലിരുന്നു നരകിക്കുന്നു.

മാവറത്തല ഗോവിന്ദക്കുറുപ്പിന്റെ മകൻ ഭാസ്കരൻനായർ, ബി. എ. യും ബി. എല്ലും ജയിച്ചിട്ടും പിതൃഹിതം അനുസരിച്ചു് ഉദ്യോഗത്തിൽ പ്രവേശിക്കാതെ കാൺഗ്രസ് പ്രചരണവും പൊതുക്കാര്യവുമായി കഴിയുന്നു. ഇതുകാരണം അച്ഛനും മകനും തമ്മിൽ പിണങ്ങി മകൻ വീടുവിടുന്നു.

കല്യാണിഅമ്മ എന്ന മാന്യയായ ഒരു വിധവ ദാരിദ്ര്യംകൊണ്ടു് മകൻ ഗോപിയുമായി കമുകറ വീട്ടിൽ ദാസ്യവൃത്തി അ

വലംബിക്കുന്നു. ഗോപി കിട്ടുപിള്ളയുടെ മക്കളോടൊത്തു പഠിക്കുന്നു. അവർ തോററപ്പോൾ അവൻ ഒന്നാമതായി ജയിച്ചതുകൊണ്ടു കിട്ടുപിള്ള ക്രുദ്ധനായി കല്യാണി അമ്മയേയും ഗോപിയേയും അടിച്ചു പുറത്താക്കുന്നു. ഭാഗ്യംകൊണ്ടു അവൎക്കു ഭാസ്കരൻനായരുടെ അവലംബം കിട്ടുന്നു. ഗോപി മുറക്കു പഠിച്ചു് ഉന്നത പരീക്ഷകൾ ജയിച്ചു് ഉൽക്കർഷം നേടുന്നു.

കിട്ടുപിള്ളയുടെ ഭാര്യ പരമസാധ്വിയായ പാറുഅമ്മ ദുരിതം സഹിച്ചു് രോഗത്തിൽ പെട്ടു് മരിക്കുന്നു. ആൺമക്കളും ആശാനുംകൂടി അനേകലക്ഷം രൂപായുള്ള പണവും ആഭരണങ്ങളും കമുകറനിന്നു മോഷ്ടിക്കുന്നു. ചൂതുകളിസ്ഥലത്തുവച്ചു ഒരു കൊലപാതകം നടത്തുന്നു. മക്കളുടെ തോന്ന്യാസവും കടങ്ങളുംകൊണ്ടു കിട്ടുപിള്ളയുടെ വീടും പുരയിടങ്ങളും അന്യാധീനമായി അയാൾ ദാരിദ്ര്യത്തിൽ പതിക്കുന്നു.

നിസ്വാർത്ഥമായ രാജ്യസേവനംകൊണ്ടു ലോകാരാദ്ധ്യനായിത്തീൎന്ന ഭാസ്കരൻനായരും അച്ഛനും തമ്മിൽ അവസാനം അനുരഞ്ജിക്കുന്നു. അവർ കുടുംബശത്രുവായ കിട്ടുപിള്ളയെ സഹായിക്കുന്നു. അയാളുടെ മക്കളെ രക്ഷിക്കുന്നു. മോഷ്ടിക്കപ്പെട്ട പണം അയാൾക്കു തിരിച്ചു കിട്ടുന്നു. ആശാൻ സെൻററൽ ജയിലിൽ മണ്ണു ചുമക്കുന്നു.

കമുകറവീടും പുരയിടങ്ങളും ലേലത്തിൽ പിടിച്ച ഗോപി—ഇപ്പോൾ ഹൈക്കോർട്ടു ജഡ്ജിയാണയാൾ—അതെല്ലാം കിട്ടുപിള്ളയ്ക്കു ഇഷ്ടദാനം കൊടുക്കുന്നു. കിട്ടുപിള്ള തിരിച്ചു കിട്ടിയ പണത്തിൽ പകുതി പൊതുകാൎയ്യങ്ങൾക്കായി ഭാസ്കരൻനായരെ ഏല്പിക്കുന്നു. പണ്ടേ അന്യോന്യം അനുരക്തരായിരുന്ന പത്മത്തിന്റെയും ഭാസ്കരൻനായരുടെയും വിവാഹവും തീർച്ചപ്പെടുന്നു.

ഇതാണു് കഥ. കഥയില്ലാത്ത കഥയല്ല ഇതു്. ഇതിൽ ജീവനുള്ള കുറേ പാത്രങ്ങളും ജീവനുള്ള കുറെ ഘട്ടങ്ങളുമുണ്ടു്. ഇതിലെ പല ഭാഗങ്ങളും രംഗത്തിൽ വിജയിക്കുമെന്നുള്ളതിൽ സംശയമില്ല. കിട്ടുപിള്ള, പാറുഅമ്മ, അവരുടെഭൃത്യൻ കൊച്ചുവേലു, ആശാൻ, പോലീസ് ഇൻസ്പെക്ടറും അയാളുടെ സിൽബന്ധികളും,—ഇവരെ വായനക്കാരും പ്രേക്ഷകന്മാരും വളരെ വേഗം മറക്കുകയില്ല. തെക്കൻതിരുവിതാംകൂറിലെ ഗ്രാമ്യഭാഷ കൈകാൎയ്യംചെയ്യുന്നതിൽ നാടകകൎത്താവിനുള്ള നൈപുണ്യം പ്രശംസാർഹമാണു്. ഏതൊരാശയവും ഏതൊരു വികാരവും ആ ഭാഷയിൽ ഭംഗിയായി ആവിഷ്കരിക്കാൻ അദ്ദേഹത്തിനു കഴിയും.

നായന്മാരുടെ ഇടയിലെ സാമൂഹ്യജീവിതത്തിന്റെയും ഗാർഹിക ജീവിതത്തിന്റെയും യഥാതഥങ്ങളായ കുറെ തെളിഞ്ഞ ചിത്രങ്ങളും ഇതിലുണ്ടു്.

പക്ഷെ, ഒരു നാടകം എന്ന നിലയിൽ ഇതിൽ പല കുറവുകളും കടന്നുകൂടിയിട്ടുണ്ടു്. ഒരു കൂട്ടരുടെ ഭാഷണം അത്യന്തം സ്വാഭാവികമാണെങ്കിൽ, വേറൊരുകൂട്ടരുടേതു് പ്രായേണ അസ്വാഭാവികമാണു്. ഇതിലെ വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള പാത്രങ്ങളെല്ലാം പാമരന്മാരോടു സംസാരിക്കുമ്പോഴും ഒരു പണ്ഡിതന്റെ പ്രസംഗഭാഷയാണു് ഉപയോഗിക്കുന്നതു്.

ഇതിലെ കഥ ഒരു നോവലിനല്ലാതെ നാടകത്തിനു പററിയതല്ല. അത്രയ്ക്കു ദീർഘമാണതു്. ഒരു കഥ സംഭാഷണരൂപത്തിലാക്കിയതുകൊണ്ടു മാത്രം അതു നാടകമാകയില്ല.

ഈ കഥയ്ക്കു പതിനഞ്ചുകൊല്ലത്തെ ദൈർഘ്യമാണു് നാടകകർത്താവു കല്പിച്ചിട്ടുള്ളതു്. പക്ഷേ, യഥാർത്ഥത്തിൽ അത്രയും കൊണ്ടു് ഈ കഥ നടക്കുകയില്ലെന്നു സ്പഷ്ടമാണു്. ഈ വൈഷമ്യം നാടകപരിണാമത്തെ അത്യന്തം അവിശ്വസനീയമാക്കുന്നു. അവസാനഘട്ടം അസംഭാവ്യതകളിൽ ഒരു യക്ഷി കഥയെപ്പോലും അധഃകരിക്കുന്നു. പത്തുവയസ്സിൽ അഞ്ചാംക്ലാസ് ജയിക്കുന്ന ഗോപിക്കു് മുറയ്ക്കു് പഠിച്ചു് എം. എ-യും, എം. എൽ-ഉം ജയിക്കുന്നതിനുതന്നെ കുറഞ്ഞ പക്ഷം പതിനഞ്ചുകൊല്ലം ആവശ്യമാണു്. എം. എൽ. ജയിച്ച നിമിഷത്തിൽ അയാളെ ഹൈക്കോർട്ടു ജഡ്ജിയാക്കാനും, ആ സുമുഹൂർത്തത്തിൽതന്നെ ആ ദരിദ്ര യുവാവിനെ കമുകറവീട്ടും പുരയിടങ്ങളും ലേലത്തിൽ പിടിക്കത്തക്ക ഒരു മഹാ കുബേരനാക്കാനും, നാടകകർത്താവിന്റെ അന്ധമായ ഔദാര്യത്തിനല്ലാതെ ഇഹത്തിലോ പരത്തിലോ ഉള്ള മറെറാരു ശക്തിക്കും സാദ്ധ്യമല്ല.

കഥയുടെ സൂക്ഷ്മാംശങ്ങളിലേക്കു കടക്കുമ്പോൾ ഇങ്ങനെയുള്ള അസാംഗത്യങ്ങളും അസംഭാവ്യതകളും പ്രതിപദം നമ്മുടെ ബുദ്ധിയേയും യുക്തിയേയും അമ്പരപ്പിച്ചുകൊണ്ടു തിങ്ങിക്കൂടുന്നു. നാടകത്തിനുള്ള അനിഷേധ്യമായ അനേകം ഗുണങ്ങൾ ഈ തിരക്കിൽ പലപ്പോഴും മറഞ്ഞുപോകുന്നു.

കൂടുതൽ യാഥാർത്ഥ്യബോധത്തോടും, നാടകത്തിന്റെ കലാപരമായ നിബന്ധത്തിലും ഉൽക്കർഷത്തിലും കൂടുതൽ നിഷ്ഠയോടും സൂക്ഷ്മാംശങ്ങളുടെ പ്രസക്തിയിലും പരസ്പരബന്ധത്തിലും കൂടുതൽ ശ്രദ്ധയോടുകൂടി ഈ നാടകം രചിച്ചിരുന്നുവെങ്കിൽ ഇതു് ഒരു നല്ല സമുദായിക നാടകം ആകുമായിരുന്നു. സഹൃദയനും പക്വമതിയും ബഹുധാ നാടക പ്രേമിയും ആയ ശ്രീ നീലകണ്ഠപ്പിള്ളയിൽ നിന്നു് ഉത്തമങ്ങളായ സാമുദായിക നാടകങ്ങൾവിശ്വാസപൂർവം പ്രതീക്ഷിക്കാമെന്നു് 'ലുബ്ധൻ' ഏതായാലും നമുക്കു് ഉറപ്പുനൽകുന്നുണ്ടു്.

### 3. പ്രാചീനസാഹിത്യം

"യഥാർത്ഥമായ കവിഹൃദയം ഒരു കവിയോളം മററാക്കും അറിയാവുന്നതല്ല" മഹാകവി ടാഗൂറിന്റെ അഭിപ്രായമാണിതു്. പ്രാചീന സാഹിത്യം എന്ന ഈ ഗ്രന്ഥത്തെ ഈ അഭിപ്രായത്തിനു് ഏതാനും ഉത്തമങ്ങളായ ഉദാഹരണം നൽകിയിരിക്കുന്നു.

രാമായണം, ശാകുന്തളം-ഷേക്സ്പീയറുടെ Temqest-നോടു് ശാകുന്തളത്തെ താരതമ്യപ്പെടുത്തിക്കൊണ്ടുള്ള ഒരു പ്രബന്ധം—കുമാരസംഭവവും ശാകുന്തളവും, മേഘസന്ദേശം, കാദംബരി, കവികളുടെ ഉപേക്ഷ ഇങ്ങനെ ആറു് ഉപന്യാസങ്ങളാണു് ഇതിലുള്ളതു്.

നിരൂപണം എന്നു കേൾക്കുമ്പോൾ നമ്മുടെ മനസ്സിൽ ഉദിക്കുന്ന പ്രായേണ ഉപരിതല സ്പർശിയും കേവലം നിർവർണ്ണവും നിർവികാരവുമായ ഗുണദോഷ വിചിന്തനത്തിൽ നിന്നു് എത്രയോ ഭിന്നമാണു് ടാഗൂറിന്റെ നിരൂപണങ്ങൾ. ഓരോന്നും മനോഹരമായ ഓരോ കാവ്യമാണു്. നിരൂപണ വിഷയമായ കാവ്യത്തിൽ നിന്നു് അതിന്റെ വിവിധങ്ങളായ സൌന്ദര്യങ്ങളെ ഉയർത്തിക്കാണിക്കുന്നതിനോടൊപ്പം അവയോടു് അനുരഞ്ജിച്ചും അവയുടെ ഭാവിവശേഷങ്ങളെ സുതരാം സ്വീകരിച്ചും പൂരീകരിച്ചുംകൊണ്ടുള്ള ഒരു കാവ്യവ്യവ

സായം അദ്ദേഹത്തിന്റെ ഹൃദയവും നിർവ്വഹിക്കുന്നുണ്ടു്. അങ്ങനെ ഓരോ പ്രബന്ധത്തിലും അത്യന്തം ചേർച്ചയുള്ള ഒന്നിലധികം കാവ്യസൌന്ദര്യങ്ങൾ പരസ്പരം കൈകോർത്തു നൃത്തം ചെയ്യുന്നതായിട്ടാണു നമുക്കു് അനുഭവപ്പെടുക.

രാമായണ നിരൂപണത്തിൽ പ്രകടമാകുന്ന പ്രതിഭാശക്തി മററു നിരൂപണങ്ങളിൽ തെളിഞ്ഞു കാണുന്നതുപോലെ പരിണതപ്രഗത്ഭവും സവ്വാതിശായിയും ആയി തോന്നുന്നില്ല. കാളിദാസനേയും കാളിദാസകൃതികളേയും കൈകാര്യം ചെയ്യുമ്പോഴാണു് മഹാകവിയുടെ ഭാവനാവൈഭവവും നിരൂപണ നൈപുണ്യവും ഉച്ചകോടിയിൽ എത്തുന്നതു്. അതിൽ അത്ഭുതത്തിനവകാശമില്ല. കവി പരമ്പരയിൽ ഏതെങ്കിലും രണ്ടു കവികൾ ഒരേ ഗോത്രത്തിൽ ജനിച്ചിട്ടുണ്ടെങ്കിൽ അതു കാളിദാസനും ടാഗൂറുമാണു്.

അപ്രതിമമായ സൗന്ദര്യബോധം, പ്രകൃതിയുടെ പ്രതി നിമിഷം മാറുന്ന ആയിരമായിരം അഴകുകളിലും ഒരിക്കലും മാറാത്ത നിത്യ സൗന്ദര്യത്തിലും ഒരേസമയത്തു പെരുമാറുന്ന കണ്ണും കരളും സമുജ്ജ്വലവും അതേസമയംതന്നെ സുസംയമിതവുമായ പ്രതിഭാവിലാസം, വികാരങ്ങളുടെ കൊടുംകാററിലും കോളിളക്കത്തിലും അശേഷം വാട്ടം തെററാതെ കലാനൗകയെ സഞ്ചരിപ്പിക്കുന്ന അക്ഷോഭ്യമായ സമചിത്തത, ഉള്ളിൽ തട്ടുന്ന ഓരോ വിചാരത്തിലും ഉച്ചരിക്കുന്ന ഓരോ വാക്കിലും നിറഞ്ഞുനില്ക്കുന്ന ആദ്ധ്യാത്മിക പ്രകാശം—കാളിദാസന്റെയും ടാഗൂറിന്റെയും പ്രത്യേക സിദ്ധികളാണിവ.

ശാകുന്തളം, കുമാരസംഭവം, ഈ കാവ്യപ്രപഞ്ചങ്ങളിൽ പ്രവേശിക്കുമ്പോൾ ടാഗൂർ സ്വന്തം ഭാവനാമണ്ഡലത്തിൽ വിഹരിക്കുന്നതുപോലെയാണു് നമുക്കു തോന്നുക. അവിടെ ഒന്നുംതന്നെ അദ്ദേഹത്തിനു് അപരിചിതമല്ല, ഒന്നിനുവേണ്ടിയും അദ്ദേഹം തിരിഞ്ഞുനടക്കുന്നില്ല. നാം കണ്ടിട്ടില്ലാതിരുന്ന എത്രയെത്ര സുന്ദരവസ്തുക്കളാണു് അദ്ദേഹം അനായാസം കൈയിലെടുത്തു താലോലിക്കുന്നതു്! ഇതാ ഒന്നു്—"ശകുന്തളാദുഷ്യന്തന്മാരുടെ പ്രണയം അവഗാഢമായപ്പോൾ ഒരാർത്തസ്വരം കേട്ടു. 'തപസ്വികളെ! തപസ്വികളെ! ആശ്രമ മൃഗങ്ങളെ രക്ഷിച്ചുകൊൾവിൻ! മൃഗയാവിഹാരി ദുഷ്യന്തരാജൻ തപോവനത്തിലെത്തി!' ഈ ആർത്തനാദം കവിയുടെ കലാനിപുണമായ വാക്യത്തിൽ തപോവനത്തിന്റെ കരച്ചിലല്ലേ? ആരറിഞ്ഞു! ആ തപോവന ജീവികളിൽ ശകുന്തളയും ഉൾപ്പെടുന്നു. പക്ഷേ അവളെ ആക്കും രക്ഷിക്കാൻ കഴിഞ്ഞില്ല."

കുമാരസംഭവശാകുന്തളങ്ങളെ അധികരിച്ചുള്ള ഉപന്യാസത്തിൽ കാളിദാസന്റെ കാവ്യദർശനത്തിന്റെ അകക്കാമ്പു് എടുത്തുകാണിക്കയാണു് ടാഗൂർ ചെയ്യുന്നതു്. അദ്ദേഹം പറയുന്നു, "മഹാകവി കാളിദാസന്റെ ഏതു വർണ്ണനമെടുത്താലും....ചഞ്ചലസൌന്ദര്യത്തിന്റെ നടുവിൽ വൈരാഗ്യത്തിന്റെ ശക്തിമത്തായ ഒരു നിഴൽപ്പാടു കാണാം. മഹാഭാരതം കമ്മത്തിന്റെയും വൈരാഗ്യത്തിന്റെയും വിള നിലമാണെങ്കിൽ കാളിദാസകാവ്യം സൗന്ദര്യോപാസനയിൽകൂടി വൈരാഗ്യത്തിലെത്തിക്കുന്ന ഒരു സുന്ദരസോപാനമാണു്." "സ്ത്രീപുരുഷന്മാരുടെ നിമ്മലപ്രേമബന്ധത്തെ മദനന്റെ മദിപ്പിക്കുന്ന ബലവത്തായ ഗവ്വത്തിൽനി

ന്ന വേർപെട്ടത്തു് തപോവഹ്നിയിൽ ഒര ഗ്നിപരീക്ഷ കഴിച്ചു് ഒരു സ്ഥിരമായ യോഗാസനത്തിൽ പ്രതിഷ്ഠിക്കുകയാണു്തൻെറ കാവ്യങ്ങളിൽ കാളിദാസൻ നിർവ്വഹിച്ചിട്ടുള്ളതെന്നു് അദ്ദേഹം സമർത്ഥിച്ചിരിക്കുന്നു.

'മേഘസന്ദേശം' എന്ന ഉപന്യാസം ഒരു നിരൂപണമല്ല. ഭാവനയുടെ ഗംഭീരമായ ഒരു വിഹാരമാണു്. അതു് എവിടംവരെ ചെല്ലുന്നു എന്നുനോക്കുക. "ഏകാന്തഗിരിശിഖരങ്ങളിൽ അതിരില്ലാത്ത വിരഹത്താൽ സന്തപിക്കുന്ന ജീവാത്മാവേ! നീ സ്വപ്നത്തിൽ ആലിംഗനം ചെയ്യുന്ന— മേഘസന്ദേശമയക്കുന്ന—ആ ദിവ്യമൂർത്തി ഇനിമേൽ കാണാമെന്നു് നിന്നെ ആരാണു ധരിപ്പിച്ചതു്? നിനക്കു ജഡചേതനങ്ങളായ വസ്തുക്കൾ തിരിച്ചറിവാനുള്ള ശക്തി കേവലം നഷ്ടപ്പെട്ടുപോയോ?

അതെങ്ങനെയറിയാം.? നീ സത്യവും കല്പനാശക്തിയും തിരിച്ചറിയാത്തവനാണല്ലൊ."

'കവികളുടെ ഉപേക്ഷ' എന്ന അവസാനത്തെ ഉപന്യാസം ടാഗ്ഗൂറിൻെറ ഭാവനാമണ്ഡിതമായ നിരൂപണകലയുടെ ചേതസ്സമാകർഷകമായ ഒരു ലാസ്യലീലതന്നെയാണു്. "കാവ്യലോകത്തിൽ കവികളാൽ നിർലജ്ജം ഉപേക്ഷിക്കപ്പെട്ട രണ്ടു നാലു തപസ്വിനികൾ'—'സംസ്കൃതസാഹിത്യമാകുന്ന യാഗശാലയുടെ വാതില്ക്കൽ അനാദരിക്കപ്പെട്ട സുചരിത്രകൾ'—സഹൃദയസഹാനുഭൂതിയിൽ മുഴകി നിലകൊള്ളുന്നതിൻെറ ചിന്താബന്ധുരമായ ഒരു ഭാവനാചിത്രമാണതു്.

അവരിൽ പ്രഥമസ്ഥാനീയയായ ഊർമ്മിളയെ അദ്ദേഹം അവതരിപ്പിക്കുന്നതിങ്ങനെയാണു്. വാത്മീകി തൻെറ കല്പനാശക്തിയുടെ ഗംഗയിലുള്ള കരുണാർദ്രമായ പുണ്യതീർത്ഥം മുഴവൻ ജാനകിയുടെ ദിവ്യാഭിഷേകത്തിൽ ചെലവഴിച്ചു. പ്രാപഞ്ചികസുഖങ്ങളിൽനിന്നു വേർപെട്ടു് മ്ലാനവദനത്തോടേ മൗനവശത്തു് ഒഴിഞ്ഞു നില്ക്കുന്ന ഊർമ്മിളയുടെ ചുട്ടുപുകയുന്ന നെററിയിൽ കവിയുടെ അഭിഷേകതീർത്ഥത്തിൽ ഒററത്തുള്ളിപോലും എന്തുകൊണ്ടു തളിക്കപ്പെട്ടില്ല? നിഗൂഢഹൃദവേദനയോടൊത്തു്, പ്രഭാതനക്ഷത്രംപോലെ മഹാകാവ്യമാകുന്ന മഹാമേരുവിൻെറ കൊടുമുടിക്കു മീതേ ഊർമ്മിള നമ്മുടെ മുൻപിൽ എത്തുന്നു. അവൾ ഉദിച്ചുയന്നാ ദിക്കുപോലും എല്ലാവരും വിസ്മരിച്ചുപോയി."

ആദ്യന്തം ആലോചനാമൃതങ്ങളായ ഈ പ്രബന്ധങ്ങൾ വായിച്ചു് ആസ്വദിക്കുകതന്നെ വേണം. കാവ്യമർമ്മജ്ഞനായ ഒരു നിരൂപകനു് കാവ്യപ്രപഞ്ചത്തിൻെറ ഉള്ളിലേക്കു് എത്രകണ്ടു കടക്കുവാൻ കഴിയുമെന്നുള്ളതിനു് ഓരോന്നും തികഞ്ഞ ദൃഷ്ടാന്തമാണു്.

ഇനി വിവർത്തനത്തെപ്പററി ഒരുവാക്കു്. ഒരു വിവർത്തനത്തെ നിരൂപണം ചെയ്യുമ്പോൾ മൂലകൃതിയുമായി അതിനെ തട്ടിച്ചുനോക്കുകയാണു് അവശ്യം കാരണീയമായിട്ടുള്ളതു്. അതിനു് മൂലകൃതിയുടെ അഭാവത്തിൽ എനിക്കു സൌകര്യമുണ്ടായിട്ടില്ല. ഇതു് ഒരു സ്വതന്ത്ര വിവർത്തനമാണെന്നു് മി. നമ്പ്യാർതന്നെ പറയുന്നു. സ്വതന്ത്ര വിവർത്തനത്തെ സംശയദൃഷ്ട്യാ വീക്ഷിക്കുന്നവനാണു് ഞാൻ: ഏതായാലും അദ്ദേഹം കാട്ടിയിട്ടുള്ള സ്വാതന്ത്ര്യത്തിൻെറ ആവശ്യം, അളവു്, ഔചിത്യം ഇവയെപ്പററി മൂലകൃതി കാണാതെ യാതൊന്നും പറയാൻ നിർവാഹമില്ല.

# * ശിശു—ടാഗൂർ

(എം. കൃഷ്ണൻ നായർ)

ടാഗൂറിന്റെ വിശ്വവിഖ്യാതമായ 'ചന്ദ്രക്കല' (Crescent Moon) എന്ന കൃതിയുടെ പരിഭാഷയാണ് 'ശിശു' തന്റെ നേട്ടം വിജയശ്രീലാളിതമാണെന്ന് പരിഭാഷകൻ അഭിമാനിക്കുന്നില്ല. അതിന്റെ കുറ്റങ്ങളേയും കുറവുകളേയും പററി അദ്ദേഹത്തിന് പരിപൂർണ്ണ ബോധവുമുണ്ട്. എങ്കിലും ആ ചന്ദ്രക്കലയുടെ ഒരു നേരിയ രശ്മിയുടെ പ്രകാശം കേരളഭാഷാഗാനങ്ങളിൽ പകരുവാൻ സാധിച്ചിട്ടുണ്ടെങ്കിൽ അദ്ദേഹം കൃതാർത്ഥനായിക്കൊള്ളും.

ടാഗൂറിന്റെ 'ചന്ദ്രലേ'ഖക്ക് അദ്ദേഹത്തിന്റെ മററു കൃതികളെ അപേക്ഷിച്ച് ഒരു പ്രത്യേകതയുണ്ട്. മഹാകവിയുടെ ശിശുസഹജമായ പരിശുദ്ധിയും ലാളിത്യവും ഇതിൽക്കൂടുതൽ പ്രതിഫലിച്ചിരുന്നു വിഭിന്നങ്ങളായ വീക്ഷണ കോണങ്ങളിൽ കൂടി ശൈശവാവസ്ഥയെ അവലോകനം ചെയ്ത് അതിനെ ആദർശപരതയിലേക്ക് ഉയർത്തുകയും അതിന്റെ യഥാർത്ഥ സൗന്ദര്യവും ആദ്ധ്യാത്മിക ശക്തിയും എവിടെയാണെന്ന് പ്രദർശിപ്പിക്കുകയും ചെയ്തിരിക്കുന്നതിലാണ് ചന്ദ്രക്കലയുടെ വൈശിഷ്ട്യം സ്ഥിതിചെയ്യുന്നത്. ഇങ്ങിനെ വിശിഷ്ടമായ ഈ കൃതിയെ മലയാളഭാഷയിലേക്ക് പരിഭാഷപ്പെടുത്തുന്നത് നിശ്ചയമായും പ്രശംസാർഹം തന്നെയാണ്. പക്ഷേ വിജയം കൃച്ഛ്രസാദ്ധ്യവുമത്രേ. പ്രസാദവും ഓജസ്സും മാധുര്യവും തികഞ്ഞതാണ് ടാഗൂറിന്റെ ശൈലി: ലാളിത്യവും സൗന്ദര്യവും ആ ശൈലിയിൽ ഉടനീളം കാണാം. മൂലകൃതി പരിഭാഷപ്പെടുത്തുമ്പോൾ ഇതിലേതെങ്കിലും ഒരംശത്തിന് ഭംഗം വന്നുപോയാൽ ടാഗൂർ കവിതകളുടെ സൗകുമാര്യം നശിച്ചുപോകും.

മൂലകൃതിയിലെ പ്രസാദോജോമാധുര്യങ്ങളെ പരിഭാഷയിൽ പ്രതിഫലിപ്പിക്കുവാനുള്ള യത്നം വിജയംപ്രാപിച്ചിട്ടില്ലെന്ന് പറയേണ്ടിയിരിക്കുന്നു.

നോക്കുക:—

1. The sea surges up with laughter and pale gleams the smile of the sea beach Death-dealing waves sing meaningless ballads to the children

ഇതിനുപരി ഉദ്ധരിച്ചിട്ടുള്ള ചില ഭാഗങ്ങളിൽനിന്ന് വിവർത്തകന് ആശയാവിഷ്കരണസമർത്ഥവും പ്രസാദപൂർണ്ണവുമായ ഒരു ഗദ്യശൈലി സ്വാധീനമാണെന്നു തെളിഞ്ഞിരിക്കുമല്ലോ. ടാഗൂറിന്റെ നിരൂപണകലയുമായി കേരളീയരെ പരിചയപ്പെടുത്താൻ ഈ ഗ്രന്ഥം ഉപകരിക്കുമെന്നുള്ളതിൽ സംശയമില്ല. മലയാളസാഹിത്യത്തിന് അങ്ങനെ വിലപിടിപ്പുള്ള ഒരു സംഭാവനതന്നെയാണിത്. *

---

*തിരുവനന്തപുരം റേഡിയോ ഡയറക്ടറുടെ സദയാനുമതിയോടുകൂടി.

★ പരിഭാഷകൻ ടി. കെ. കൃഷ്ണപ്പണിക്കർ ബി. എസ്സ്. സി; എസ്. ഡി. വിദ്യാശാല, ആലപ്പുഴ.

even like a mother while rocking her baby's cradle.

വാരിധിപൊട്ടിച്ചിരിക്കുന്ന തീരത്തൻ
ലോലഹാസം മങ്ങിടുന്നു.
മാരകവീചികൾ പാടുന്ന ബാലരോ-
ടേതോന്നിരർത്ഥകഗീതം
ചെമ്മേതൻ പൈതലെ തൊട്ടിലി-
ലാട്ടുന്നൊ-
രമ്മതൻ താരാട്ടുപോലെ.

2. I shall melt into the music of the flute and Throb in your heart all day.

ഓടക്കുഴൽരാഗം തന്നിൽ ലയിച്ചു ഞാ-
നോളം തല്ലിക്കാം നിൻഹൃത്തടത്തെ.

3. Yes there is a rumcur that young pale beam of a crescent moon touched the edge of a vanishing autumn cloud and there the smile was first born in the dream of a dew washed morning

അറിയാതെക്കുറിച്ചിങ്ങനെയു-
ണ്ടൊരുജന സംസാരം നാട്ടിലെല്ലാം
അന്നൊരു ചന്ദ്രക്കലയിൽ നിന്നും
മങ്ങി വിളത്തൊരിളംകിരണം
ചാലെമറയുന്ന വെൺമുകിലിൽ
ലോലമാം വക്കിൽ പതിച്ചുവെന്ന്
മഞ്ഞുനീർത്തുള്ളിയിൽ മുങ്ങിനിൽക്കും
പൊന്നുഷസ്സിന്റെ കിനാവിലൊന്നിൽ
അമ്മുകിൽ വക്കിലവിടെയാണീ
മന്ദഹാസം ജാതമായതാദ്യം.

താളം, ലയം, എന്നിവയുടെ സരസസമ്മേളനത്താൽ ഹൃദയാകർഷകമായതാണ് ടാഗൂർ കവിതകൾ. അവയുടെ ഗാനാത്മകതയും സുപ്രസിദ്ധമത്രെ. ഈ ഗുണങ്ങളുടെ അഭാവം പരിഭാഷയെരസശൂന്യമാക്കി പരിണമിപ്പിച്ചിട്ടുണ്ട്.

മൂലകൃതിയിലെ ആശയങ്ങളെ മാററി മറിക്കാതെ ഭാഷയിലേക്കു തർജിമചെയ്യുവാൻ ശ്രീ പണിക്കർക്കു് കഴിഞ്ഞിട്ടുണ്ടെങ്കിലും പല സ്ഥലങ്ങളിലും ഭാവസ്ഫുരണം തീരെ കുറഞ്ഞുപോവുകതന്നെ ചെയ്തു. ടാഗോറിന്റെ ഗഹനങ്ങളായ ആശയങ്ങളെ മലയാളത്തിലേക്കു ആവിഷ്കരിക്കുന്നതു് ദുർഘടമായ ഒരു കൃത്യമാണെന്നും അതിനാൽ അത്തരത്തിലുള്ള ശ്രമം പരാജയപ്പെടുന്നതു് ക്ഷന്തവ്യമാണെന്നും സമ്മതിക്കാം. പക്ഷെ മഹാകവിയുടെ കവിതയിൽ കാണാത്ത ആശയങ്ങൾ പരിഭാഷയിൽ വന്നിട്ടുണ്ടെങ്കിൽ അതു് നിശ്ചയമായും ക്ഷമിക്കത്തക്കതല്ല. ടാഗോറിന്റെ പ്രതിഭാവിലാസത്തെ പുഷ്ടിപ്പെടുത്താനുള്ള ആ ശ്രമം സാഹസംതന്നെയാണ്.

ഒരുദാഹരണം നോക്കുക—

"I won't tell you mother" That's what you and I would say then.

അമ്മേ ഞാനൊന്നും പറയുകില്ലാ
അങ്ങനെ തീൎന്നിടുമാവിനോദം

വേറൊരുദാഹരണം—

when in the evening you went to the Cowshed with lighted lamp in your hand, I would suddenly drop on to the earth again and be your baby once more and beg you to tell me a story.

കൈയ്യിൽ വിളക്കുമായന്തിനേരം
പയ്യിനെക്കെട്ടാൻ നീ പോയിടുമ്പോൾ
പെട്ടെന്നു ചാടിവീണങ്ങനെനിൻ-
കുട്ടിയായ് തീൎന്നിടുമൊന്നുകൂടി

1. വിഹഗവീക്ഷണം—കെ. എസ്. എഴുത്തച്ഛൻ
2. സാഹിത്യ ദീപിക— ടി
3. ഹൃദയത്തുടിപ്പുകൾ—ടി. കെ. സി. വടുതല
4. ഇന്ത്യകണ്ടെത്തിയ നേതാജി—നരൻ, പറവൂർ
5. ശ്രീകൃഷ്ണൻ—വാഴപ്പിള്ളേത്തു കൊച്ചുരാമൻപിള്ള

എസ്. ഗുപ്തൻനായർ

പദ്യഖണ്ഡങ്ങൾ സമാഹരിക്കുന്നത്ര തിടുക്കത്തോടും ചുമതലയില്ലായ്മയോടും നമ്മുടെ എഴുത്തുകാർ പ്രായേണ ഉപന്യാസങ്ങൾ സമാഹരിക്കാറില്ല. അതുകൊണ്ടു് ചീത്ത പദ്യകൃതികളെക്കാൾ എത്രയോ കുറവാണു്, ചീത്ത ഉപന്യാസകൃതികൾ. മാസികകളിലും വാരികകളിലും മററുമായി ഓരോരിക്കൽ പ്രത്യക്ഷപ്പെട്ട ഉപന്യാസങ്ങളെക്കുറിച്ചു്, "അവയൊക്കെ അവിടെ കിടക്കട്ടെ" എന്നൊരു ഔദാസീന്യമാണും നമ്മുടെ നല്ല എഴുത്തുകാർക്കുപോലും ഉള്ള തെന്നു തോന്നുന്നു. പരേതനായ വിദ്വാൻ സി. എസ്. നായർ, മൂർക്കോത്തുകുമാരൻ മുതലായവരുടെ ഉപന്യാസങ്ങൾ പലതും ഇന്നു പുസ്തകരൂപത്തിൽ കിട്ടാനില്ലാത്തതു ഇക്കാരണത്താലല്ലേ? ഏതായാലും ഈ ഔദാസീന്യം എപ്പോഴും നന്നല്ല. നമ്മുടെ മാസികകളുടെ അല്പായുസ്സിനെക്കുറിച്ചും അവ തേടിപ്പിടിക്കുന്നതിലുള്ള അനല്പക്ലേശത്തെക്കുറിച്ചും ആലോചിക്കുമ്പോൾ ഉപന്യാസകാരന്മാർ തങ്ങളുടെ കൃതികൾക്കു് ഗ്രന്ഥരൂപം നൽകാൻ കുറേക്കൂടി ശ്രമിക്ക

അമ്മേയൊരുകഥയെന്നുചൊല്ലി
നിന്മടിത്തട്ടിൽ കരേറിടും ഞാൻ.

'ഇതിൽ പയ്യിനെക്കെട്ടാൻ പോരുന്നതും' "നിന്മടിത്തട്ടിൽ കരേറുന്നതും" മററും പരിഭാഷകന്റെ മനോധർമ്മങ്ങളാണു്.

പരിഭാഷയിൽ അവശ്യം അനിഷേധ്യമായ സ്വാതന്ത്ര്യത്തിന്റെ പേരിലും ഈ വൈകല്യങ്ങളെ ന്യായീകരിക്കുവാൻ സാദ്ധ്യമല്ല.

Crecent Moon എന്ന ഗ്രന്ഥനാമത്തെ 'ശിശു' എന്നു രസശൂന്യമായി തർജ്ജി

മപ്പെടുത്തിന്റെ ഔചിത്യവും ചിന്തനീയമായിരിക്കുന്നു. മൂലകൃതികൾ വായിക്കുമ്പോൾ സഹൃദയന്റെ ചേതന നിർവാണാത്മകമായ സ്വപ്നത്തിൽ വിലയം പ്രാപിക്കുകയും അഭൗമവും അനന്തവുമായ ഒരു ചൈതന്യമേഖലയിലേക്കു് നാം ആനയിക്കപ്പെടുകയും ചെയ്യുന്നു. എന്നാൽ പരിഭാഷയാകട്ടെ അതിന്റെ അസ്വാരസ്യവും അനാകർഷകത്വവുംകൊണ്ടു് സഹൃദയനു് ഉദ്വേഗം ജനിപ്പിക്കുകയാണു് ചെയ്യുന്നതു്.

—

1. പ്രസാ: പി. കെ. ബ്രദേഴ്സ്, കോഴിക്കോട്
2. പ്രസാ: കെ. ആർ. ബ്രദേഴ്സ്, കോഴിക്കോട്
3. പരിഷന്മുദ്രണാലയം എറണാകുളം 4. ഭവാസൺസ്, സിംഗപ്പൂർ
5. പ്രസാ: ഗ്രന്ഥകർത്താവു് ലൈബ്രറി ഓർഗനൈസർ, കരുനാഗപ്പള്ളി.

ണമെന്നു പറയാതെ നിവ്വാഹമില്ല. എന്നാലും നല്ലൊരു 'വകതിരിവി'നശേഷമേ ഉപന്യാസങ്ങൾ സഞ്ചയിക്കാവൂ. പലപ്പോഴും മാസികാലേഖനങ്ങളെ മാററി എഴുതേണ്ടതായും വരും. ഈ 'വകതിരി'വും പുനഃസംശോധനവും വളരെപ്പേരും ചെയ്യാറില്ല. അങ്ങനെ വിഷയങ്ങൾക്കു തമ്മിൽ പരസ്പരസന്ധിയില്ലായ്കയും ആശയങ്ങൾക്കു ആവത്തനവും സംഭവിക്കുന്നു. ശ്രീമാൻ കുവവാൻതൊടി ശങ്കരനെഴുത്തച്ഛൻെറ ഈ രണ്ടു് ഉപന്യാസഗ്രന്ഥങ്ങളും വായിച്ചപ്പോൾ ഈ വസ്തുതയെക്കുറിച്ചു് ഒരിക്കൽകൂടി സ്മരിച്ചുപോയി എന്നേ ഉള്ളു.

പ്രായേണ സാഹിത്യോപന്യാസങ്ങളടങ്ങിയ ഈ ഗ്രന്ഥങ്ങളിൽ കുട്ടികൾക്കുവേണ്ടി എഴുതപ്പെട്ട "ബാപ്പു" എന്ന ഉപന്യാസവും, ഒരു പട്ടികപോലെ മാത്രം ആയിത്തിന്നിട്ടുള്ള 'അന്യഭാഷാശബ്ദങ്ങൾ', ജെ. ടി. സണ്ടർ ലണ്ടു് എന്ന മഹാൻെറ ജീവചരിത്രം ഇവ അപ്രസക്തമായി തോന്നുന്നു. സാഹിത്യത്തിൻെറ ലക്ഷ്യം, സാഹിത്യം പുരോഗമനത്തിലൂടെ, ഇത്യാദി ഉപന്യാസങ്ങൾക്കും വിഷയപരിക്ഌപ്തമായ അടുക്കു കുറച്ചുകൂടി ആകാമായിരുന്നു. സാഹിത്യത്തിൻെറ മൗലിക സത്യങ്ങളെക്കുറിച്ചു് വളരെയധികം ഒരാൾക്കു് പറയാൻ സാധിക്കും. പക്ഷെ ഓരോ ഉപന്യാസത്തിനും ഒരു പ്രത്യേക ലക്ഷ്യം ഉണ്ടായിരിക്കണമല്ലോ. ആ വിഷയത്തിനാവശ്യമായ കേന്ദ്രതത്വങ്ങളിലേക്കു പരിതാക്കളെ ക്ഷണിക്കുന്ന ആകർഷിക്കുകയും അവരെക്കൊണ്ടു് ഗാഢമായി ചിന്തിപ്പിക്കുകയും ആണു് ഒരു ഉപന്യാസകാരൻ ചെയ്യേണ്ടതു്. അങ്ങനെ ചിന്തിപ്പിക്കുന്നതിൽ ആസ്വാദനത്തിൻെറ വിശാലമാർഗ്ഗത്തിലൂടെ സഞ്ചരിച്ചു്, വശ്യകവികളുടെ വിഖ്യാതപാദങ്ങളെ അവിടവിടെ ഉദ്ധരിച്ചു മുമ്പോട്ടു പോകുന്ന ഒരു സമ്പ്രദായമാണു് എഴുത്തച്ഛൻ സ്വീകരിച്ചിട്ടുള്ളതു്. ഈ സമ്പ്രദായത്തിനു് ഒരു സ്ഥാനമുണ്ടു്. പക്ഷേ കുറേക്കൂടി ചിന്തിക്കാനുള്ള വക വേണമെന്നിച്ഛിക്കുന്നവരാണു് ഇന്നത്തെ വായനക്കാർ.

ഈ രണ്ടു കൃതികളിലുംകൂടി കഴമ്പുള്ള ഉപന്യാസങ്ങൾ കുറേ ഉണ്ടു്. അവ മാത്രം തിരഞ്ഞെടുത്തു് ഒരു പുസ്തകമാക്കിയെങ്കിൽ കുറേക്കൂടി നന്നായേനേ. ഉദാഹരണത്തിനു്, സർ മുഹമ്മദ് ഇഖ്ബാൽ, വള്ളത്തോൾ സാഹിത്യത്തിലെ ശിശുക്കൾ, കല്ലന്മാരുതൊടി രാവുണ്ണിമേനോൻ ഇവ. കടിയംകുളം ശിപ്പുമേനവൻ എന്ന പ്രാചീന കവിയുടെ "കേദാരമാഹാത്മ്യം" എന്ന അപ്രകാശിത കൃതിയെക്കുറിച്ചുള്ള ഉപന്യാസവും വിജ്ഞേയമാണു്. ആ കൃതി തീച്ചയായും പ്രകാശിപ്പിക്കപ്പെടേണ്ട ഒന്നാണു്. എഴുത്തച്ഛൻെറഭാഷയുടെ പ്രസന്നതയും അഭിപ്രായങ്ങളുടെ നിഷ്പക്ഷതയും അദ്ദേഹത്തിൻെറ വൈദുഷ്യത്തിനും മനഃസംസ്കാരത്തിനും നിദശ്കമായി നിലകൊള്ളുന്നു.

*    *    *    *

"ഏദയത്തുടിപ്പുകൾ കുറേ ഗദ്യകവിതകളുടെ സമാഹാരമാണു്. പക്ഷേ ഗദ്യകവിതകൾതന്നെ ഇപ്പോൾ പലമാതിരി ഉണ്ടു്. അനതിദീർഘവും ഭാവതീക്ഷ്ണവും ആയവ, ഒരുവക. ശ്രീ. ജി. ശങ്കരക്കുറുപ്പും മററും എഴുതിയിട്ടുള്ളവ ഉദാഹരണങ്ങൾ. കുറേക്കൂടി ദൈർഘ്യമുള്ളതും ഒരു പ്രത്യേക പ്രമേയത്തെപ്പററി വികാരവായ്പോടെ ചച്ചചെയ്യുന്നവയും മററൊരുവക. ഈ രണ്ടിൽ ഒടുവിലത്തെ വകുപ്പിൽപ്പെട്ട

ന്നു, ടി. കെ. സി. വടുതലയുടെ 'ഹൃദയത്തുടിപ്പുകൾ' സാമൂഹ്യങ്ങളും രാഷ്ട്രീയങ്ങളുമായ അനീതികൾ കണ്ടു് പൊടിക്കുന്ന ഒരു ഹൃദയത്തിന്റെ തുടിപ്പുകളാണു് ഈ കവിതകളെല്ലാംതന്നെ. ഈ നിലയിൽ ശ്രീ പൊൻകുന്നം വർക്കിയുടെ 'നീരാവി'യോടും, ശ്രീ. വി. വി. കെ. വാലത്തിന്റെ 'ഇടിമുഴക്ക'ത്തോടും ആണു്, ടി. കെ. സി. യുടെ കൃതിക്കു് അധികം അടുപ്പം. എങ്കിലും മുൻപറഞ്ഞ രണ്ടു കൃതികളെക്കാളും കലാപരമായും ചിന്താപരമായും താഴെതന്നെയാണു് "ഹൃദയത്തുടിപ്പുകളുടെ നില എന്നു പറയാതെ തീരൂ. പക്ഷേ ഹൃദയശുദ്ധിയുടെയും ലോകോൽക്കർഷവാഞ്ഛയുടെയും സ്പന്ദനങ്ങളാണു് ഈ വരികളിൽ പ്രതിധ്വനിക്കുന്നതെന്ന കാര്യം തർക്കമററതത്രേ. ഇന്നത്തെ പ്രജാധിപത്യത്തിന്റെ പൊള്ളത്തരം തുറന്നുകാണിക്കുന്നതാണു് ആദ്യത്തെ പ്രബന്ധം (ലക്ഷ്യത്തിലേയ്ക്കുള്ള പ്രയാണം) സമരോൽസുകങ്ങളായ അധീനശക്തികളെ കുററപ്പെടുത്തിക്കൊണ്ടു് സമാധാനത്തിനുവേണ്ടിയുള്ള സാധാരണ മനുഷ്യന്റെ ആകാംക്ഷയെ വെളിപ്പെടുത്തുന്നതാണു് "സമാധാനം! സമാധാനം" എന്ന പ്രബന്ധം. സാമൂഹ്യങ്ങളായ ഉച്ചനീചത്വങ്ങളെയും നിലവിലിരിക്കുന്ന ദുസ്സഹങ്ങളായ പൊരുത്തക്കേടുകളേയും ചൂണ്ടി ശകാരം ചൊരിയുന്ന ചില കവിതകളും ഇതിലുണ്ടു്. ആകപ്പാടെ നോക്കിയാൽ വിചാരാംശം നല്ല വണ്ണമുണ്ടു്. എങ്കിലും കവിതയ്ക്കൊത്ത ഭംഗിയോടെ, ഭാവസാന്ദ്രതയോടെ മുഴുവനും പറഞ്ഞൊപ്പിക്കാൻ ടി. കെ. സി-യ്ക്കു കഴിഞ്ഞിട്ടില്ല. ചിന്തയ്ക്കുതന്നെ കുറേക്കൂടി അടുക്കം, ഭാഷയ്ക്കു കുറേക്കൂടി മിനുക്കം ഉണ്ടെങ്കിൽ നന്നു്.

* * * *

ശ്രീമാൻ ധരന്റെ "ഇന്ത്യകണ്ടെത്തിയ നേതാജി" സുഭാഷിന്റെ വ്യക്തിത്വത്തേയും വൃത്തവിശുദ്ധിയേയും മുൻനിർത്തിയുള്ള ഒരു മൂല്യനിർണ്ണയമാണു്. ജീവചരിത്രമെന്ന നിലയിൽ എഴുതപ്പെട്ടിട്ടുള്ള അനവധി ഗ്രന്ഥങ്ങൾ സുഭാഷിനെക്കുറിച്ചു് നമുക്കു ലഭിച്ചിട്ടുണ്ടു്. എന്നാൽ ഇത്തരത്തിലൊരു ഗ്രന്ഥം വേറെ ഉണ്ടെന്നു തോന്നുന്നില്ല. ഇംഗ്ലീഷിൽ അനേകം മഹാന്മാരുടെ ഉപന്യാസങ്ങളുടങ്ങിയ ഒരു സുഭാഷ് ഗ്രന്ഥം കണ്ടിട്ടുണ്ടു്. അത്തരം ബൃഹദ്ഗ്രന്ഥങ്ങൾക്കു് നമ്മുടെ സാഹിത്യത്തിൽ സ്ഥാനമുണ്ടെന്നിരുന്നാലും നമ്മുടെ സാഹിത്യ വിപണിയിൽ അവയ്ക്കു് പ്രചാരം ലഭിക്കാനെളുപ്പമില്ല. ഈ ലഘുഗ്രന്ഥം കൊണ്ടു് (65 പേജ്) മി: ധരൻ അത്തരത്തിലൊരു കൃതിയുടെ ധർമ്മമാണു് നിർവ്വഹിച്ചിട്ടുള്ളതു്. ഇന്ത്യ കണ്ടുപിടിച്ച നേതാവു്, നേതാജിയുടെ ജീവിതം—ഒരു പ്രത്യവലോകനം, നേതാജിയുടെ സ്വഭാവം, ആക്ഷേപങ്ങൾക്കു മറുപടി, സുഭാഷ് ഉണ്ടായിരുന്നെങ്കിൽ, യുവലോകത്തിന്റെ മാതൃക, രാഷ്ട്രീയക്കൊടുങ്കാററു്, നേതാജി തിരിച്ചുവന്നാൽ ഇങ്ങനെ എട്ടു് അദ്ധ്യായങ്ങളിലായിട്ടാണു് ധരൻ ഈ ഗ്രന്ഥം രചിച്ചിട്ടുള്ളതു്. അദ്ധ്യായങ്ങളുടെ തലക്കെട്ടു മുഴുവൻ കൊടുത്തതു് ഗ്രന്ഥകാരന്റെ ചിന്താഗതിയെ പ്രസ്പഷ്ടമാക്കാൻ അതുപകരിക്കുമെന്നു വിചാരിച്ചാണു്. അദ്ദേഹത്തിന്റെ വാദങ്ങൾ പ്രായേണ യുക്ത്യാനുസൃതവും മൂല്യനിർണ്ണയം സുഭദ്രവുമാണു്. എങ്കിലും നേതാജി മററെല്ലാവരിൽ നിന്നും വ്യത്യസ്തനായ ഒരു വ്യക്തിയുടെ നിലയിൽ എടുത്തു കാണിക്കാനായി അദ്ദേഹം ഒന്നാമത്തെ അദ്ധ്യായത്തിൽ ചെയ്തിട്ടുള്ള ശ്രമം അല്പം കടന്ന ഒരു കൈയ്യായിപ്പോയി. അശോകനും, അക്ബറും, വിവേകാനന്ദനും, ഗാന്ധിജിയും, എല്ലാം സൃഷ്ടിച്ചതു് ഭാരതത്തിന്റെ ചരിത്രമല്ല, തങ്ങളുടെ സ്വന്തം ചരിത്രമാണു്, എന്ന നിയമം തീരെ ശരിയല്ല. അവരുടെയാരുടെയും ജീവിതത്തിന്റെ അധിപ്ര

സരം ഭാരതത്തെയാകെ സ്പർശിച്ചിട്ടില്ലെന്നാണോ ധരൻ അർത്ഥമാക്കുന്നതു്? എങ്കിൽ അതബദ്ധമാണു് നേതാജി ഇന്ത്യയുടെ വർത്തമാന ചരിത്രത്തെ മാററിമറിച്ചതിലൊട്ടും കുറവല്ലാത്ത മട്ടിൽ അശോകനും ശങ്കരനും ഗാന്ധിജിയും അതാതുകാലത്തെ ചരിത്രത്തെ മാററി മറിച്ചിട്ടുണ്ടു്. അവരുടെ ജീവിതങ്ങളും പ്രവർത്തിപരിപാടികളും ഇന്ത്യയുടെ സാമൂഹ്യ ജീവിതത്തെയാകെ സ്വാധീനപ്പെടുത്തിയിട്ടുണ്ടെന്ന സമ്മതിക്കാതിരിക്കുന്നതു വെറുതേയാണു്. ഒരുപക്ഷേ അവരുടേ വ്യക്തിത്വത്തിൻെറ അധിപ്രസരം ഇന്നോളം മാഞ്ഞുപോയിരിക്കാം. സുഭാഷിൻെറയോ? അതും മാഞ്ഞുതുടങ്ങിയിട്ടില്ലേ? ഇല്ലെങ്കിൽ എത്രകാലത്തേയ്ക്കുകൂടി ഉണ്ടാവുമെന്ന കണ്ടുതന്നെ അറിയണം. ജീവിത തത്വശാസ്ത്രങ്ങൾ വന്നും പോയും ഇരിക്കും. അതു് പ്രകൃതിയുടെ നിയമമാണു്. ഉപജ്ഞാതാവു് ഏതു മഹാവ്യക്തിയായാലും ഇതിന്നപവാദമില്ല. ഈ ഗ്രന്ഥത്തിൻെറ ഒന്നാമദ്ധ്യായത്തിൽ പ്രകടമാക്കിയിട്ടുള്ള ചിന്താഗതിയെക്കുറിച്ചു് ഇത്രയും പറയാൻ ഒരു കാരണമുണ്ടു്. ഗ്രന്ഥത്തിൻെറ അടിയൊഴുക്കായ ചിന്ത ഇതാണെന്നു് ഗ്രന്ഥനാമംതന്നെ വിളിച്ചുപറയുന്നു. "ഇന്ത്യയെക്കണ്ടെത്തിയ നേതാജി" എന്ന പേരിനു് ആ വിധത്തിലല്ലേ പ്രസക്തിയുള്ളു. ഇന്ത്യയുടെ ആത്മാവു് മററാരും കണ്ടുപിടിച്ചില്ലെന്നോ ഇന്ത്യ മററാരിലും അതിൻെറ അഭിലാഷങ്ങളെ സാക്ഷാത്കരിച്ചില്ലെന്നോ ഒക്കെയുള്ള ധ്വനി ഈ പേരിലടങ്ങിയിട്ടുണ്ടു്. അതൊക്കെ കുറേ കടന്ന വീരാരാധനയായിപ്പോയി എന്നു മാത്രമേ എനിക്കു പറയാനുള്ളു.

ഏതായാലും യുവാവായ ഈ ഗ്രന്ഥകാരൻെറ സ്വതന്ത്ര ചിന്താരീതിയും തികച്ചും അനുമോദനാർഹമാണു്. ശക്തിയും ചുണയും ഉള്ള ഒരു ഭാഷ അദ്ദേഹത്തിനു് സ്വാധീനമാണു്.

*　*　*　*　*

ശ്രീ. വാഴപ്പിള്ളേത്തു കൊച്ചുരാമൻപിള്ളയുടെ "ശ്രീകൃഷ്ണൻ" എന്ന ഈ ഗ്രന്ഥം ഏതോ ഹിന്ദിമൂലകൃതിയുടെ ആവേശമുൾക്കൊണ്ടു് രചിക്കപ്പെട്ടിട്ടുള്ള ഒന്നാണു്. ഇതും മൂലകൃതിയെപ്പോലെ ഒരു പഠനമാണു്. ശ്രീകൃഷ്ണനെപ്പററി ശരിയായ പഠനങ്ങൾ നമ്മുടെ ഭാഷയിൽ വളരെ കുറവാണു്. എന്നാൽ ആ പേരിൽ ഒട്ടവളരെ ഗ്രന്ഥങ്ങൾ ഉണ്ടുതാനും. എല്ലാം ഓരോവിധത്തിൽ ഭാഗവതം കഥ ചുരുക്കിപ്പറയുന്നതായിട്ടാണു് കണ്ടിട്ടുള്ളതു്. ഈ ലഘുകൃതി (28 പേജ്) അങ്ങനെയല്ല. ശ്രീകൃഷ്ണൻെറ ജീവിതത്തിൽനിന്നു് ഇന്നത്തെ മനുഷ്യനു് പഠിക്കാവുന്നതെന്തു് എന്ന വിചാരത്തിലേയ്ക്കു് ഋജുവായി പ്രവേശിക്കുകയാണു് ഈ ഗ്രന്ഥകാരൻ ചെയ്തിട്ടുള്ളതു്. അവതാരകനായ ശൂരനാട്ടു കുഞ്ഞൻപിള്ള പറയുന്നതുപോലെ "സകല പ്രവൃത്തിമണ്ഡലങ്ങളിലും ഏർപ്പെട്ടിരിക്കുന്നവർക്കു് ജീവിതസാഫല്യത്തിനുള്ള വഴികൾ നിർദ്ദേശിച്ചതിലാണു് കൃഷ്ണൻെറ മഹാവിജയം സ്ഥിതിചെയ്യുന്നതു്" ഹിന്ദുമതാനുയായികളിൽ പലരും മതതത്വങ്ങളേയും പുരാണകഥകളേയും വല്ലാതെ കൂട്ടിക്കുഴച്ചു് യുക്തിഹീനങ്ങളായ കെട്ടുകഥകളെക്കൂടി മതത്തിൻെറ മര്യാദയിലേക്കുയർത്തി അന്ധവിശ്വാസങ്ങൾ വച്ചു പുലർത്തുന്നവരാണു്. ശ്രീകൃഷ്ണൻെറ ജീവിതത്തെയും സാരോപദേശങ്ങളേയും യുക്തിപൂർവ്വമായി പിൻതുടരുകയാണെങ്കിൽ ഈ അന്ധതയുടെ കുരുക്കിൽനിന്നു് കുറേയൊക്കെ രക്ഷനേടാൻ സാധിക്കും. ഇന്നത്തെ മനുഷ്യനും എന്നല്ല, എന്നത്തെ മനുഷ്യനുംആശ്രയമായിട്ടുള്ള ഗീതതന്നെയാണു് കൃഷ്ണൻെറ ജീവിതസാരം.

ഈ പരമാർത്ഥത്തെ നല്ല ഭാഷയിൽ, ആവിഷ്കരിക്കുന്ന ഈ കൃതി മലയാളസാഹിത്യത്തിനു് ഗണ്യമായ ഒരു നേട്ടംതന്നെയാണു്. പുസ്തകത്തിൻെറ ചെറുപ്പംകണ്ടു് ഇതിലെ ആശയങ്ങളുടെ വലുപ്പം അറിയാതെ കടന്നു പോകരുതെന്നു് വായനക്കാർക്കൊരു താക്കീതും നൽകിക്കൊള്ളട്ടെ,

——

# ഗ്രന്ഥശാലാസംഘംവാർത്തകൾ

## പ്രവർത്തകസമിതിയോഗം

സംഘം പ്രവർത്തകസമിതിയോഗം ജൂലൈ, 7, 8, 27, 31 ആഗസ്റ്റ് 8, 22 എന്നീ തീയതികളിൽ സംഘം ആഫീസിൽ വച്ചു കൂടുകയുണ്ടായി.

കോട്ടയം പീരുമേട് താലൂക്കിലേയ്ക്ക് മി: എൻ. കെ, പുരുഷോത്തമനേയും, കൊല്ലം താലൂക്കിലേയ്ക്ക് മി. എം. ഏ. വർഗ്ഗീസ് പണിക്കരേയും, ചിറവൂർ താലൂക്കിലേയ്ക്ക് മി: കെ. ശ്രീധരനുണ്ണികർത്താവിനേയും ആർഗനൈസറന്മാരായി നിയമിച്ചു.

താലൂക്കകേന്ദ്രലൈബ്രറിയുടെ ഘടന ഭരണം എന്നിവ സംബന്ധിച്ച് ഒരു പദ്ധതി അംഗീകരിച്ചു.

താലൂക്ക യൂണിയനും കേന്ദ്രസമിതിയും തമ്മിലുണ്ടായിരിക്കേണ്ട ബന്ധം രണ്ടു സമിതികളുടേയും പ്രവർത്തനം പൊരുത്തപ്പെടുത്തുന്ന മാർഗ്ഗം എന്നിവയെപ്പററി വിശദമായ ഒരു പദ്ധതി തയ്യാറാക്കുന്നതിനു ഒരു സബ്കമ്മിററിയെ തെരഞ്ഞെടുത്തു.

## വിശേഷാൽ പൊതുയോഗം

ഗ്രന്ഥശാലാസംഘത്തിന്റെ ഒരു വിശേഷാൽ പൊതുയോഗം ജൂലൈ 30-ാംനു- പകൽ മൂന്നു മണിക്കു സംഘം ആഫീസിൽ കൂടി വൈസ് പ്രസിഡന്റ് ശ്രീ. കെ, എം. അഗസ്റ്റിൻ ബി. ഏ. ബി. കോം ആദ്ധ്യക്ഷം വഹിച്ചു. പ്രസ്തുത സമ്മേളനത്തിൽ വിവിധ താലൂക്കുകളിലെ ഗ്രന്ഥശാലാപ്രതിനിധികൾ സംബന്ധിച്ചിരുന്നു. കഴിഞ്ഞ പൊതുയോഗത്തിനു ശേഷം നടത്തിയിട്ടുള്ള പ്രധാന സംഗതികളെ വിവരിച്ചു കൊണ്ടുള്ള ഒരു പ്രസംഗത്തോടുകൂടി ജനറൽ സെക്രട്ടറി പി. എൻ. പണിക്കർ സദസ്സിനു സ്വാഗതമരുളി. ബുക്ക്സെലക്ഷൻ കമ്മിററി ഗ്രന്ഥവിതരണസമ്പ്രദായം, യൂണിയൻ പ്രവർത്തനം തുടങ്ങിയുള്ള കാര്യങ്ങളെ സ്വാഗതപ്രസംഗകൻ പരാമർശിച്ചു. ഗ്രന്ഥശാലകൾ ഏററവും ലാഭകരമായ വിധത്തിലും ഗ്രന്ഥകാരന്മാർക്ക് പ്രോത്സാഹജനകമായ വിധത്തിലും ഗ്രന്ഥവിതരണം നടത്തുവാനുള്ള ഒരു പദ്ധതിയാണു് തയ്യാറാക്കുന്നതെന്നും 'പധികബന്ധു' 'ശാസ്ത്രലോകം' എന്നീ പുസ്തകങ്ങൾ ഗവർമ്മെന്റ് നേരത്തെ പണം മുടക്കി എടുത്തുപോയതു് ഗ്രന്ഥശാലകളെകൊണ്ടു് എടുപ്പിക്കാതെ തരമില്ലെന്നും ഗ്രാന്റ് ബില്ലിൽ തുക കുറവുചെയ്യുമെന്ന് നിർദ്ദേശമുണ്ടായതിനാൽ പ്രസ്തുത പുസ്തകങ്ങൾ ഇല്ലാത്ത ഗ്രന്ഥശാലകൾക്കു മാത്രം നൽകുന്നതിനുവേണ്ടിയാണു് സംഘം ആ പുസ്തകങ്ങൾ ഏറെറടുക്കേണ്ടിവന്നതെന്നു യൂണിയൻ പ്രവർത്തനത്തിനു് ആവശ്യമായ ധനാഗമമാർഗ്ഗം ഇതേവരെ തെളിഞ്ഞുവന്നിട്ടില്ലാത്തതിനാൽ കാര്യനടപ്പിനു വേണ്ടി ആർഗനൈസറന്മാർതന്നെ അതാതു താലൂക്കിലെ യൂണിയന്റെ ജോലികൾ നിർവ്വഹിക്കുന്നതിനു് കൺവീനറായിരിക്കുന്നതു് നന്നായിരിക്കുമെന്നാഭിപ്രായമുണ്ടെന്നും ഗ്രന്ഥശാലകൾക്കു കിട്ടുന്ന ഗ്രാന്റു മുഴുവനും പുതിയ പുസ്തകങ്ങൾ വാങ്ങുന്നതിനായിത്തന്നെ വിനിയോഗിക്കേണ്ടതും ഗവർമ്മെന്റിനെക്കൊണ്ടും കൂടുതൽ തുക അനുവദിപ്പിക്കുന്നതിനും ഗ്രന്ഥശാ

ലകളുടെ അഭിവൃദ്ധിക്കു തന്നെയും ആവശ്യമാണെന്നും സംഘപ്രവൎത്തനം സംബന്ധിച്ചുള്ള യഥാൎത്ഥ വിവരങ്ങൾ ഗ്രഹിക്കാതെ തെററിദ്ധാരണ ഉളവാക്കത്തക്കവിധത്തിലുള്ള പ്രസ്താവനകളും വിമർശനങ്ങളും നടത്തുവാൻ ഗ്രന്ഥശാലാ പ്രവൎത്തകർ ഒരുങ്ങാതിരിക്കേണ്ടതു് വികസിച്ചുകൊണ്ടിരിക്കുന്ന സംഘത്തിൻേറയും പ്രസ്ഥാനത്തിൻെറ ആരോഗ്യകരമായ വളൎച്ചയ്ക്കു അത്യന്താപേക്ഷിതമാണെന്നും മററും സെക്രട്ടറി വിശദീകരിച്ചു. ഉപക്രമപ്രസംഗാനന്തരം സംഘത്തിൻെറ പേരു് 'തിരുവിതാംകൂർ കൊച്ചി ഗ്രന്ഥശാലാ സംഘം' എന്നാക്കി ഭേദപ്പെടുത്തുവാൻ ഈ യോഗം തീരുമാനിക്കുന്നു എന്ന പ്രമേയം അവതരിക്കപ്പെട്ടതു് ഐകകണ്ഠ്യേന പാസ്സായി. തമിഴ് പുസ്തകങ്ങൾ തിരഞ്ഞെടുക്കുന്നതിനും ബുക്ക്സെലക്ഷൻ കമ്മിററിയിൽ വ്യവസ്ഥചെയ്യണമെന്നുള്ള ഒരു പ്രതിനിധിയുടെ നിർദ്ദേശം അംഗീകരിക്കപ്പെട്ടു.

4 മണിക്കു് യോഗം പിരിഞ്ഞു.

## ഗ്രന്ഥശാലാസംഘം ഉപരക്ഷാധികാരികൾ

1. ഡാക്ടർ പി. ററി. തോമസ്, പാലാമ്പടം, കോട്ടയം.
2. ജ്യോത്സ്യൻ കൃഷ്ണപിള്ള, തിരുവനന്തപുരം.
3. ശ്രീമതി ലക്ഷ്മിപ്പിള്ളക്കൊച്ചമ്മ, മാധവിമന്ദിരം. തിരുവനന്തപുരം.
4. ശ്രീ. ജെ. ഈ. പെരേര, കൊല്ലം.
5. „ പി. സുബ്രഹ്മണ്യം ന്യൂതിയേറേറഴ്സ്, തിരുവനന്തപുരം.
6. „ ഇലങ്കത്തു നാരായണപിള്ള, തിരുവനന്തപുരം.
7. „ പി. എൻ. നമ്പൂതിരി ഇളമൺമന, തിരുവല്ല.
8. „ ററി. വി. കൃഷ്ണയ്യർ, തിരുവനന്തപുരം.
9. „ എൻ. രാമസ്വാമിഅയ്യർ, മൂവാററുപുഴ.
10. „ ജോർജ്ജ് തോമസ് കൊട്ടുകാപ്പള്ളി, പാലാ.
11. „ ജോസഫ് ചാക്കോള, കോളേജ്വ്യൂ, തൃശ്ശൂർ.
12. „ റവ: കുര്യൻ തട്ടപ്പാറഹൗസ്, കുത്താട്ടുകുളം.
13. „ കെ. എം. പൈലി ഇളയിടത്തു്, നെച്ചൂർ പിറവം.
14. „ കെ. വാസുദേവരു് മണലിക്കരമഠം, മേയ്ക്കാമണ്ഡപം.
15. „ എഡിററർ മലയാളമനോരമ, ലിമിററഡ് കോട്ടയം.

## ആർഗനൈസറന്മാരുടെ പേരും മേൽവിലാസവും പ്രവൎത്തനംനടത്തുന്ന താലൂക്കുകളും

| | | |
|---|---|---|
| 1 | പി. വിശ്വനാഥൻ, വെള്ളമഠം, താഴക്കടി | തോവാള അഗസ്തീശ്വരം. |
| 2 | പി. വേലായുധൻനായർ, അരുമന | കൽക്കുളം, വിളവംകോട്ട്. |
| 3 | ബി. ബാലകൃഷ്ണൻ, പുഴിക്കുന്നു്, പൂവാർ | നെയ്യാററിൻകര. |
| 4 | കെ. തങ്കപ്പൻനായർ, പാൽക്കുളങ്ങര | തിരുവനന്തപുരം |

| | | |
|---|---|---|
| 5 | ജെ. രാജഗോപാലൻനായർ, പാങ്ങപ്പാറ, കഴക്കൂട്ടം | നെടുമങ്ങാട്ട്, ചിറയിൻകീഴ് |
| 6 | എം. എ. വർഗ്ഗീസ്പണിക്കർ, കണ്ടറ | കൊല്ലം |
| 7 | ജി. നാണുശാസ്ത്രി, പുത്തൂർ | കൊട്ടാരക്കര, കുന്നത്തൂർ |
| 8 | എ. കെ. നാരായണൻനായർ, കൈപ്പട്ടൂർ | പത്തനാപുരം, ചെങ്കോട്ട |
| 9 | എം. മഹമ്മദ്, പത്തനംതിട്ട | പത്തനംതിട്ട |
| 10 | കെ. കൊച്ചുരാമൻപിള്ള–പടനായർകുളങ്ങര | കരുനാഗപ്പള്ളി |
| 11 | എൻ. ശ്രീധരൻനായർ, ഏവൂർ, ചേപ്പാട്ട് | കാർത്തികപ്പള്ളി, മാവേലിക്കര |
| 12 | പി. ഭാസ്കരൻനായർ, ഏവൂർ, ചേപ്പാട്ട് | അമ്പലപ്പുഴ |
| 13 | ആർ. രാമവർമ്മത്തമ്പാൻ, കീഴ്‌വായ്പൂർ | തിരുവല്ല |
| 14 | എൻ. ഓ. മാത്യു, എലിക്കുളം, പൂവരണി | ചങ്ങനാശേരി |
| 15 | എൻ. കെ. പുരുഷോത്തമൻ, വേളൂർ, കോട്ടയം | കോട്ടയം പീരുമേട് |
| 16 | വെട്ടൂർ രാമൻനായർ, മുത്തോലി, പാലാ | മീനച്ചിൽ |
| 17 | ഫോറം ജെ. കൊണത്താപ്പിള്ളി, വൈക്കം | വൈക്കം |
| 18 | എ. ജെ. കുര്യാക്കോസ്, കോടിക്കുളം, തൊടുപുഴ | തൊടുപുഴ, ദേവികുളം |
| 19 | മാത്യു വർഗ്ഗീസ്, മൂവാററുപുഴ | മൂവാററുപുഴ |
| 20 | പി. കെ. അനന്തൻപിള്ള, N. പറവൂർ | കുന്നത്തുനാട്ട് |
| 21 | ജെ. തങ്കം, N. പറവൂർ | N. പറവൂർ, കൊടുങ്ങല്ലൂർ |
| 22 | ററി. എ. മൃത്യുഞ്ജയൻ, പനമ്പുകാട്ട്, എറണാകുളം | കൊച്ചി–കണയന്നൂർ |
| 23 | ററി. എ. ബാലൻ, തൃശ്ശൂർ | തൃശ്ശൂർ |
| 24 | കെ. വി. കമാരൻ, കേച്ചേരി | തലപ്പിള്ളി |
| 25 | വി. കെ. ജോസ്, കല്ലേററുംകര, ആളൂർ | മുകുന്ദപുരം |
| 26 | കെ. ശ്രീധരനുണ്ണി കർത്താ, തിരുവാഴിയാട്ട്, അയ്‌ലൂർ | ചിററൂർ |

## വായനശാലാവാർത്തകൾ

### ശ്രീനാരായണ സ്മാരകവായനശാല
പെരുമ്പടന്ന–N. പറവൂർ

2-7-50-ൽ പൊതുയോഗം കൂടി ശ്രീ. ഒ. എ. രാമകൃഷ്ണൻ പ്രസിഡൻറായും ശ്രീ. കെ. യു. വൈസ്പ്രസിഡൻറായും, ശ്രീ. കെ. കെ. വേലായുധൻ സെക്രട്ടറിയായും 9 പേരടങ്ങിയ ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

### ക്യാപ്‌ററൻ വി. പി. തമ്പി സ്മാരക വായനശാല, കൊടപ്പനക്കുന്ന്

വായനശാലാംഗങ്ങളുടെ ഇടയിൽ ഉണ്ടായ അഭിപ്രായ ഭിന്നതമൂലം നോട്ടീസും എതിരു നോട്ടീസും പ്രസിദ്ധപ്പെടുത്തി മാത്സര്യം പ്രകടിപ്പിച്ചു വന്ന വിവരം അറിഞ്ഞു് ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ഇടപെടുകയും അദ്ദേഹത്തിൻെറ അദ്ധ്യക്ഷതയിൽ ജൂലൈ 9-ാം തീയതി പൊതുയോഗം കൂടുകയും ഉണ്ടായി. ശ്രീ. ബാലകൃഷ്ണൻനായർ ബി. എസ്സ്. സി. സ്വാഗതപ്രസംഗം നടത്തി പ്രവർത്തകർ യോജിപ്പോടുകൂടി പ്രവർത്തനം നടത്തുന്നതിനു അദ്ധ്യക്ഷൻ ഉദ്ബോധിപ്പിക്കുകയും വരവുചെലവുകണക്കും റിപ്പോർട്ടും പാസ്സാക്കിയശേഷം ഒരു പുതിയകമ്മിററിയെ തെരഞ്ഞെടുക്കുകയും ചെയ്തു.

## യുവജനസമാജം വായനശാല
## പെരുവന്താനം

ജൂൺ മുതൽ വായനശാലാ പ്രവത്തനം കൂട്ടതൽ ഊജ്ജിതപ്പെട്ടത്തിയിരിക്കുന്നു. റിട്ട. ഹെഡ്മാസ്റ്റർ ശ്രീ. ടി. എൻ. കൃഷ്ണ പിള്ളയെ ലൈബ്രേറിയനായി തെരഞ്ഞെടുത്തു.

## തൃക്കണ്ണമങ്കൽ പബ്ളിക് ലൈബ്രറി, കൊട്ടാരക്കര

സെക്രട്ടറിയായിരുന്ന ശ്രീ. പി. ജി. ജനാർദ്ദനൻ പിള്ള ഉപരിപഠനത്തിനു പോകുന്നതിനാൽ 8-7-50-ൽ കൂടിയ കമ്മിററി ശ്രീ. ആർ. പത്മനാഭനെ ലൈബ്രേറിയനായി തെരഞ്ഞെടുത്തു.

## ററി. കെ. മാധവമെമ്മോറിയൽ വായനശാല, വളയമംഗലം

വായനശാലവക പുതിയ കെട്ടിടത്തിന്റെ ഉത്ഘാടനം 3-7-50-ൽ ശ്രീ. കെ. ഈ. കമാരപുരം നിവ്വഹിച്ചു. സ്ഥിരം പ്രസിഡൻറിന്റെ ആദ്ധ്യക്ഷതയിൽ കൂടിയ പൊതുയോഗത്തിൽ മെ. കെ. ഭാസ്കരൻപിള്ള, കെ. ജി. ശ്രീധരൻപിള്ള, ആർ. മാധവപ്പൈ, കെ. സി. രാഘവൻ എന്നിവർ പ്രസംഗിച്ചു. യോഗാനന്തരം ചായ സൽക്കാരവും നടത്തപ്പെട്ടു.

## ശ്രീ ചങ്ങമ്പുഴ സ്മാരകവായനശാല തിരുവാണിയൂർ

ഒരു പൊതുയോഗം കൂടി ശ്രീ. പി. വി. ആദിത്യൻനമ്പൂരി പ്രസിഡൻറായും, ശ്രീ. പി. എൻ. കരുണാകരൻനായർ സെക്രട്ടറിയായും, ശ്രീ. സി. എൻ. നാരായണൻ കത്താവിനെ ഖജാൻജി ആയും ഒരു പുതിയകമ്മിററിയെ തെരഞ്ഞെടുത്തു.

## വിവേകോദയം വായനശാല
## ആലപ്പുഴ

125 മിഥുനം 4-ാം തീയതി കമ്മിററി യോഗം കൂടി ധനശേഖരാത്ഥം നടത്തിയ കഥാപ്രസംഗത്തിന്റെ വരവുചെലവു കണക്കു അംഗീകരിച്ചു.

വായനശാലയുടെ വാർഷികസമ്മേളനം ശ്രീ. ആർ. ശങ്കറിന്റെ അദ്ധ്യക്ഷതയിൽ ചിങ്ങം 12-ാം തീയതി കിടങ്ങാംപറമ്പു മൈതാനത്തുവച്ചു കൂടി. സമ്മേളനം ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ ഉദ്ഘാടനം ചെയ്തു. അഡ്വക്കേററ് വി. ജെ. ചാണ്ടി, വൈദ്യകലാനിധി കെ. എൻ. ചെല്ലപ്പൻ, ശ്രീ. വി. കെ. പുരുഷോത്തമൻ എന്നിവർ പ്രസംഗിച്ചു.

## സെൻറ് തോമസ് പബ്ളിക് ലൈബ്രറി, എലിക്കുളം

പ്രസ്തുത വായനശാലയുടെ മൂന്നാമതു വാർഷികസമ്മേളനം 3—7—'50-ൽ ഫാദർ തോമസ്തൊട്ടിയിൽ അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. യോഗത്തിൽ മെ: കെ. സി. ചെറിയാൻ, എം. വി. ജോസഫ്, കെ. എ. തോമസ് എന്നിവർ പ്രസംഗിച്ചു.

## ദേശാഭിവദ്ധിനി ഗ്രന്ഥശാല, നെല്ലിമൂട്

പ്രസ്തുത വായനശാലയുടേയും 2689-ാം നമ്പർ സഹകരണസംഘത്തിന്റേയും സ്ഥാപകനും അദ്ധ്യക്ഷനുമായിരുന്ന ശ്രീ. W. V. സാമുവൽ അവർകഠം ബി. എ. എൽ. ററി. യുടെ അകാലനിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തുന്നതിനായി ഗ്രന്ഥശാലയിൽവച്ച് ശ്രീ. എം. വഗ്ഗീസ്

ബി. എ. എൽ. ററി യുടെ അദ്ധ്യക്ഷത യിൽ ഒരു യോഗംകൂടി. യോഗത്തിൽ മെ: ജെ. കേശവൻ, പി. ചെല്ലപ്പൻനാടാർ എന്നിവർ പ്രസംഗിച്ചു. പരേതൻെറ ബന്ധുമിത്രാദികളോട് അനുശോചനം രേഖപ്പെടുത്തിക്കൊണ്ടുള്ള ഒരു പ്രമേയവും യോഗം അംഗീകരിച്ചു.

## ഇവാഞ്ചലൈൻബൂത്ത് ലെപ്ര സിഹോസ്പിറ്റൽ ലൈബ്രറി പുത്തൻകുരിശ്

ഈ വായനശാലയുടെ 5-ാമതു വാർഷികസമ്മേളനം ജൂലൈ 5-ാംതീയതി മൂവാററുപുഴ മെഡിക്കൽ ആഫീസർ ഡോക്ടർ കെ. എൻ. പിള്ളയുടെ അദ്ധ്യക്ഷതയിൽ നടത്തി. യോഗത്തിൽ ആശുപത്രി സൂപ്രണ്ട് മേജർ ലീലാസ്സ്, എന്നിവർ സന്നിഹിതനായിരുന്നു. ക്യാപ്ററൻ സി. പി. മാമ്മൻ (സ്വാഗതം), ക്യാപ്ററൻ റസ്സ്, രോഗികളുടെ പ്രതിനിധിയായി മി. കെ. കെ. എബ്രഹാം എന്നിവർ പ്രസംഗിച്ചു. ക്യാപ്ററൻ ററി. സി. ചാക്കോ കൃതജ്ഞത പ്രകടിപ്പിച്ചു. ഇടയ്ക്കിടയ്ക്ക് മി: കെ. കെ. നാരായണൻെറ സംഗീതവും ഉണ്ടായിരുന്നു. രാത്രി 'പൂജ' എന്ന നാടകവും അഭിനയിക്കുക ഉണ്ടായി.

## സദൈക്യം വായനശാല, വെളിയന്നൂർ

പ്രസ്തുത വായനശാലയുടെ ഒരു പൊതുയോഗം ജൂൺ 4-ാം തീയതി ശ്രീ. പി. എസ്. ഗോപാലപിള്ള ബി. എ. ബി. എൽ-ൻെറ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. വെട്ടൂർ എസ്. രാമൻനായർ (ലൈബ്രറി ആർഗനൈസർ), ശ്രീ. പി. കെ. ബാലൻ എന്നിവർ പ്രസംഗിച്ചു.

## ബാപ്പൂജി സ്മാരകഗ്രന്ഥശാല നാഗംചേരി

പ്രസ്തുത വായനശാലയുടെ ഒരു പൊതുയോഗം ശ്രീ. എൻ. ശങ്കരൻനായരുടെ അദ്ധ്യക്ഷതയിൽ ജൂൺ 18-ാം തീയതികൂടി. ശ്രീ. പി. വി. വർഗ്ഗീസ് പ്രസംഗിച്ചു. ശ്രീ. പി. പൈലി മത്തായി പ്രസിഡൻറായും ശ്രീ. പി. വി. വർഗീസ് സെക്രട്ടറിയായും ഏഴുപേരടങ്ങിയ ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

## വാണീകളേബരം വായനശാല ചെങ്ങമനാട്

രജതജൂബിലി സംബന്ധിച്ച പൊതുയോഗം മെയ് 28-ാം തീയതി ആസ്ഥാന കവി ശ്രീ. വള്ളത്തോളിൻെറ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. കുട്ടികൃഷ്ണവാര്യർ സ്വാഗതപ്രസംഗം നടത്തി. ശ്രീമതി ജെ. തങ്കം (ലൈബ്രറിആർഗനൈസർ), ശ്രീ. എസ്സ്. കെ. നായർ ബി. a. എൽ.. ശ്രീ. വല്ലഭനുണ്ണിമേനോൻ ബി. എ. എൽ. ററി. എന്നിവർ പ്രസംഗിച്ചു. അദ്ധ്യക്ഷൻെറ പ്രസംഗത്തിൽ വായനശാലകൾ കരകൾതോറും സ്ഥാപിക്കേണ്ടതിൻെറ ആവശ്യകത, പുസ്തകസംഭരണരീതി തുടങ്ങി ഇന്നത്തെ രാഷ്ട്രീയസ്ഥിതിഗതികൾ വരെ പല വിഷയങ്ങളേയും പരാമശിച്ചിരുന്നു. ശ്രീ. എസ്സ്. ഭാസ്കരൻപിള്ള ബി. എസ്സ്. സി, കൃതജ്ഞതപ്രകടിപ്പിച്ചു. ശ്രീ. ആർ. ദാമോദരൻനമ്പ്യാരുടെ കവിതാപാരായണമുണ്ടായിരുന്നു.

രാത്രി 'മായാമാനുഷൻ' എന്ന പ്രഹസനം അഭിനയിക്കുകയുണ്ടായി.

## വിജ്ഞാനപ്രദായിനി വായനശാല കടക്കര

ഒരു വിശേഷാൽ സമ്മേളനം ജൂൺ 4-ാം തീയതി ശ്രീ. എൻ. രാവുണ്ണിപ്പിള്ളയുടെ

അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. പോൾ ജെ. കൊണത്താപ്പിള്ളി (ലൈബ്രറി ആർഗനൈസർ) വായനശാലാമന്ദിരം ഉത്ഘാടനം ചെയ്തു. ശ്രീ. പി. എൻ. മാധവൻപിള്ള പ്രസംഗിച്ചു. യോഗത്തിൽവച്ചുതന്നെ 40 രൂ. 8 അണ സംഭാവന പിരിഞ്ഞുകിട്ടി. ശ്രീധരപ്പണിക്കർ കൃതജ്ഞത പ്രകടിപ്പിച്ചു.

## നാഷനൽലൈബ്രറി ആൻഡ് റീഡിംഗ്റൂം, കല്ലടപൂത

വായനശാലാപ്രവർത്തകരുടെ ഒരു സമ്മേളനം ജൂൺ 18-ാംതീയതി ശ്രീ വെട്ടൂർ എസ്സ്. രാമൻനായരുടെ (ലൈബ്രറി ആർഗനൈസർ) അദ്ധ്യക്ഷതയിൽ കൂടി. 20-ാം തീയതി കൂടിയ കമ്മിററിയോഗത്തിൽ ഒരു കൊല്ലത്തിനുള്ളിൽ ഏററവും കൂടുതൽ പുസ്തകങ്ങളെടുത്തു വായിക്കുന്ന രണ്ടുപേക്ക് സമ്മാനങ്ങൾ നൽകുന്നതിന് തീരുമാനിച്ചു.

## ഗാന്ധിസ്മാരകവായനശാല പള്ളിപ്പാട്ട്

വായനശാലയുടെ ഒരു പൊതുയോഗം ജൂൺ 20-ാം തീയതി സ്ഥിരം പ്രസിഡണ്ടിൻെറ അദ്ധ്യക്ഷതയിൽ കൂടി. കഴിഞ്ഞ കാലത്തിനുള്ളിൽ ഗ്രന്ഥശാലാ പ്രവർത്തനം അഭിവൃദ്ധിപ്പെടുത്തിയ കമ്മിററിക്ക് അഭിനന്ദനം രേഖപ്പെടുത്തി. വയോജന വിദ്യാഭ്യാസക്ലാസ്സ് നടത്തുന്നതിന് തീരുമാനിച്ചു.

ഭരണസമിതിയുടെ ഒരു യോഗം ആഗസ്ററ 14-ാം തീയതികൂടി പ്രസിഡൻറ് ഡാക്ടർ രാമൻപിള്ളയുടെ ഷഷ്ട്യബ്ദപൂർത്തി മഹാമഹത്തിൽ യോഗത്തിനുള്ള അനുമോദനം രേഖപ്പെടുത്തി.

## മഹാത്മാഗാന്ധി റീഡിംഗ്റൂം ആൻഡ് ലൈബ്രറി ഇരിങ്ങാലക്കുട

പ്രസ്തുത വായനശാലയുടെ കമ്മിററി യോഗം ഏപ്രിൽ 10-ം 18-ം തീയതികളിൽ ഡോക്ടർ പി. പങ്കജാക്ഷനച്ചൻെറ അദ്ധ്യക്ഷതയിൽ കൂടി. ഗ്രന്ഥശാലാസംഘത്തിൽ അംഗമായി ചേരുന്നതിനും വായനശാലയുടെ പ്രതിനിധിയായി ശ്രീ. ടി. ഗോവിന്ദൻകുട്ടി മേനോൻ ബി. ഏ. ബി. എൽ-നെ തെരഞ്ഞെടുക്കുന്നതിനും, നിശ്ചയിച്ചു. കൂടാതെ വായനശാലയിലെ എ-ക്ലാസ്സ് അംഗവും കമ്മിററിമെമ്പറും ആയിരുന്ന ശ്രീ. നമ്പ്യാരുവീട്ടിൽ ശങ്കരമേനോൻെറ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തുകയും ചെയ്തു.

## കവളങ്ങാട്ട് സെൻട്രൽ റീഡിംഗ് ക്ലബ്ബ് നെല്ലിമററം

ഈ റീഡിംഗ്ക്ലബ്ബിൻെറ ആറാമത്തു വാർഷിക പൊതുയോഗം ജൂലൈ 15-ാം തീയതി ശ്രീ. പി. പി. തോമസ് അവർകളുടെ അദ്ധ്യക്ഷതയിൽ കൂടി.

119 മീനം 26-ാം തീയതി ആരംഭിച്ച പ്രസ്തുത ക്ലബ്ബിനു ഇന്നുവരെ 103 പേർ അംഗങ്ങളായി ചേർന്നിട്ടുണ്ട്. ശ്രീ. പി. തോമസ് പീച്ചാട്ട പ്രസിഡൻറായും, മി. പോൾ സി. ജോസഫ് സെക്രട്ടറിയായും 12 പേരടങ്ങിയ ഒരു പ്രവർത്തകസമിതിയെ തെരഞ്ഞെടുത്തു.

## ദേശാഭിമാനി വായനശാല ചെന്നീക്കര

വായനശാലാ വൈസ്പ്രസിഡൻറ് ശ്രീ. സി. ഇ. ജോർജ്ജിൻെറ അകാലനിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തുന്നതിനായി ജൂലൈ 9-ാം തീയതി, ഒരു യോഗംകൂടി,

വായനശാല ചെമ്പിക്കര മുറിപ്പാറഭാഗത്തുള്ള ഒരു കെട്ടിടത്തിലേയ്ക്കു ജൂലൈ 7 മുതൽ മാററി സ്ഥാപിച്ചിരിക്കുന്നു.

## ഗാന്ധിമെമ്മോറിയൽ ലൈബ്രറി ആൻറ് റീഡിംഗ്റൂം കോളപ്ര—തൊടുപുഴ

ഈ സ്ഥാപനത്തിൻെറ ആരംഭകാലം മുതൽ സ്തുത്യർഹമായ വിധം സേവനം അനുഷ്ഠിച്ച ജനറൽ സെക്രട്ടറി ശ്രീ. കെ. എൻ. രാഘവൻപിള്ള തൽസ്ഥാനം രാജിവച്ചിരിക്കുന്നു.

## സാഹിത്യസേവിനിവായനശാല കീരിക്കാട്ട്

വായനശാലയുടെ ഒരു കമ്മിററിയോഗം ജൂലൈ 15-ാം തീയതി ശ്രീ. കോയിപ്പള്ളിൽ പി. ഗംഗാധരൻപിള്ളയുടെ അദ്ധ്യക്ഷതയിൽകൂടി. ശ്രീ. വി. നാരായണൻ വല്യതാൻ ബി. ഏ-യെ പ്രസിഡൻറായും, ശ്രീ. കെ. പി പത്മനാഭപിള്ളയെ വൈസ്' പ്രസിഡൻറായും കെ. ദിവാകരൻ, എം. മാധവൻപിള്ള എന്നിവരെ സെക്രട്ടറിമാരായും, ശ്രീ. കെ. പത്മനാഭപിള്ളയെ ട്രഷററായും തെരഞ്ഞെടുത്തു.

## ധർമ്മപ്രകാശ്‌വായനശാല, ഉള്ളൂർ

പ്രസ്തുത വായനശാലയുടെ ഉത്ഘാടനം ജൂൺ 4-ാം തീയതി ശ്രീ. പട്ടം താണുപിള്ള നിർവ്വഹിച്ചു. യോഗത്തിൽ ശ്രീ. പാൽക്കുളങ്ങര തങ്കപ്പൻനായർ (ലൈബ്രറി ആർഗനൈസർ), ശ്രീ ററി. പി. ജനാർദ്ദനൻ എന്നിവർ പ്രസംഗിച്ചു.

## വിജയാഗ്രന്ഥശാല, ചാന്നാങ്കര

ഈ വായനശാലയുടെ നാലാമത്തു വാർഷികസമ്മേളനം മെയ് 27-ാം തീയതി ശ്രീ മാന്നാർ ഗോപാലൻനായർ ബി. ഏ. ബി. എൽ., എം. എൽ. ഏ-യുടെ അദ്ധ്യക്ഷതയിൽകൂടി. മെ: ബാലരാമപ്പണിക്കർ, പാൽക്കുളങ്ങര തങ്കപ്പൻനായർ, ഇബ്രാഹിം, കുഞ്ഞ് എം ഏ. എൽ. എൽ. ബി, എന്നിവർ പ്രസംഗിച്ചു.

## വനിതാവായനശാല, വഞ്ചിയൂർ

പ്രസ്തുത വായനശാലയുടെ വാർഷികപൊതുയോഗം ജൂലൈ 2-ാം തീയതി വഞ്ചിയൂർ പ്രൈമറിസ്കൂളിവച്ച് ശ്രീമതി ബി. ആനന്ദവല്ലിഅമ്മയുടെഅദ്ധ്യക്ഷതയിൽകൂടി. ശ്രീ. ആനന്ദവല്ലിയമ്മ പ്രസിഡൻറായും, ശ്രീമതി ഭഗവതിലക്ഷ്മി അമ്മാൾ ബി. ഏ. ബി. എൽ. വൈസ് പ്രസിഡൻറായും, ശ്രീമതി സരോജിനിഅമ്മ ബി.ഏ. സെക്രട്ടറിയായും 15 പേരടങ്ങിയ ഒരു ഭരണസമിതിയെ തെരഞ്ഞെടുത്തു.

## നാഷനൽ റീഡിംഗ്റൂം ആൻറ് ലൈബ്രറി, കഴക്കൂട്ടം

ഒരു വിശേഷാൽ പൊതുയോഗം ഇടവം 28-ാം തീയതി ശ്രീ കെ. നടരാജൻ വൈദ്യൻെറ അദ്ധ്യക്ഷതയിൽകൂടി ഭാവി പ്രവർത്തനങ്ങൾക്കു വേണ്ട ചില പരിപാടികൾ രൂപീകരിച്ചു.

## യുവഭൂഷണം സക്കാർറൂറൽലൈബ്രറി ഷണ്മുഖപുരം-ചേരാനല്ലൂർ

ഒരു പൊതുയോഗം ജൂലൈ 24-ാംനു- ശ്രീ ടി. വി. നാരായണൻെറ അദ്ധ്യക്ഷതയിൽ കൂടി. ഗ്രന്ഥശാലയുടെ അഭിവൃദ്ധിക്കുവേണ്ടി പരിശ്രമിച്ച ദേഹവും മുൻകൊല്ലത്തെ ലൈബ്രേറിയനും ഇക്കൊല്ലത്തെ ഭരണസമിതി അംഗവുമായ ശ്രീ കെ. ഐ. സുരേന്ദ്രൻെറ അകാലനിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തുകയുണ്ടായി. 13-ാമത്തു വാർഷികസമ്മേളനം ശ്രീ പി.

കെ. ഡീവർ എം. എൽ. എ-യുടെ അദ്ധ്യക്ഷതയിൽക്കൂടി. ശ്രീ പി. എൻ പണിക്കർ, ശ്രീ ടി. കെ. സി. വടുതല എന്നിവർ പ്രസംഗിച്ചു.

## ശ്രീ കേരളവർമ്മവായനശാല, ഹരിപ്പാട്ട്

കാർത്തികപ്പള്ളിത്താലൂക്ക ഗ്രന്ഥശാലായൂണിയന്റെ നിശ്ചയമനുസരിച്ച് ഹരിപ്പാട്ടു ടൗൺഹാളിൽ കമ്മിററിയുടെ ഒരു വിശേഷാൽ യോഗം ജൂലൈ 24-ാം തീയതി സ്ഥലം തഹശീൽദാർ രാജശ്രീ പി. രാജരാജവർമ്മയുടെ അദ്ധ്യക്ഷതയിൽക്കൂടി. താലൂക്കഗ്രന്ഥശാലായൂണിയനുമായി സഹകരിച്ച് ടി. വായനശാലയെ താലൂക്കസെൻട്രൽ ലൈബ്രറിയായി ഉയർത്തുന്നതിനു തീരുമാനിച്ചു. ഒരു ഓണററി ലൈബ്രേറിയനെ നിയമിച്ചു. അടുത്തുതന്നെ ടൗൺഹാൾ കമ്മിററിയുടേയും യൂണിയൻ കമ്മിയുടേയും സംയുക്തയോഗം കൂടുന്നതിനും തീരുമാനിച്ചു.

## ലെപ്രസിസാനിട്ടോറിയം ലൈബ്രറി ആൻറ് റീഡിംഗ്റൂം, നൂറനാട്ട്

പ്രസ്തുത വായനശാലയുടെ പ്രഥമവാർഷിക സമ്മേളനം ജൂലൈ 18-ാംതീയതി ഡാക്ടർ എൻ. ഗംഗാധരൻ കർത്താവ് എം. ബി. ബി. എസ്സിന്റെ അദ്ധ്യക്ഷതയിൽ നടത്തി. സ്വാമി നൃസിംഹാനന്ദജി, റവ. ഫാദർ ജോസഫ്, ശ്രീ വേലായുധൻപിള്ള എന്നിവർ പ്രസംഗിച്ചു. ശ്രീ ജി. കൃഷ്ണസ്വാമിനായരെ പ്രസിഡൻറായും, ശ്രീ. പി. കെ. ഗംഗാധരനെ സെക്രട്ടറിയായും, ശ്രീ. എ. പുഷ്പാംഗദനെ ഖജാൻജിയായും തെരഞ്ഞെടുത്തു. ഡാക്ടർ സി. കെ. നാരായണപിള്ള എൽ. എം. പി, റവ: സിസ്റ്റർ കൊറോണാ എന്നിവർ രക്ഷാധികാരികളുമാണ്.

## ശ്രീനാരായണവിലാസം ഗ്രന്ഥശാല മുതുക്കാംപുഴ

ആഗസ്റ്റ് 5-ാംതീയതി ഗ്രന്ഥശാലാസംഘം പ്രസിഡൻറും ചീഫ് മിനിസ്റ്ററുമായ ശ്രീ. പറവൂർ ടി.കെ. നാരായണപിള്ളയും, സഹമന്ത്രിമാരായ ശ്രീ. ഈ ജാൺപിലിപ്പോസ്, ശ്രീ. എൻ. കുഞ്ഞുരാമൻ എന്നിവരും പ്രസ്തുതവായനശാല സന്ദർശിക്കുകയും നിലവിലുള്ള പ്രവർത്തനങ്ങളിൽ തൃപ്തി പ്രകടിപ്പിക്കുകയും ചെയ്തു. ഗ്രന്ഥശാലാസംഘം സെക്രട്ടറി ശ്രീ. ഗോവിന്ദൻ മന്ത്രിമാരെ ഹാരമണിയിച്ചു സ്വീകരിച്ചു.

## പബ്ളിക്ലൈബ്രേറി ആൻറ് റീഡിംഗ്റൂം, ആവണീശ്വരം

പ്രസ്തുത ഗ്രന്ഥശാലയുടെ ഒരു ഉപരക്ഷാധികാരിയും ഒരു പൊതുക്കാര്യ പ്രസക്തനുമായ ഡാക്ടർ ജി. എസ്സ്. പിള്ള ഗ്രന്ഥശാലക്കു കെട്ടിടം പണിയിക്കുന്നതിനു രണ്ടുസെൻറ സ്ഥലം സംഭാവന ചെയ്തിരിക്കുന്നു. 27-7-50-ൽ കൂടിയ ഭരണസമിതി യോഗത്തിൽ വച്ച് മന്ദിരനിർമ്മാണത്തിനാവശ്യമായ കാര്യങ്ങളെപ്പററി ആലോചനനടത്തി.

## കൊച്ചിസർക്കാർ ഗ്രാമീണ വായനശാല, എടവിലങ്ങ്

ഈ വായനശാലയുടെ ഒരു പൊതുയോഗം ശ്രീ. എ. മമ്മാലി അവർകളുടെ അദ്ധ്യക്ഷതയിൽ കൂടി ഭാവി പ്രവർത്തനം ഊർജ്ജിതപ്പെടുത്തുന്നതിനു വേണ്ടി 7 പേരുടംപ്പെട്ട ഒരു ഭരണസമിതിയെ തെരഞ്ഞെടുത്തു.

## വിദ്വാൻ ഇളയതു മെമ്മോറിയൽ ലൈബ്രറി, മച്ചാട്ട്-വടക്കാഞ്ചേരി

ഭരണസമിതിയുടെ ഒരു യോഗം ആഗസ്റ്റ് 13-ാംതീയതികൂടി. ഗ്രന്ഥശാലാവാര

ക്കാലത്തു് വായനശാലയ്ക്കു അംഗങ്ങളെ ചേർക്കുവാനും സംഭാവന പിരിക്കുവാനും തീരുമാനിച്ചു. പ്രസ്തുത വായനശാലയുടെ ഒരു ആയുഷ്ക്കാലമെമ്പറായിരുന്ന ശ്രീ. പി. കെ. സുബ്രഹ്മണ്യയ്യർക്കു് ഹൈക്കോർട്ട ജഡ്ജി ഉദ്യോഗം ലഭിച്ചതിൽ അനുമോദിച്ചുകൊണ്ടുള്ള ഒരു പ്രമേയവും അംഗീകരിച്ചു.

ജൂലൈ 30-ാംതീയതി ഭരണസമിതി യോഗംകൂടി ശ്രീ. വി. നാരായണമേനോനെ പ്രസിഡൻറായും ശ്രീ. ടി. നീലകണ്ഠനെ സെക്രട്ടറിയായും, ശ്രീ. എം. എസ്സ്. നാരായണനെഴുത്തച്ഛനെ ലൈബ്രേറിയനായും 5 പേരുൾപ്പെട്ട ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

### ഐനവർ ഗ്രന്ഥശാല പെരുമ്പഴുതൂർ

പ്രസ്തുത ഗ്രന്ഥശാലയുടെ വാർഷിക സമ്മേളനം ചീഫ്മിനിസ്റ്റർ ശ്രീ. ടി. കെ നാരായണപിള്ള അവർകളുടെ അദ്ധ്യക്ഷതയിൽ കൂടി. ഐനവർ മഹാജനസംഘം പ്രസിഡൻറ് ശ്രീ. പി. ഡി. ലൂക്കോസ് സ്വാഗതപ്രസംഗം നടത്തി. ഗ്രന്ഥശാലയുടെ ആവശ്യം, വായനശാല മുഖാന്തിരം സമുദായത്തിനും രാജ്യത്തിനും ഉണ്ടാകാവുന്ന ഗുണങ്ങൾ, ഓരോ വ്യക്തിക്കും രാഷ്ട്രത്തോടുള്ള കടമ, എന്നിവ വ്യക്തമാക്കിക്കൊണ്ടു് അദ്ധ്യക്ഷനവർകൾ ദീർഘമായി പ്രസംഗിച്ചു. അടുത്തതായി വിദ്യാഭ്യാസ മന്ത്രി ശ്രീ. പനമ്പിള്ളിഗോവിന്ദമേനോൻ, തൻെറ പ്രസംഗത്തിൽ വിദ്യാഭ്യാസംകൊണ്ടല്ലാതെ യാതൊരു വ്യക്തിക്കും, രാജ്യത്തിന്നും പുരോഗതി ഉണ്ടാകയില്ലെന്നും, പിന്നോക്കസമുദായക്കാരുടെ പുരോഗതിക്കായി ഫീസാനുകൂല്യം മുടങ്ങിയ ആനുകൂല്യങ്ങൾ ഗവമ്മെൻറു നൽകുന്നതാണെന്നും പ്രസ്താവിക്കുകയുണ്ടായി.

ബ്രഹ്മപുരം പി. എഴുത്തവടിയാൻ എം. എൽ. ഏ. ശ്രീ. ജി. ചന്ദ്രശേഖരപിള്ള എം. എൽ. ഏ. എന്നിവരും പ്രസംഗിച്ചു. മി. കെ. എസ്സ്. ചാക്കോ കൃതജ്ഞത പ്രകടിപ്പിച്ചു. യോഗത്തിൽ ഉച്ചഭാഷിണി ഘടിപ്പിച്ചിരുന്നു.

### കൊച്ചി സർക്കാർ ഗ്രാമീണ വായനശാല, വ്യ്യൂർ

ആഗസ്റ്റ് 15-ാം തീയതി കൂടിയ പൊതുയോഗത്തിൽവച്ചു് ആഗസ്റ്റ് 15 മുതൽ ഒരാഴ്ചക്കാലം ഗ്രന്ഥശാലാവാരം ആഘോഷിക്കുന്നതിന്നു് വിദ്വാൻ വെള്ളായ്ക്കൽ ഗോവിന്ദമേനോൻെറ നേതൃത്വത്തിൽ ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

### ചെമ്പകവിലാസ് ലൈബ്രറി ചെമ്പകരാമൻ പുത്തൂർ

ആഗസ്ററ 15-ാം തീയതി സ്വാതന്ത്ര്യദിനം പ്രമാണിച്ചു് പതാക ഉയർത്തലും ഘോഷയാത്രയും നടത്തി. ശ്രീ. വി. ലക്ഷ്മണക്കോനാരുടെ അദ്ധ്യക്ഷതയിൽ പൊതുയോഗം കൂടി.

### പബ്ളിക് ലൈബ്രറി ആൻഡ് റീഡിംഗ്റൂം, കീഴ്മുറി രാമമംഗലം

സ്വാതന്ത്ര്യദിനം പ്രമാണിച്ചു് ആഗസ്റ്റ് 15-ാം തീയതി ശ്രീ. ടി. ഐ. പോളിൻെറ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗം കൂടി. ശ്രീ. പി. ചെറിയാൻ, ശ്രീ. കെ. ഏ. കല്ലറയ്ക്കൽ, ശ്രീ. കെ. പി. അത്തിത്തോട്ടം എന്നിവർ പ്രസംഗിച്ചു.

### നേതാജിക്ലബ്ബ് വാഴക്കുളം

സ്വാതന്ത്ര്യദിനം പ്രമാണിച്ചു് ആഗസ്റ്റ് 15-ാം തീയതി ശ്രീ. ഏ. ചാണ്ടി പാറ

യിൽ ബി. ഏ. എൽ. ററി-യുടെ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗം കൂടി. ശ്രീ. പി. ആർ. ദാസ് ബി. ഏ. ഒരു പ്രസംഗം ചെയ്തു. അന്നുതന്നെ ഒരു പൊതുയോഗം ശ്രീ. എൻ. എം. വർഗ്ഗീസ് ബി. ഏ. എൽ. ററി-യുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. എൻ. എം. വർഗ്ഗീസ് പ്രസിഡൻറായും, മെ: കെ. ററി. വർക്കി, ററി. ജെ. ജോൺ എന്നിവർ സെക്രട്ടറിമാരായും ഉള്ള ഒരു പുതിയ കമ്മിററിയെ തെരഞ്ഞെടുത്തു.

## വൈ. എം. സി. ഏ. ഗ്രന്ഥശാല പാറശ്ശാല

സ്വാതന്ത്ര്യദിനം പ്രമാണിച്ച് ആഗസ്റ്റ് 15-ാം തീയതി ഡാക്ടർ വൈ. സൈമൺ അവർകളുടെ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗം കൂടി. ശ്രീ. ജി. അപ്പല്ലോസ് ഒരു പ്രസംഗംചെയ്തു.

ആഗസ്റ്റ് 18-ാം തീയതി ഗ്രന്ഥശാലാസംഘം പ്രസിഡൻറും ചീഫ്മിനിസ്റ്ററുമായ ശ്രീ. പറവൂർ ടി. കെ. നാരായണപിള്ളയും ഗ്രന്ഥശാലാസംഘം വൈസ് പ്രസിഡൻറ് ശ്രീ. സി. നാരായണപിള്ളയും പ്രസ്തുത വായനശാല സന്ദർശിക്കുകയുണ്ടായി.

## വിജയാക്ലബ്ബ്ലൈബ്രറി ആൻറ് റീഡിംഗ്റൂം, കറിച്ചി

സ്വാതന്ത്ര്യദിനം പ്രമാണിച്ച് ഡാക്ടർ. സി. പി. കുര്യൻെറ അദ്ധ്യക്ഷതയിൽ പൊതുയോഗം കൂടി. മെ. ഇ. കെ. തോമസ് ബി. എസ്സ്. സി., വി. എം. ജാൺ ബി. ഏ., കെ. കെ. ജാൺ ബി. ഏ. എൽ. ററി. എന്നിവർ പ്രസംഗിച്ചു.

രാവിലെ ഡാക്ടർ ഏ. ജി. തോമസ് പതാക ഉയർത്തൽ നടത്തി.

## വൈ. എം. എൻ. ഏ. പബ്ളിക് ലൈബ്രറി, കണ്ണുകെട്ടിശ്ശേരി—വൈയ്ക്കം

പ്രസ്തുത വായനശാലയുടെ 3-ാമത്തു വാർഷികസമ്മേളനം മേയ് 23-ാംതീയതി ചീഫ് മിനിസ്റ്റർ ശ്രീ. പറവൂർ ടി. കെ. നാരായണപിള്ള അവർകളുടെ അദ്ധ്യക്ഷതയിൽ സാഘോഷം കൊണ്ടാടി.

ശ്രീ. വി. മാധവൻ എം. എൽ. ഏ. വെരി റവ: മോൺസിഞ്ഞോർ ജേക്കബ് നടുവത്തുശ്ശേരി ശ്രീ. വി. ഗംഗാധരൻ എം. എൽ. ഏ; ശ്രീമതി കെ. കെ. അംബിക കോവിലമ്മ എന്നിവർ പ്രസംഗിച്ചു. ശ്രീ. പോൾ ജെ. കൊണത്താപ്പിള്ളി സദസ്സിനു കൃതജ്ഞത പ്രകടിപ്പിച്ചു.

വൈയ്ക്കം ടി. ബി-യിൽ ഹാജരായ ചീഫ്മിനിസ്റ്ററെ മി. വി. മാധവൻ എം. എൽ. ഏ, പി. ഗോപാലൻ എം. എൽ. ഏ. കെ. സി. മാത്യു (താലൂക്കു കാൺഗ്രസ്സ് പ്രസിഡൻറ്) മി. പോൾ ജെ. കൊണത്താപ്പിള്ളി (ലൈബ്രറി ആർഗനൈസർ) എന്നിവർ സ്വീകരിച്ചു.

യോഗസ്ഥലത്തേയ്ക്കുള്ള യാത്രാമദ്ധ്യേ വൈയ്ക്കംപള്ളി, തിരുമണിവെങ്കിടപുരം വില്ലേജ്യൂണിയൻ, പണ്ഡിററ് കെ. പി. കറപ്പൻ മെമ്മോറിയൽ ഗ്രന്ഥശാല, മുത്തേടത്തുകാവു് ഗ്രാമീണ വായനശാല എന്നീ സ്ഥാപനങ്ങളുടെ പ്രതിനിധികൾ ഹാരങ്ങൾ അണിയിച്ച് സ്വീകരിക്കുകയുണ്ടായി.

## പാറക്കോട്ട് ഗ്രന്ഥശാല ആൻറ് വായനശാല, സദാനന്ദപുരം

സ്വാതന്ത്ര്യദിനം പ്രമാണിച്ചു ആഗസ്റ്റ് 15-ാംതിയതി ശ്രീ. കെ. ഗോവിന്ദപ്പിള്ളയുടെ അദ്ധ്യക്ഷതയിൽ ഒരു യോഗംകൂടി.

മെ. ആർ. ജി. ആചാരി, ജി. കെ. നായർ പി. എൻ. ശങ്കർ എന്നിവർ പ്രസംഗിച്ചു.

## ദിമുത്തൂർ പബ്ളിക് ലൈബ്രറി
## തിരുവല്ല

ഈ വായനശാലയുടെ ഒരു പൊതുയോഗം ആഗസ്റ്റു 12-ാംതീയതി സ്ഥിരം പ്രസിഡൻറിൻെറ അദ്ധ്യക്ഷതയിൽ കൂടി. ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ ഒരു പ്രസംഗം ചെയ്തു.

## വിജ്ഞാനവിലാസിനി ഗ്രന്ഥശാല
## ഇളമ്പള്ളൂർ

പ്രസ്തുത ഗ്രന്ഥശാലയുടെ ഒരു വിശേഷാൽ സമ്മേളനം ആഗസ്റ്റ് 22-ാം തീയതി ശ്രീ. പി. ഗോപാലപിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ പി. ഗോപാലപിള്ള പ്രസിഡൻറായും, ശ്രീ. എൻ. ബാഹുലേയൻ സെക്രട്ടറിയായും, ശ്രീ. കെ. ഭാസ്കരൻപിള്ള ട്രഷററായും ഒരു പുതിയ കമ്മിററിയെ തെരഞ്ഞെടുത്തു.

## കെ. സി. വൈ. എം. ലൈബ്രറി
## ചെമ്പിളാവ്

ഗ്രന്ഥശാലാവാരംപ്രമാണിച്ചു് ആഗസ്റ്റ് 20-ാം തീയതി ശ്രീ. ജോസഫ് താരാമംഗലത്തിൻെറ അദ്ധ്യക്ഷതയിൽ ഒരു യോഗം കൂടി. ശ്രീ. എ. എൻ. ബാലഗോപാലകൃഷ്ണൻ നായർ ബി. എ. ഒരു പ്രസംഗം ചെയ്തു.

## ബ്രഹ്മവിദ്യാഭ്യാസാലയം ഗ്രന്ഥശാല
## കുലശേഖരം

ഗ്രന്ഥശാലാ പ്രവർത്തകസമിതിയുടെ ഒരു യോഗം ആഗസ്റ്റ് 20-ാം തീയതി ശ്രീ. കെ. വി. കൃഷ്ണൻനായരുടെ അദ്ധ്യക്ഷതയിൽ കൂടി. വരവുചെലവു കണക്കുകൾ പരിശോധിക്കുന്നതിനു് ഒരു സബ്കമ്മിററിയെ തെരഞ്ഞെടുത്തു. വായനശാലയോടനുബന്ധിച്ചു് ഒരു ഹിന്ദിക്ലാസ്സ് നടത്തുന്നതിനും, വായനശാലയുടെ ധനശേഖരാർത്ഥം 'പരദേശി' എന്ന നാടകം അഭിനയിക്കുന്നതിനും തീരുമാനിച്ചു.

## വിജ്ഞാനപ്രദായിനി വായനശാല
## കട്ടക്കര—വൈക്കം

ആഗസ്റ്റ് 15 മുതൽ ഒരാഴ്ചക്കാലം ഗ്രന്ഥശാലാവാരമായി കൊണ്ടാടുകയും 21-ാം തീയതി ശ്രീ. കെ. നാരായണൻ വൈദ്യരുടെ അദ്ധ്യക്ഷതയിൽ ഒരു വിശേഷാൽ സമ്മേളനം നടത്തുകയും ചെയ്തു.

## പബ്ളിക് ലൈബ്രറി ആൻഡ് റീഡിംഗ്റൂം, വടക്കേവാഴക്കുളം

ആഗസ്റ്റ് 11-ാം തീയതി ശ്രീ. സി. ഇ. സൈമൺ ബി. എ-യുടെ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗം കൂടി. മെ: എൻ. സി. പ്ലാവട, എൻ. എ. ഇബ്രാഹിംകുട്ടി, ചെറിയാൻ കട്ടക്കയം, ബി. എ. വിദ്വാൻ കെ. വി. ശങ്കർ എന്നിവർ പ്രസംഗിച്ചു.

സ്വാതന്ത്ര്യദിനം പ്രമാണിച്ചു് ആഗസ്റ്റ് 15-ാം തീയതി ശ്രീ. ഒ. എം. ഗോപിനാഥിൻെറ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗവും കൂടുകയുണ്ടായി.

## ആസാദ് റീഡിംഗ്ലോഡ്ജ് ആൻഡ് ലൈബ്രറി പുലിയന്നൂർ

പ്രസ്തുത വായനശാലയുടെ നാലാമത്തു വാർഷിക സമ്മേളനം സ്ഥിരംപ്രസിഡ

ൻറ് ശ്രീ. ടി. എസ്. ജയന്തൻ നമ്പൂതിരിയുടെ അദ്ധ്യക്ഷതയിൽ ആഗസ്റ്റ് 25-ാം തീയതി കൂടി.

കഴിഞ്ഞവർഷം 4215 രൂപ 3 അണയുടെ വരവുചെലവുകൾ ഉണ്ടായിട്ടുണ്ട്. കെട്ടിടംപണിക്ക് 1353 രൂ. 9 അ. 2 പൈ. ചെലവായി. ഈ വർഷത്തെ ബഡ്ജററിൽ (7½ മാസം) 4990 രൂപയുടെ വരവുചെലവാണുള്ളത്. ബഡ്ജററും, ബാക്കി പത്രവും യോഗം അംഗീകരിച്ചു. നിയമാലിയിൽ ഏതാനും ഭേദഗതികൾ വരുത്തി. ഒരു പുതിയ ഭരണസമിതിയെ തെരഞ്ഞെടുക്കുകയും ചെയ്തു.

## യുവജനസംഘം വായനശാല

### കുണ്ണപുരം

പ്രസ്തുത വായനശാലയുടെ ഒരു പൊതുയോഗം ആഗസ്റ്റ് 20-ാം തീയതി ശ്രീ. എസ്സ്. ഭാസ്കരൻപിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. കേരളവർമ്മ തിരുമുൽപ്പാട്ട പ്രസിഡൻറായും, ശ്രീ. കെ.എം. ജോർജ്ജ് സെക്രട്ടറിയായും, ശ്രീ. കെ. എം. ഉമ്മൻ ഖജാൻജിയായും 9 പേരുൾപ്പെട്ട ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

## ദേശസേവിനിഗ്രന്ഥശാല

### വട്ടപ്പാറ

ഈ വായനശാലയുടെ ഒരു കമ്മിററി യോഗം ആഗസ്റ്റ് 17-ാം തീയതി ലൈബ്രറി ആർഗനൈസർ മി. ജെ. രാജഗോപാലൻനായരുടെ അദ്ധ്യക്ഷതയിൽ കൂടി. പ്രവർത്തകർ തമ്മിലുണ്ടായിരുന്ന അഭിപ്രായഭിന്നതകൾ അവസാനിപ്പിച്ചു. രണ്ടു കമ്മിററി അംഗങ്ങൾ കൊടുത്തിരുന്ന രാജിക്കത്ത് പിൻവലിക്കുകയുണ്ടായി.

## ദേശീയ സേവാസംഘം തോപ്പ്, കൊല്ലം

ഈ വായനശാലയുടെ രണ്ടാമത്തെ പൊതുയോഗം ശ്രീ. ഗ്രേഷ്യൻ ജാർജ്ജ് ബി. എ. എൽ. ററി. യുടെ അദ്ധ്യക്ഷതയിൽ ആഗസ്റ്റ് 27-ാം തീയതി കൂടി. ഇപ്പോഴുള്ള 700 പുസ്തകങ്ങളിൽ 225 ബുക് സെലക്ഷൻ കമ്മിററി അംഗീകരിച്ചവയാണ്. ലിസ്റ്റിലുള്ള 50 പുതിയ പുസ്തകങ്ങൾ കൂടെവാങ്ങുന്നതിനു തീരുമാനിച്ചു. ഈ യാണ്ടത്തെ പ്രവർത്തക സമിതിയിൽ ശ്രീ. രാഘവൻ ബി. എ. ബി. കോംമിനേയും, ശ്രീ. കെ. പി. ദാസിനേയുംകൂടെ ഉൾപ്പെടുത്തുന്നതിനു നിശ്ചയിച്ചു.

## ദേശീയവായനശാല പേഴക്കാപ്പിള്ളി

പ്രസ്തുത വായനശാലയുടെ ഒരു പൊതുയോഗം ജനാബ് പി. കെ. സെയ്തുപിള്ള ബി. എസ്സ്. സിയുടെ അദ്ധ്യക്ഷതയിൽ ആഗസ്റ്റ് 24-ാംതീയതികൂടി. മെ: എ. കെ. ശ്രീധരൻ, മാത്യുവർഗ്ഗീസ് (ലൈബ്രറി ആർഗനൈസർ), എം. പി. വാസുദേവൻ നായർ, സി. എം. അലി, പി. എസ്സ്. മൈതീൻ പി. കെ. ചാക്കോ എന്നിവർ പ്രസംഗിച്ചു. ശ്രീ. സി. എം. അലി പ്രസിഡൻറായും, ശ്രീ. പി. കെ. മുഹമ്മദ് സെക്രട്ടറിയായും, ശ്രീ. ഓ. വി. മാത്യു ഖജാൻജിയായും 11-പേരുൾപ്പെട്ട ഒരു കമ്മററിയെ തെരഞ്ഞെടുത്തു.

## ശ്രീമൂല രാമവർമ്മ ഗ്രന്ഥശാല

### കരമന

സ്വാതന്ത്ര്യദിനം പ്രമാണിച്ച് ആഗസ്റ്റ് 15-ാംതീയതി ശ്രീ. യു. പത്മനാഭക്കുറി

ലിയാ എം. എ. ബി. എൽ. ന്റെ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗംകൂടി ശ്രീ. എൽ. വി. വൈദ്യനാഥയ്യർ എം. എ. ശ്രീമതി ബി. സരസ്വതി ബി. എ; ശ്രീ. ആർ. കൃഷ്ണമൂർത്തി, ശ്രീ. എം. എച്ച് ശാസ്ത്രി, ശ്രീ. ആർ. വാസുദേവൻ എന്നിവർ പ്രസംഗിച്ചു. രാവിലെ നടന്ന സ്പോർട്ട്സിൽ വിജയികളായവർക്ക് അദ്ധ്യക്ഷൻ സമ്മാനദാനം നൽകി. രാത്രി ഗ്രന്ഥശാലാംഗങ്ങളുടെ വിവിധകലാ പ്രകടനങ്ങളും ഉണ്ടായിരുന്നു. രാവിലെ ഗ്രന്ഥശാല പ്രസിഡന്റ് ശ്രീ. കെ. ശങ്കരസുബ്ബയ്യർ ബി. എ. ബി. എൽ പതാകഉയർത്തുകയുണ്ടായി.

## വിദ്യാവിലാസിനി ഗ്രന്ഥശാല
### അരുമന

ആഗസ്റ്റ് 1-ാംതീയതി ലൈബ്രറി ആർഗനൈസർ ശ്രീ, പി. വേലായുധൻനായരുടെ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗം കൂടി. ഡാക്ടർ സി. ജെ. താണുപിള്ള പ്രസിഡൻറായും, ശ്രീ. എൻ. രാഘവനെ സെക്രട്ടറിയായും, ശ്രീ. പി. വേലായുധൻ തമ്പിയെ വൈസ് പ്രസിഡൻറായും, ശ്രീ. എം. വേലായുധൻനായരെ ഖജാൻജിയായും 17-പേരുൾപ്പെട്ട ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

## സഹൃദയ ഗ്രന്ഥശാല
### കാഞ്ഞിരപ്പള്ളി

ഈ വായനശാലയുടെ ഒരു പൊതുയോഗം ആഗസ്റ്റ് 20-ാംനു- കൂടി. ശ്രീ. കെ. ററി. തോമസ് ബി. എ. ബി. എൽ. അദ്ധ്യക്ഷനായും, ശ്രീ. കെ. സി. ചാക്കോ ഉപാദ്ധ്യക്ഷനായും, ശ്രീ. കെ. വി. മാത്യു സെക്രട്ടറിയായും, ശ്രീ പി. അയ്യപ്പൻപിള്ള ഖജാൻജിയായും 9-പേരുൾപ്പെട്ട ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

## വൈ. എം. എ. ഗ്രന്ഥശാല
### കലവൂർ

പ്രസ്തുത ഗ്രന്ഥശാലയുടെ 3-ാമതു വാർഷികയോഗംശ്രീ. പി. വി. അവിരാത്തരകൻെറ അദ്ധ്യക്ഷതയിൽ ചിങ്ങം 11-ാംതീയതികൂടി. ശ്രീ. ഒ. എൻ വി. കുറുപ്പ് ശ്രീ. രവി, ശ്രീ. വി.ജി. പണിക്കർ എന്നിവർ പ്രസംഗിച്ചു.

സ്ഥിരം പ്രസിഡൻറ് ശ്രീ. പി. കൃഷ്ണക്കുറുപ്പിൻെറ അദ്ധ്യക്ഷതയിൽ രാവിലെ കൂടിയ ബിസിനസ്സ് യോഗത്തിൽ വച്ചു, ശ്രീ. പി. കൃഷ്ണക്കുറുപ്പ് പ്രസിഡൻറായും, ശ്രീ. കെ. കെ. നാരായണൻ വൈസ് പ്രസിഡൻറായും, ശ്രീ. പി. വി. കരുണാകരൻ സെക്രട്ടറിയായും, ശ്രീ. ടി. കെ. തങ്കപ്പൻ ഖജാൻജിയായും ഒരു പുതിയ കമ്മിററിയെ തെരഞ്ഞെടുത്തു.

## വൈ. എം. എ. ലൈബ്രറി
### വള്ളംകുളം

സ്വാതന്ത്ര്യദിനം പ്രമാണിച്ച് ആഗസ്റ്റ് 15-ാം തീയതി പണ്ഡിററ് എ. മാധവൻ പിള്ളയുടെ അദ്ധ്യക്ഷതയിൽ ഒരു യോഗം കൂടി. മെ. കെ . രാഘവൻ നായർ, പി. എൻ. ശ്രീധരൻപിള്ള, മി. എൻ. പരമേശ്വരൻപിള്ള എന്നിവർ പ്രസംഗിച്ചു. വായനശാലയുടെ അങ്കണത്തിലും പരിസരങ്ങളിലും വൃക്ഷങ്ങൾ നട്ടുപിടിപ്പിക്കുകയുണ്ടായി.

## ദി പീപ്പിൾസ് ലൈബ്രറി ആൻഡ് റീഡിംഗ് റൂം, തീക്കോയി

പ്രസ്തുത വായനശാലയുടെ വാർഷിക പൊതുയോഗം ശ്രീ. ജോൺസൺ ജെ. വ

ള്ളിക്കാപ്പൻ ബി. ഏ. യുടെ അദ്ധ്യക്ഷത യിൽ ആഗസ്റ്റ് 13-ാം തീയതി കൂടി. ശ്രീ. ജോൺസൺ ജെ വള്ളിക്കാപ്പൻ ബി. ഏ. പ്രസിഡൻറായും ശ്രീ. കെ. എസ്സ്. വീ ഡൺ വൈസ്പ്രസിഡൻറായും, ററി. വി ചെറിയാൻ, എം. ഐ. ചാണ്ടി എന്നി വർ ജോയിൻറു സെക്രട്ടറിമാരായും, ശ്രീ. എൻ. ജെ. ജോസഫ് ഖജാൻജിയായും, ശ്രീ. എം. ഡി. എബ്രഹാം സാഹിത്യസ മാജം സെക്രട്ടറിയായും ഒരു പുതിയ കമ്മി ററിയെ തെരഞ്ഞെടുത്തു.

## ഗാന്ധിമെമ്മോറിയൽ ലൈബ്രറി കോഴഞ്ചേരി

സ്വാതന്ത്ര്യദിനം പ്രമാണിച്ച് ആഗസ്റ്റ് 15-ാംതീയതി ശ്രീ. വി, എം. കയ്യൻെറ അദ്ധ്യക്ഷതയിൽ ഒരു യോഗംകൂടി. ശ്രീ. സി. ററി. ബഞ്ചമിൻ എം. ഏ., ശ്രീ. കെ. പി. പുൽസരിയാക്ഷൻ ബി. ഏ., ശ്രീ. ചിദംബരം ബി. ഏ., എന്നിവർ പ്രസംഗിച്ചു. ശ്രീ. കൊച്ചുണ്ണിഭാഗവതരു ടെ സംഗീതവും ഉണ്ടായിരുന്നു. രാവിലെ ശ്രീ. പി. എസ്സ് വറുഗീസ് ബി. ഏ ബി. ഡി. ബി. ററി. പതാക ഉയർത്തൽ കർമ്മം നിർവഹിച്ചു. വായനശാലാംഗങ്ങൾ ആ റന്മുള വള്ളംകളിയിലും സംബന്ധിക്കുക യുണ്ടായി.

## പത്തനാപുരം താലൂക്ക സെൻട്രൽ ലൈബ്രറി, പുനലൂർ

പത്തനാപുരം താലൂക്ക സെൻട്രൽ ലൈബ്രറി കൂടിയായ പത്തനാപുരം താലൂ ക്ക് ലൈബ്രറി ആൻറ് ക്ലബ്ബിൻെറ ഉൽ ഘാടനം ശ്രീ. പി. എസ്. നരസിംഹയ്യർ അവർകളുടെ അദ്ധ്യക്ഷതയിൽ ആഗസ്റ്റ് 15-ാംതീയതി കൂടിയ യോഗത്തിൽ വച്ച് ഗ്രന്ഥശാലാസംഘം സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ നിർവഹിച്ചിരിക്കുന്നു. ഗ്രന്ഥശാലാസംഘം ഓണററി സെക്രട്ടറി ശ്രീ. എം. തോമസ് എം. ഏ. എൽ. ററി. യും യോഗത്തിൽ പ്രസംഗിക്കുകയുണ്ടായി.

## ഗ്രന്ഥശാലാ സെക്രട്ടറിമാരുടെ കാൺഫറൻസ്

പത്തനംതിട്ട താലൂക്കിലെ ഗ്രന്ഥശാ ലാ സെക്രട്ടറിമാരുടെ ഒരു കാൺഫറൻസു പത്തനംതിട്ട മോഡേൺ ട്യൂട്ടോറിയൽ കോളേജിൽവച്ച് ലൈബ്രറി ആർഗനൈ സർ ശ്രീ. എം. മഹമ്മദിൻെറ ഉത്സാഹ ത്തിൽ നടത്തപ്പെട്ടു. സമ്മേളനത്തിൽ ശ്രീ. വി. ജി. ജോർജ്ജ് ബി. ഏ. എൽ. ററി. ആദ്ധ്യക്ഷം വഹിച്ചു. ശ്രീ. എം. മഹ മ്മദ് എം. ഏ. എൽ. എൽ. ബി. സദ സ്സിനു സ്വാഗതമരുളി. ശ്രീ. എൻ. ഗോവി ന്ദൻനായർ ബി. ഏ. ബി എൽ, ശ്രീമതി എം. ഫാത്തിമാബീവി ബി. എസ്സ്. സി. ബി. എൽ. എന്നിവർ ഗ്രന്ഥശാലാപ്രവർ ത്തനത്തിൻെറ വിവിധ വശങ്ങളെ പരാ മർശിച്ചു പ്രസംഗിച്ചു. കാര്യാലോചനയി ൽ ഗ്രന്ഥശാലകളുടെ പുരോഗമനോന്മുഖ വും വിജയകരവുമായ പ്രവർത്തനങ്ങൾക്കു വേണ്ട മാറ്റങ്ങൾ സമ്മേളനം സ്വീകരിച്ചു. ആവശ്യമായ പല പ്രമേയങ്ങളും യോഗം അംഗീകരിച്ചു. ശ്രീ. കെ. എം. ജോർജ്ജ് കൃതജ്ഞത പ്രകടിപ്പിച്ചു.

## ഗ്രന്ഥശാലാ സംയോജനം

### കൊട്ടാരക്കര

തൃപ്പലഴി താകരയിലുള്ള ജനതാ റീഡിം ഗ്റൂമിൻേറയും ജ്ഞാനോദയം വായനശാ ലയുടേയും പ്രവർത്തകസമിതികളുടെ ഒരു

സംയുക്ത യോഗം ആഗസ്റ്റ് 8-ാം തീയതി ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കരുടെ അദ്ധ്യക്ഷതയിൽ കൂടി. താലൂക്കയൂണിയൻ സെക്രട്ടറി ശ്രീ. കെ. ജി. ചെല്ലപ്പൻ പിള്ളയും ലൈബ്രറി ആർഗനൈസർ ശ്രീ. ജി. നാണശാസ്ത്രിയും തദവസരത്തിൽ സന്നിഹിതരായിരുന്നു. ഇരുവായനശാലകളേയും സംയോജിപ്പിക്കണമെന്നു തീരുമാനിച്ചു. വായനശാലയുടെ പേരു് തൃപ്പലഴികം പബ്ളിക് ലൈബ്രറി എന്നും നിശ്ചയിച്ചു.

നിലവിലുള്ള ഇരു കമ്മിററികളിൽ നിന്നും ശ്രീ. പി. എം. ജോർജ്ജ് ബി. ഏ. എൽ. ററി. പ്രസിഡൻറായും ശ്രീ. ജി. മാത്തുണ്ണി വൈസ്പ്രസിഡൻറായും, ശ്രീ. എം. കെ. ഫിലിപ്പ്, ശ്രീ. ഐ. തോമസ് എന്നിവരെ സെക്രട്ടറിമാരായും 9 പേരുൾപ്പെട്ട ഒരു ഭരണസമിതിയെ തെരഞ്ഞെടുത്തു.

പൊതുഭരണത്തിനു് ഒരു നിയമാവലി എഴുതി ഉണ്ടാക്കുന്നതിനു് ആർഗനൈസർ കൺവീനറായി ഒരു സബ്കമ്മിററിയെ തെരഞ്ഞെടുത്തു.

## ഉദാരസംഭാവനകൾ

1. പെരിനാട്ട് കണ്ടച്ചിറ സംയോജന സ്മാരക ഗ്രന്ഥശാല, ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ സെപ്റ്റംബർ 8-ാം തീയതി സന്ദർശിച്ചു. ആ അവസരത്തിൽ താഴത്തേതിൽ ശ്രീ. എസ്. പരമേശ്വരൻ (കണ്ടച്ചിറ) വായനശാലയ്ക്കു സ്വന്തമായി ഒരു മന്ദിരം പണിയിക്കുന്നതിനു് മൂന്നുസെൻറ സ്ഥലം സംഭാവനചെയ്യാമെന്നു് വാഗ്ദാനംചെയ്തിരിക്കുന്നു.

2. തൃപ്പലഴികം പബ്ളിക്ലൈബ്രറിക്കു് സ്വന്തമായി ഒരു മന്ദിരം പണിയിക്കുന്നതിനു്, 50 സെൻറുമാത്രം സ്വന്തമായുള്ള ശ്രീ. കൊച്ചുതയ്യൻ (പ്ലാവിള പുത്തൻ പീടിക, തൃപ്പലഴികം) ഒരുസെൻറ സ്ഥലം സംഭാവനചെയ്തിരിക്കുന്നു.

3. പാന്തുർ വിജ്ഞാനപ്രദായിനി ഗ്രന്ഥശാല (തൃക്കുന്നപ്പുഴ)യുടെ ആവശ്യത്തിനു് ശ്രീ. കുഞ്ഞുപണിക്കർ (മുട്ടുങ്കൽചിറ, പാന്തുര) രണ്ടുസെൻറസ്ഥലം സംഭാവന ചെയ്യാമെന്നു് ഗ്രന്ഥശാലാസംഘം ജനറൽസെക്രട്ടറി ശ്രീ. പി. എൻ. പണിക്കരോടു് വാഗ്ദാനംചെയ്തിരിക്കുന്നു.

## യൂണിയൻവാർത്തകൾ

### പത്തനാപുരംതാലൂക്കു് ഗ്രന്ഥശാലാ യൂണിയൻ

പ്രസ്തുത യൂണിയൻെറ ഒരു വിശേഷാൽ പൊതുയോഗം പുനലൂർ സെൻട്രൽ ലൈബ്രറി ഹാളിൽവച്ചു് ആഗസ്റ്റ് 15-ാം തീയതി ഗ്രന്ഥശാലാസംഘം ജനറൽസെക്രട്ടറി ശ്രീ പി. എൻ. പണിക്കരുടെ അദ്ധ്യക്ഷതയിൽ കൂടി. യൂണിയൻ പ്രസിഡൻറു് ശ്രീ. കെ. ഗോവിന്ദൻനായർ ബി. ഏ. എൽ. ററി-യുടെ സ്വാഗതപ്രസംഗാനന്തരം അദ്ധ്യക്ഷൻ ഗ്രന്ഥശാലാപ്രവർത്തനം സംബന്ധിച്ചു് സുദീർഘമായി പ്രസംഗിച്ചു.

### ചേർത്തലത്താലൂക്കു് ഗ്രന്ഥശാലാ യൂണിയൻ

കഴിഞ്ഞ മൂന്നുമാസംകൊണ്ടു് 20-ൽ അധികം ഗ്രന്ഥശാലകളെ കമ്മിററി സന്ദർശിച്ചു. വാർഷികസമ്മേളനം നടത്തുന്നതിനു

തീരുമാനിച്ചിട്ടുണ്ട്. സ്വാഗതസംഘത്തിൽ 100-പേരോളം ചേൻറുകഴിഞ്ഞു. കമ്മിററിയോഗങ്ങൾ താലൂക്കിൻെറ വിവിധ ഭാഗങ്ങളിൽ വച്ചു നടത്തുകയുണ്ടായി. ശ്രീ. കെ. എൻ. ഗംഗാധരൻനായർ പ്രസിഡൻറായും ശ്രീ. എം. കെ. ശങ്കരക്കുറുപ്പു സെക്രട്ടറിയായും ഒരു കമ്മിററി രൂപവൽക്കരിച്ചിട്ടുണ്ട്.

## ചങ്ങനാശ്ശേരിത്താലൂക്കു ഗ്രന്ഥശാലാ യൂണിയൻ

ഗ്രന്ഥശാലായൂണിയൻെറ ഒരു മാനേജിംഗ് കമ്മിററിയോഗം ജൂൺ 18-ാംതീയതി നാലുമണിക്ക് പായിപ്പാട്ട് വൈ. എം. എ. ഗ്രന്ഥശാലയിൽവച്ച് ശ്രീ. ഓ. ജെ. കുരുവിള ബി. എ-യുടെ അദ്ധ്യക്ഷതയിൽ കൂടി.

താലൂക്കിലുള്ള എല്ലാ ഗ്രന്ഥശാലകളും സന്ദശിച്ച് പ്രവത്തനം അഭിവൃദ്ധിപ്പെടുത്തുന്നതിന് ഒരു സബ്കമ്മിററിയെ തെരഞ്ഞെടുത്തു. യൂണിയൻ പ്രസിഡൻറുസ്ഥാനം രാജിവച്ച ശ്രീ. ഒ. ജെ. കുരുവിളയ്ക്കു പകരം (ഉപരിപഠനത്തിനു പോകുന്നതിനാൽ) ശ്രീ. കെ. എം. തോമസിനെ പ്രസിഡൻറായും ശ്രീ പി. എൻ. ശങ്കരൻനായരെ വൈസ്പ്രസിഡൻറായും, ശ്രീ. പി. ററി. അബ്ദുൽറഹിമാൻ റാവുത്തരെ സെക്രട്ടറിയായും, പൊതുയോഗാംഗീകാരം പ്രതീക്ഷിച്ചുകൊണ്ട്, തെരഞ്ഞെടുത്തു.

## കൊട്ടാരക്കരത്താലൂക്കു യൂണിയൻ

ആഗസ്റ്റ് 16-ാം തീയതി യൂണിയൻെറ ഒരു കമ്മിററികൂടി ഗ്രന്ഥശാലകൾക്കു ലഭിക്കുന്ന ഗ്രാൻറിൻെറ 75 ശതമാനം ഗ്രന്ഥസംഭരണത്തിനായി വിനിയോഗിക്കേണ്ടതാണെന്നുള്ള സെൻട്രൽ കമ്മിററിയുടെ തീരുമാനത്തെ അംഗീകരിച്ചുകൊണ്ടും മററുമുള്ള പല പ്രമേയങ്ങളും അംഗീകരിക്കുകയുണ്ടായി.

## താലൂക്കുകേന്ദ്ര ലൈബ്രറി

കുന്നത്തൂർ താലൂക്കിലെ കേന്ദ്ര ലൈബ്രറി സ്ഥാപനം സംബന്ധിച്ച് താലൂക്കു യൂണിയൻെറയും സ്ഥലത്തെ ഉദ്യോഗസ്ഥാനുദ്യോഗസ്ഥന്മാരുടേയും ഒരു യോഗം ശ്രീ. പനങ്ങാട്ടു കേശവനുണ്ണിത്താൻെറ അദ്ധ്യക്ഷതയിൽ 9-8-50-ൽ കൂടി. ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ കേന്ദ്രലൈബ്രറിയുടെ സ്ഥാപനം, പ്രവത്തനം എന്നിവയെ സംബന്ധിച്ചും മററും വിജ്ഞേയമായ ഒരു പ്രസംഗംചെയ്തു. കേന്ദ്രലൈബ്രറിയുടെ ആവശ്യത്തിലേക്കുവേണ്ടി പണിചെയ്തുവരുന്ന ഹാൾകെട്ടിടം ഉപയോഗിക്കുന്നതിനും മററും ആവശ്യമായ പല തീരുമാനങ്ങളും സ്വീകരിക്കുകയുണ്ടായി.

## കൽക്കുളം താലൂക്കുയൂണിയൻ

പ്രസ്തുത യൂണിയൻെറ ഒരു പോതുയോഗം ഗ്രന്ഥശാലാസംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കരുടെ അദ്ധ്യക്ഷതയിൽ പത്മനാഭപുരം ലളിതാവിലാസിനി ഗ്രന്ഥശാലയിൽവച്ചു 20—8—50-ൽ കൂടി. യൂണിയൻ പ്രവത്തകർ തമ്മിലുള്ള അഭിപ്രായ ഭിന്നതകൾ തീത്തു് ഒരു പുതിയ കമ്മിററിയെ ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. ——

## ഒരു തിരുത്ത്

9-ാംപേജിൽ ശബ്ദതാരാവലി എന്ന പരസ്യത്തിൽ ഇതുവരെ പുറപ്പെട്ടിട്ടുള്ള സഞ്ചികകളുടെ എണ്ണം 8 എന്നു് തിരുത്തി വായിക്കേണ്ടതാണു്.

## എല്ലാ ഗ്രന്ഥശാലാ പ്രവ ൎത്തകരുടേയും ശ്രദ്ധയ്ക്കു്

ഗ്രന്ഥശാലാസംഘത്തിൽ നിന്നും നിയമിച്ച പുസ്തക പരിശോധനക്കമ്മിററി തയ്യാറാക്കിയ, ആയിരത്തി അറന്നൂററി എഴുപത്തഞ്ചു മലയാളഗ്രന്ഥങ്ങളടങ്ങിയ ഒരു പുസ്തകവിവരപ്പട്ടിക സംഘം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ആ കമ്മിററി പുതിയ പുതിയ പുസ്തകങ്ങൾ പരിശോധിച്ചു് പട്ടിക വികസിപ്പിച്ചുകൊണ്ടിരിക്കുകയുമാണു്.

ഏതൊരു അംഗ ഗ്രന്ഥശാലയിലും ഭാഷയിലെ ഉത്തമഗ്രന്ഥങ്ങൾ എല്ലാംതന്നെ ഉണ്ടായിരിക്കണമെന്നാണു് സംഘത്തിൻെറ ആഗ്രഹം. സാഹിത്യകാരന്മാരും വിദ്യാഭ്യാസ പ്രവൎത്തകരുമായ അംഗങ്ങളുൾപ്പെട്ട ഒരു കമ്മിററി ശരിയായി പര്യാലോചിച്ചു തരംതിരിച്ചിട്ടുള്ള നല്ല പുസ്തകങ്ങൾ മാത്രമേ ഗ്രന്ഥശാലാസംഘംവക പുസ്തകവിവരപ്പട്ടികയിൽ ഉൾപ്പെടുത്തിയിട്ടുള്ളു. തന്മൂലം അതിലെ ഗ്രന്ഥങ്ങൾ എല്ലാ ഗ്രന്ഥശാലകൾക്കും അത്യന്താപേക്ഷിതമായിട്ടുള്ളവയാണെന്നു സംഘം കരുതുന്നു. ഗ്രന്ഥശാലകൾക്കനുവദിച്ചിട്ടുള്ള ഗ്രാൻറിൽ എഴുപത്തിയഞ്ചു ശതമാനം, പുസ്തകങ്ങൾ വാങ്ങുവാൻ വിനിയോഗിക്കേണ്ടതാണെന്നു കാണിച്ചു് ഗവമ്മെൻറു് ഉത്തരവു പുറപ്പെടുവിച്ചിട്ടുണ്ടു്. നമ്മുടെ ഗ്രന്ഥശാലകൾ പുസ്തകങ്ങളുടെ കുറവുകൾ പരിഹരിക്കുന്നതിനു് ഈ അവസരം ഉപയോഗിച്ചു് നല്ല നല്ല പുസ്തകങ്ങൾ വാങ്ങി ശേഖരിക്കുന്നതിനു് പ്രത്യേകം ശ്രമിക്കേണ്ടതാണു്.

ഗ്രന്ഥശാലാസംഘം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പുസ്തകപ്പട്ടിക ഇതുസഹിതം നിങ്ങൾക്കയക്കുന്നു. പുസ്തകങ്ങൾ വാങ്ങുന്നതിനു് ഈ പട്ടിക ഗ്രന്ഥശാലകൾക്കു സഹായകരമായിരിക്കുമെന്നു് ഞങ്ങൾ വിശ്വസിക്കുകയും അതു യഥാവിധി ഗ്രന്ഥശാലകൾ പ്രയോജനപ്പെടുത്തുമെന്നു് പ്രതീക്ഷിക്കുകയും ചെയ്യുന്നു.

ഇപ്പോൾ ലഭിക്കുവാൻ പോകുന്ന ഏഴരമാസത്തെ ഗ്രാൻറു് തുകയും അതിൽ കൂടുതൽ തുകയും പുസ്തകങ്ങൾ വാങ്ങികഴിഞ്ഞ കൊല്ലം പല ഗ്രന്ഥശാലക്കാരും പ്രവൎത്തിച്ചിട്ടുള്ളതുപോലെ തന്നെ— ഗ്രന്ഥശാലയുടെ അഭിവൃദ്ധിയെ സാരമായി ഉയൎത്തുന്നതിനു് ഇക്കൊല്ലവും നിവൃത്തിയുള്ളിടത്തോളം എല്ലാഗ്രന്ഥശാലാഭാരവാഹികളും ശ്രദ്ധിക്കേണ്ടതാകുന്നു. ഇതു് ഗ്രന്ഥശാലകളെക്കൊണ്ടു് നാട്ടുകാർക്കു് കൂടുതൽ പ്രയോജനം ഉണ്ടാകുന്നതിനും തദ്വാരാ അംഗങ്ങളിൽനിന്നും ഗ്രന്ഥശാലകൾക്കു പ്രോത്സാഹനവും, ഗവൺമെൻറിൽ നിന്നും കൂടുതൽ സഹായധനവും ലഭിക്കുന്നതിനും കാരണമാകും.

മേൽപ്രകാരം നിങ്ങൾ വാങ്ങുന്ന പുസ്തകങ്ങളുടെ ലിസ്റ്റും ബില്ലിൻെറ പകർപ്പും ഏഴരമാസത്തെ ഗ്രാൻറു കിട്ടി ഒരു മാസത്തിനകം സംഘം ആഫീസിൽ എത്തിച്ചിരിക്കേണ്ടതാകുന്നു. ഇക്കൊല്ലത്തെ ഗ്രാൻറിനുള്ള കൂടുതൽ സംഖ്യ ഗവൺമെൻറിനോടു് ആവശ്യപ്പെടുന്നതിനു് അതു സഹായകരമായിരിക്കും. അതിനാൽ അടുത്തപ്രാവശ്യം കൂടുതൽ ഗ്രാൻറിനു് അർഹത നേടത്തക്ക വിധത്തിൽ എല്ലാ ഗ്രന്ഥശാലകളും ഈ അവസരം വേണ്ടതുപോലെ വിനിയോഗിക്കണമെന്നു് അപേക്ഷിക്കുന്നു.

1950 ഏപ്രിൽ മുതലുള്ള ഒരു കൊല്ലത്തെ ഗ്രാൻറു തവണകളിലായി താമസിയാതെ കിട്ടുന്നതിനു വേണ്ട ശ്രമങ്ങൾ ചെയ്തുകൊണ്ടിരിക്കുകയാണു്.

## അഭിപ്രായത്തിനുവന്നിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ്

| | | | രൂ. | ണ. | സ. |
|---|---|---|---|---|---|
| 1. | വെള്ളാമ്പലുകറ്റം | മാവേലിക്കര കെ. അച്യുതൻ | 1 | 0 | 0 |
| 2. | അച്ഛൻ | എസ്. കെ. പൊറെറക്കാട്ട് | 1 | 0 | 0 |
| 3. | എക്സ്റെ | ആർ. മാധവപ്പൈ | 2 | 0 | 0 |
| 4. | അജാമിളമോക്ഷം | എൻ. കൃഷ്ണൻപോററി | | | |
| 5. | ഉഗ്രസത്യങ്ങൾ | ജി. ശാർങ്ങ്ഗധരൻ | 0 | 8 | 0 |
| 6. | ശ്രീകൃഷ്ണാവതാരം | എൻ. വേലുആശാൻ | 0 | 6 | 0 |
| 7. | ഇങ്കിലാബ് | തകഴി | 1 | 0 | 0 |
| 8. | വിശപ്പും ദാഹവും | വെട്ടൂർ | 1 | 4 | 0 |
| 9. | മീൻകാരി | കാരൂർ | 1 | 4 | 0 |
| 10. | കുറിച്ചൂൽ | ഡി. സി. | 1 | 0 | 0 |

| | | | രൂ. | ണ. | സ. |
|---|---|---|---|---|---|
| 11. | കിളിവാതിലിലൂടെ | ലളിതാംബിക | 1 | 0 | 0 |
| 12. | പണ്ഡിതനെഹ്റു | ന്യാലാങ്കൽ | 1 | 8 | 0 |
| 13. | റാണിയുടെ പട്ടി | എം. ഗോവിന്ദൻ | 1 | 8 | 0 |
| 14. | വസന്തോത്സവം | ചങ്ങമ്പുഴ | | | |
| 15. | ഏ. ബാലകൃഷ്ണപിള്ള | പി. ശ്രീധരൻപിള്ള | 1 | 4 | 0 |
| 16. | ഗോപീവിലാസം | എം. എൻ. ഗോവിന്ദൻനായർ | 1 | 4 | 0 |
| 17. | നീലമല | പി സി. കുട്ടികൃഷ്ണൻ | 1 | 0 | 0 |
| 18. | മുള്ളുകൾ | ആനന്ദക്കുട്ടൻ | 1 | 4 | 0 |
| 19. | വേശ്യയുടെ ആത്മകഥ | ജോസഫ് ചാലങ്ങാടി | 1 | 8 | 0 |
| 20. | പ്രമാദം | എസ്. എൻ. പിള്ള | 1 | 0 | 0 |
| 21. | അദ്ധ്യാപകൻ | മാവേലിക്കര കെ. അച്യുതൻ. | 0 | 8 | 0 |

## ബുക്കുസെലക്ഷൻ കമ്മിററി അംഗീകരിച്ചിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ് (അനുബന്ധം)

### അച്ചടിച്ച് പ്രസിദ്ധംചെയ്തിട്ടുള്ള പുസ്തകലിസ്റ്റിൽ വിട്ടുപോയവ

രൂ. ണ. സ.

1. രാഷ്ട്രീയപാർട്ടികൾ, കെ. കെ. കുഞ്ഞുണ്ണിമേനോൻ,
പാലിയം ഹൈസ്കൂൾ, ചേന്നമംഗലം. 1 0 0

### പ്രസിദ്ധംചെയ്തിട്ടുള്ള പുസ്തകലിസ്റ്റിൽ തിരുത്തിവായിക്കേണ്ടവ

2. പെണ്ണും പ്രശസ്തിയും, ബി. ജി. കുറുപ്പ്,
ധർമ്മദേശംപ്രസ്സ്, തിരുവനന്തപുരം. 1 14 0
3. മധുവിധു, മുൻഷി പരമുപിള്ള,
രവീന്ദ്ര & കൊ, പബ്ളിഷേഴ്സ്, തിരുവനന്തപുരം. 1 8 0
4. മകൾ, ആർ. സുകുമാരൻ, ധർമ്മദേശംപ്രസ്സ്, തിരുവനന്തപുരം. 1 0 0
5. ജയ്ഹിന്ദ്, കെ. മാധവൻനായർ, ധർമ്മദേശംപ്രസ്സ്, തിരു: 1 8 0
6. ഓളിവർട്വിസ്റ്റ്, രവീന്ദ്ര & കൊ, പബ്ളിഷേഴ്സ്, തിരുവനന്തപുരം. 1 4 0
7. പ്രശ്നാദർശം, പുലിയൂർ പുരുഷോത്തമൻനമ്പൂതിരി,
ധർമ്മദേശംപ്രസ്സ്, തിരുവനന്തപുരം. 1 8 0
8. രത്നം, ധർമ്മദേശംപ്രസ്സ്, തിരുവനന്തപുരം. 0 8 0
9. ശാന്തകുമാരി, ധർമ്മദേശംപ്രസ്സ്, തിരുവനന്തപുരം. 0 12 0
10. കിരാതം ഭാഷാപ്രബന്ധം, കൊച്ചി വലിയതമ്പുരാൻ
11. സാഹിത്യഹൃദയം, വടക്കുംകൂർ രാജരാജവർമ്മ, എസ്സ്. ആർ. പ്രസ്സ്.

12. സാഹിത്യമഞ്ജുഷിക, വടക്കുംകൂർ രാജരാജവർമ്മ.
13. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻെറ കൃതികൾ, (6 ഭാഗം) ലക്ഷ്മിവിലാസംപ്രസ്സ്.
14. ശ്രീ നാരായണഗുരുദേവൻ, എം. ആർ കൃഷ്ണവാര്യർ, ഹരിപ്പാട്. 0 6 0
15. ശ്രീ ക്രിസ്തുദേവൻ, എം. ആർ. കൃഷ്ണവാര്യർ, ഹരിപ്പാട്. 0 6 0
16. തേവള്ളിക്കൊട്ടാരത്തിൽ, എം. ആർ. കൃഷ്ണവാര്യർ, ഹരിപ്പാട്. 0 3 0
17. മുരളീധരൻ, വിദ്വാൻ എൻ. വി. ആചാരി, ബി. ഒ. എൽ. വി. എം. പബ്ലിഷിംഗ് ഹൗസ്, തിരുവനന്തപുരം. 1 8 0
18. രഘുവംശം, എം. ആർ. ശാസ്ത്രി, ബി. എ , വി. എം. പബ്ലി: തിരു: 1 0 0
19. നിർധനൻ, പാലാ നാരായണൻനായർ. 1 0 0
20. അന്ത്യപൂജ, പാലാ നാരായണൻനായർ. 0 6 0
21. വാല്മീകിരാമായണം, (സുന്ദരകാണ്ഡം) കണ്ണനമ്പുഴ കൃഷ്ണവാര്യർ (വ്യാഖ്യാതാ) വി. എം. പബ്ലി: തിരു: 12 0 0
22. 11 മുതൽ 19 വരെയുള്ള ഒൻപതു ഗ്രന്ഥങ്ങൾ, കെ. എസ്സ്. നീലകണ്ഠം, ജി. ഭാരതിഅമ്മ, പബ്ലിഷർ, തൈക്കാട്, തിരു:

---

പത്രാധിപക്കുള്ള കത്തു്

# തർജ്ജിമകളെപ്പററി

സർ,

ജൂൺ 1950 (ലക്കം) ഗ്രന്ഥാലോകത്തിൽ തർജ്ജിമകൾ എന്ന തലക്കെട്ടിൽ പത്തു പ്രധാനപ്പെട്ട നോവലുകളുടെ തർജ്ജിമയെപ്പററി പറഞ്ഞിരിക്കുന്നു. അവിടെ "ഇവയിൽ മാഡം ബോവറി"യും 'ചുവപ്പും കറുപ്പും' മാത്രമാണ് മലയാളത്തിൽ വന്നിട്ടുള്ളതു്. ശേഷിച്ച എട്ട പുസ്തകങ്ങളും മലയാളത്തിൽ വരേണ്ടതായിട്ടാണിരിക്കുന്നതു്. എന്നു പ്രസ്താവിച്ചിരിക്കുന്നതു് അത്ര ശരിയല്ല എന്നാണ് എനിക്കു തോന്നുന്നതു്. എന്തെന്നാൽ എൻെറ അറിവിൽതന്നെ ഇവയിൽ മൂന്നു നോവലുകൾക്കുകൂടി തർജ്ജിമകൾ ഉണ്ടായിട്ടുണ്ട്. അവ താഴെ കുറിക്കുന്നു.

1. Pride & Prejudice–തർജ്ജിമ പത്മാലയം ഒന്നും രണ്ടും ഭാഗങ്ങൾ പി. ഗൗരിഅമ്മ & പി. കാവമ്മ (1099)

2. ഡേവിഡ് കോപ്പർഫീൽഡ്

(a) ശ്രീ വിശാഖൻ ചുനക്കര രാമവാര്യർ

(b) വിധുഭൂഷണൻ എം. ആർ വേലുപ്പിള്ള ശാസ്ത്രി

3. ടോം ജോൺസ്—ജയരാജൻ ഒന്നും രണ്ടും ഭാഗങ്ങൾ പരമേശ്വരക്കുറുപ്പ്

എസ്സ്. ജാനകിഅമ്മ
ലൈബ്രേറിയൻ, വിമൻസ്കാളേജ്.

മറുപടി

തർജ്ജിമകളെക്കുറിച്ച് ലേഖനമെഴുതിയതു് ഏകദേശം തർജ്ജമകളേയും അനുകരണങ്ങളേയും തള്ളിയാണ്, മുൻ പറഞ്ഞ വിധം എഴുതിയതു്.

പത്രാധിപർ

# തിരു: കൊച്ചി ഗ്രന്ഥശാലാസംഘം ഭരണസമിതി

പ്രസിഡൻറ് ശ്രീ. പറവൂർ ററി. കെ. നാരായണപിള്ള ബി. ഏ. ബി. എൽ.

വൈസ് പ്രസിഡൻറ്: 1. ശ്രീ. സി. നാരായണപിള്ള ബി. ഏ. ബി. എൽ; എം. എൽ. ഏ.

ട്ടി 2. ശ്രീ. കെ. എം. അഗസ്റ്റിൻ ബി. ഏ; ബി. കോം.

ശ്രീ. പി. എൻ. പണിക്കർ (ജനറൽ സെക്രട്ടറി)
,, എൻ. കേശവപിള്ള (ട്രഷറർ)
,, എൻ. അഗസ്ത്യലിംഗംപിള്ള
,, ജെ. കേശവൻ
,, ഏ. പി. ഉദയഭാനു ബി. ഏ. ബി എൽ; എം. എൽ. ഏ.
,, പലകശ്ശേരി പി. രാഘവൻ ബി. ഏ. ബി. എൽ. (പ്ര: സ: അംഗം)
,, നീലവന ആർ. മാധവൻനായർ (പ്ര: സ: അംഗം)
,, ഏ. ആർ. സുലൈമാൻസേട്ട്
,, എൻ. ഗോപാലപിള്ള എം. ഏ.

ശ്രീ. എം. തോമസ് എം. ഏ. എൽ. ററി. (ആണററി ജോയിൻറ് സെക്രട്ടറി.
,, സി. കെ. മാണി ബി. ഏ. ബി. എൽ.
,, എൻ. പി. വർഗ്ഗീസ് ബി. ഏ. ബി. എൽ. എം. എൽ. ഏ. (പ്ര: സ: അംഗം)
റവ: W. J. റസ്സാലം
,, കെ. കൊച്ചുകുട്ടൻ എം. എൽ. ഏ. (ഡെപ്യൂട്ടിസ്പീക്കർ)
,, എം. കെ. മേനോൻ എം. എൽ. ഏ.
,, K. W. മുരളീധരമാരാർ ബി. ഏ. എൽ. എൽ ബി; എം. എൽ. ഏ.
,, ററി. ജെ. ജോർജ്ജ് എം. ഏ.
ഡാ: പി. കെ. നാരായണപിള്ള എം. ഏ. പി. എച്ച്. ഡി.



# ഗ്രന്ഥാലോകം

മാസികയ്ക്കുള്ള ലേഖനങ്ങൾ, അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങൾ രണ്ടു (പ്രതികൾ) മണിയാർഡറുകൾ, അപേക്ഷകൾ, മററു എഴുത്തുകുത്തുകൾ മുതലായവ 'മാനേജർ ഗ്രന്ഥാലോകം തിരു: കൊച്ചി ഗ്രന്ഥശാലാസംഘം തിരുവനന്തപുരം' എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

മാനേജർ,

ഏ. പി. ഉദയഭാനു ബി. ഏ. ബി. എൽ.

Printed and Published by P. N. Panikkar for the Travancore-Cochin Grandhasala Sangham at the P. K. Memorial Press, Vazhuthacaud, Trivandrum.